# കലാകൗമുദി

863

മാർച്ച് 29, 1992

വില: 4 രൂപ










മുഖചിത്രം: കളർ ചിത്രം:
ശ്രീ. കെ.എം. ഖലീൽ

### വേർപാടുകളുടെ വിരൽപ്പാടുകൾ

തന്നിഷ്ടക്കാരനായ അച്ചൻ. ചെറുമിയുടെകൂടെ പൊറുക്കുന്ന ചുവപ്പനും തന്റേടിയും മുടിയനുമായ ഏട്ടൻ. തറവാടിന്റെ തകർച്ചയിൽ വിങ്ങിപ്പൊട്ടുന്ന അമ്മ. ഏട്ടന് ബദലായി നില്ക്കുന്ന ഇളയമ്മാമൻ. സകല പ്രശ്നങ്ങൾക്കും കഥാനായകനായ ഏട്ടനെ ശരണം പ്രാപിക്കുന്ന അനിയത്തിമാർ. എല്ലാത്തിനും മൂകസാക്ഷിയാകുന്ന കഥാനായകൻ. സുഖവും ദുഃഖവും നഷ്ടങ്ങളുമെല്ലാം ഓർമ്മിപ്പിക്കുന്ന ജീവനുള്ള കഥാപാത്രങ്ങൾ. സി. രാധാകൃഷ്ണനും കലാകൗമുദിക്കും അഭിനന്ദനങ്ങൾ.

**എ. ശശികുമാർ**
ചാത്തറത്തല.

### മാടമ്പിനെക്കുറിച്ച്

861-ാം ലക്കം കലാകൗമുദി വാരികയിലെ മാടമ്പ് കുഞ്ഞുക്കുട്ടനെക്കുറിച്ചുള്ള ലേഖനം വായിച്ചു. അസ്സലായി. ലേഖനത്തിൽ പിണഞ്ഞ ഒരബദ്ധം ചൂണ്ടിക്കാണിക്കട്ടെ. യജുർവേദരത്നം നാരായണൻ ഭട്ടതിരിപ്പാട് മാടമ്പിന്റെ മാതൃസഹോദരപുത്രനാണ്. പിതൃസഹോദരപുത്രനല്ല. പിന്നെ, മാടമ്പ് മനയുടെ പുറത്തളത്തിലിരുന്ന് ഈഴവശിഷ്യന്മാർ സംസ്കൃതം പഠിച്ചിരിക്കാം. വേദം പഠിച്ചിട്ടുണ്ടോ?

**തോട്ടം ശിവകരൻ**
ഗവൺമെൻറ് ആയുർവേദ കോളേജ്
തിരുവനന്തപുരം-1

സാഹിത്യം,
ചരിത്രം,
മാനവികത

### മൂത്രചികിൽസ

സ്വമൂത്ര ചികിൽസയെപ്പററി ശ്രീ എം.പി. നാരായണപിള്ളയുടെ ലേഖനം കണ്ടപ്പോൾ എന്റെ ബാല്യകാലം ഓർമ്മയിലെത്തി. നാല്പതുവർഷം മുമ്പ്; ഞാൻ പ്രൈമറിക്ലാസ്സുകളിൽ പഠിക്കുന്ന കാലം. എല്ലാ മധ്യവേനൽ അവധിക്കും നാട്ടിൽ ധാരാളം ചക്കയും മാങ്ങയും സുലഭം. ഒപ്പം ചെങ്കണ്ണും. ഇന്നത്തെപ്പോലെ ആൻറിബയോട്ടിക് കുഴമ്പുകൾ ഒന്നുമില്ല. ചെങ്കണ്ണ് പ്രത്യക്ഷപ്പെട്ടാൽ അമ്മ ഞങ്ങൾക്ക് കണ്ണിൽ മരുന്നൊഴിച്ചുതരും; അവനവന്റെ മൂത്രം രണ്ടുതുള്ളി. രണ്ടോ മൂന്നോ ദിവസം രാവിലെയുള്ള ഈ ചികിൽസ വളരെ ഫലപ്രദമായിരുന്നു.

**എം. സുബ്രഹ്മണ്യപിള്ള**
നന്ദനം, മംഗലക്കൽ
കാട്ടാക്കട.

### മങ്കട കോവിലകം

കലാകൗമുദി '852'-ാം ലക്കം വായിച്ചു. അതിൽ മങ്കട കോവിലകത്തെപ്പററി ചില തെററായ വിവരങ്ങൾ എഴുതിയതിന്, കുറച്ച് വൈകിയിട്ടാണെങ്കിലും മങ്കട കോവിലകത്തെ ഒരു തമ്പുരാന്റെ മകളെന്ന നിലയിൽ ചില കാര്യങ്ങൾ കുറിക്കുകയാണ്. മങ്കട കോവിലകം ഇടിഞ്ഞുപൊളിഞ്ഞു വീഴാറായ കെട്ടിടമല്ല. ഇപ്പോഴും അവിടെ വയസ്സായ മുത്തശ്ശിയുണ്ട്. അതുകൂടാതെ അച്ഛന്റെ മരുമക്കളും അവിടെ ഉണ്ട്. ഇപ്പോഴത്തെ തലമുറയിൽപ്പെട്ട മി. ചന്ദ്രശേഖരവർമ്മ, കൃഷ്ണകുമാർവർമ്മ എന്നിവർ അവിടെത്തന്നെ ഉള്ളവരാണ്.

**ഗീത**
ബാംഗ്ളൂർ

### മുൻകരുതലുകളുടെ പ്രശ്നം

വേദനയ്ക്ക് പെട്ടെന്ന് ശമനം കിട്ടിയില്ലെങ്കിൽ പിറേറന്ന് ജോലിക്ക് പോവാൻ പററാത്ത അവസ്ഥയിൽ കുടുംബം പട്ടിണിയാവുന്ന പാവപ്പെട്ടവനോട് പ്രകൃതിചികിൽസയുടെ മാഹാത്മ്യത്തെക്കുറിച്ച് പ്രസംഗിച്ചിട്ട് പ്രയോജനമില്ല; സഹനശക്തിയുടെ സാധ്യതകളെക്കുറിച്ച് സംസാരിച്ചിട്ട് കാര്യമില്ല. അവനാവശ്യം വേണ്ടത്ര മുൻകരുതലുകളോടെ നിർദ്ദേശിക്കപ്പെടുന്ന ആധുനിക ഔഷധങ്ങൾ തന്നെയാണ്.

**ഡോ: നിഷാദ് ആർ. മന്നു**
കുഞ്ഞിമംഗലം-670309





രാഷ്ട്രീയ ലേഖകൻ

# ഇത് അവസാനിപ്പിക്കണം

മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരന്റെ കാറിടിച്ച് വഴിയാത്രക്കാർ പരിക്കേൽക്കുന്നതും മരണപ്പെടുന്നതും വാർത്തയല്ലാതായിരിക്കുന്നു. മറിച്ച്, ആരെയും പരിക്കേൽപ്പിക്കാതെ, മുഖ്യമന്ത്രിയുടെ കാർഘോഷയാത്ര പരിസമാപിച്ചാൽ, അതൊരു കൗതുക വാർത്തയാവുന്ന സ്ഥിതിയാണുള്ളത്. നൂറോ നൂററമ്പതോ കിലോമീററിൽ മുഖ്യമന്ത്രിയുടെ കാർ ഓടിക്കുന്നതിൽ ആരെങ്കിലും പരാതിപ്പെടുമെന്നു തോന്നുന്നില്ല. സ്പീഡിൽ യാത്ര ചെയ്യുന്നവർക്ക് അതൊരു ഹരമാണ്. മുഖ്യമന്ത്രിയും അത്തരക്കാരനാണെന്ന് വിചാരിച്ചാൽ മതി. എന്നാൽ അദ്ദേഹം കാറിൽക്കയറിയാൽ, റോഡേ പോകുന്നവന്റെ നെഞ്ചിലൂടേ ഓടിക്കുമെന്നുവന്നാൽ, അത് ചോദ്യം ചെയ്യപ്പെടണം. മുഖ്യമന്ത്രിയായതുകൊണ്ടു ആരുടെയെങ്കിലും പുറത്ത് കാർകേററാൻ അദ്ദേഹത്തിന് അധികാരമൊന്നും കൊടുത്തിട്ടില്ലല്ലോ.

എന്നാൽ വിശേഷം അതൊന്നുമല്ല. മുഖ്യമന്ത്രിയുടെ കാർ ആളുകൾക്ക് പരിക്കേൽപ്പിക്കാറേയുള്ളു. അദ്ദേഹത്തെ അകമ്പടി സേവിക്കുന്നവർക്കാണ് പരാക്രമം. ആനയ്ക്കല്ല, ആനപ്പിണ്ണണ്ഡത്തിന്നാണല്ലോ ചൂട്! ഈയടുത്ത ദിവസങ്ങളിൽ അകമ്പടിക്കാർ രണ്ടുപേരുടെ കഥ കഴിച്ചു. കരുനാഗപ്പള്ളിയിൽ വച്ച് വിശ്വനാഥൻ ആചാരിയുടെയും തിരുവിഴയ്ക്കടുത്തുവച്ച് ശിവദാസന്റേയും. രണ്ടുപേരും തൊഴിലാളികൾ. വേലചെയ്ത് പച്ചരിവാങ്ങി കഷ്ടിച്ച് കുടുംബം പുലർത്തുന്നവർ. നാല്പത്തിനാലുകാരനായ വിശ്വനാഥൻ ആചാരി കായംകുളം കെ.ടി.സി. വർക്ക്ഷോപ്പിലെ ഒരു തൊഴിലാളിയാണ്. കമലമ്മ ഭാര്യ. എസ്.എസ്.എൽ.സിക്കു പഠിക്കുന്ന ബിജു, രാജു എന്നിവരും അഞ്ചാം സ്റ്റാൻഡേർഡുകാരി സിന്ധുവുമാണ് മക്കൾ. ആട്ടോകാസ്റ്റ് ലിമിറ്റഡിലെ തൊഴിലാളിയായ ശിവദാസനും ഭാര്യയും മൂന്നു മക്കളുമുണ്ട്. ഭാര്യ ശാന്ത. അരുൺ (9), ശോഭ (5), സുജ (5) എന്നിവരാണ് മക്കൾ.

വഴിയിൽ കുറുകെ ചാടുന്ന പട്ടിയേയും പൂച്ചയേയും ഇടിച്ചുകൊല്ലുംപോലെ മനുഷ്യരെ കാറുകേറ്റി കൊല്ലുന്ന ഈ ഏർപ്പാട് അവസാനിപ്പിച്ചേ തീരൂ. മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരന് മറ്റുള്ളവരെപ്പോലെ മര്യാദയ്ക്ക് കാറോടിച്ചു പോകാൻ കഴിയുകയില്ലെങ്കിൽ, അദ്ദേഹത്തിന്റെ യാത്രയ്ക്ക് മറ്റ് വല്ല മാർഗ്ഗവുമുണ്ടാക്കണം. കുറെ മന്ത്രിമാർക്ക് താമസിക്കാൻ വീടുകൾ മോടിപിടിപ്പിച്ചതിന് അൻപതു ലക്ഷത്തോളം രൂപ ചെലവിടാൻ ഈ ഗവൺമെൻറിന് യാതൊരു ഉളുപ്പും തോന്നിയില്ലല്ലോ. അത്തരമൊരു ഗവൺമെൻറിന്, മുഖ്യമന്ത്രിയ്ക്ക് സഞ്ചരിക്കാൻ ഒരു വിമാനമോ ഒരു ഹെലിക്കോപ്ടറോ വാങ്ങിക്കൊടുക്കാവുന്നതേയുള്ളു. അങ്ങനെ ചെയ്താൽ മനുഷ്യർക്ക്, ജീവഭയം കൂടാതെ നടന്നു പോകാനെങ്കിലും സാധിക്കുമല്ലോ.

മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരനും കൊല്ലപ്പെട്ട ആചാരിയും ശിവദാസനും തമ്മിൽ വലിയ വ്യത്യാസമൊന്നുമില്ല. ശ്രീ. കെ. കരുണാകരൻ മുഖ്യമന്ത്രിയായതുകൊണ്ട്, കൊമ്പൊന്നും മുളച്ചിട്ടുണ്ടാവുകയില്ലല്ലോ. സാധാരണക്കാരന്റെ വിയർപ്പുകൊണ്ട് ജീവിക്കുന്ന രാഷ്ട്രീയക്കാരനേക്കാളും മാന്യമായ ജീവിതമാണ് ആചാരിയുടെയും ശിവദാസന്റേയും. അന്തസ്സായി അദ്ധ്വാനിച്ച് കുടുംബം പോറ്റുന്നവർ. എട്ടു ജീവിതങ്ങൾക്ക് തുണയായിരുന്നവർ. ആ ജീവിതങ്ങളെയാണ്, മുഖ്യമന്ത്രിയുടെ അകമ്പടിക്കാർ അനാഥരാക്കിയിരിക്കുന്നത്. കാറിടിച്ച് കൊല്ലുമ്പോൾ, ആ കാറിലിരിക്കുന്നവർ ഒരുനിമിഷമെങ്കിലും അവർ കാണിക്കുന്ന കൊടിയ ക്രൂരതയെപ്പറ്റി ആലോചിച്ചു കാണുമോ? അതോ, മുഖ്യമന്ത്രിയുടെ അകമ്പടിക്കാരായതുകൊണ്ട് ഇത്തരം ദുരന്തത്തിനെല്ലാം അതീതരാണെന്ന ധാർഷ്ട്യത്തിലാണോ അവർ?

എങ്ങനെയും ഇത് അവസാനിപ്പിച്ചേ തീരൂ. കേരളത്തിൽ ആദ്യമായല്ല ഒരു മുഖ്യമന്ത്രി ഭരിക്കുന്നത്. ശ്രീ. കെ. കരുണാകരന് മുൻപും പലരേയും ഈ കൊച്ചു സംസ്ഥാനം ചുമന്നിട്ടുണ്ട്. അവർക്കൊന്നുമില്ലാത്ത ഒരു ചുക്കും, ഈ മുഖ്യമന്ത്രിക്കോ അദ്ദേഹത്തിന്റെ സഹമന്ത്രിമാർക്കോ ഇല്ല. ഇപ്പോൾ ഈ ഭരണകൂടത്തെ ചുമക്കുന്നവർക്കും ഇതറിയാം. എന്നിട്ടും എന്തേ, ഈ അഹങ്കാരം? ഈ തോന്ന്യാസം?

ഏതായാലും ജ്ഞാനപ്പാനക്കാരനെ ആരും മറക്കരുത്. 'മാളികമുകളിലേറിയ മന്നന്റെ തോളിൽ മാറാപ്പു കേറ്റുന്നതും ഭവാൻ' എന്ന് പാടിയ ആ കവിയെ മറന്നവരെയെല്ലാം പൊതുനിരത്തിൽ പേക്കോലങ്ങളായി അലഞ്ഞുതിരിയുന്നത് നാം കാണുന്നില്ലേ?

നരേന്ദ്രൻ



# വി.പി.സിംഗും ബി.ജെ.പിയും ചിന്താകുഴപ്പത്തിൽ

**നരസിംഹറാവു ഗവൺമെൻറിനെ പുറത്താക്കാൻ വി.പി. സിംഗും ബി.ജെ.പിയും നടത്തിയ നീക്കങ്ങൾക്ക് മാരകമായ പ്രഹരമേറ്റിരിക്കുകയാണ്. രാഷ്ട്രീയ യാഥാർത്ഥ്യങ്ങൾ കാണാതെ പോയതാണ് അവരുടെ പരാജയകാരണം. അതേസമയം പ്രതിയോഗികളുടെ ബലഹീനത മനസ്സിലാക്കി തന്ത്രപൂർവ്വം കരുക്കൾ നീക്കാൻ നരസിംഹറാവുവിന് കഴിയുകയും ചെയ്തു.**

വി.പി. സിംഗിൻെറയും അദ്ദേഹത്തിൻെറ ഇടതുപക്ഷ സുഹൃത്തുക്കളുടെയും രാഷ്ട്രീയമായ കണക്കുകൂട്ടലുകളെല്ലാം പിഴയ്ക്കുകയാണ്. നഗ്നയാഥാർത്ഥ്യങ്ങൾ, വിശേഷിച്ച് അതിദ്രുതം മാറിക്കൊണ്ടിരിക്കുന്ന രാഷ്ട്രീയ സാഹചര്യങ്ങൾ ആഴത്തിൽ മനസ്സിലാക്കാൻ കഴിയാത്തതാണ് അതിനു കാരണം. റാവു ഗവൺമെൻറിനെ പുറത്താക്കണം—കഴിഞ്ഞ കുറെ മാസങ്ങളായി വി.പി. സിംഗ് ജപിച്ചുനടക്കുകയാണ്. ഈ രാഷ്ട്രീയക്കളിയിൽ ഹർ കിഷൻസിംഗ് സുർജിത്തിനെയും മററു ചില ഇടതുപക്ഷ സുഹൃത്തുക്കളെയും പങ്കാളികളാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്. പക്ഷേ, അവരെല്ലാംതന്നെ ചിന്താക്കുഴപ്പത്തിൻെറ ചെളിക്കുണ്ടിലാണിപ്പോൾ. ലോക്സഭയിൽ ഗവൺമെൻറിനെ തോല്പിക്കാൻ സാധിച്ചില്ല. ഇനി?

പുതിയ രാഷ്ട്രീയ സാഹചര്യങ്ങളും, അതിലെ അന്തർധാരകളും മനസ്സിലാക്കാനാകാത്തതോ അല്ലെങ്കിൽ മനസ്സിലാക്കാൻ തയാറാകാത്തതോ ആണ് വി.പി. സിംഗിനെപ്പോലുള്ളവരുടെ പ്രശ്നം. പ്രത്യയശാസ്ത്രങ്ങൾക്കൊന്നും പ്രസക്തിയില്ലാത്ത ഒരുതരം അരാഷ്ട്രീയതയാണ് വളർന്നുവരുന്നത്. 1990-ലോ 91-ലോ ഇതായിരുന്നില്ല സ്ഥിതിവിശേഷം. ഒരു ന്യൂനപക്ഷ ഗവൺമെൻറിൻെറ തലവനെന്ന നിലയ്ക്ക് നരസിംഹറാവു ആസൂത്രണം ചെയ്യുന്ന അടവുകൾ വിലയിരുത്താൻ ഇനിയും വി.പി. സിംഗിനു സാധിച്ചിട്ടില്ല. ബി.ജെ.പിയുടെ ഹ്രസ്വകാല—ദീർഘകാല തന്ത്രങ്ങളെന്തെന്ന് മനസ്സിലാക്കാനും അദ്ദേഹത്തിനു കഴിഞ്ഞിട്ടില്ല. കഴിഞ്ഞ ഏതാനും ദിവസംമുമ്പു മാത്രമാണ് കോൺഗ്രസ്—ബി.ജെ.പി സഖ്യത്തെപ്പററി അദ്ദേഹം പറഞ്ഞു നടന്നിരുന്നത്. അത് പറഞ്ഞു നടന്ന ഒരാൾ, ഗവൺമെൻറിനെതിരായി വോട്ടുചെയ്യാൻ ബി.ജെ.പിയുടെ സഹായത്തിനു പിന്നാലെ പോയതെന്തിനെന്ന ചോദ്യം ഉത്തരമില്ലാതെ അവശേഷിക്കുന്നു.

ലോക്സഭയുടെ ചർച്ചയ്ക്കിടയിൽ പ്രഹരമേല്ക്കേണ്ടി വന്നത് കോൺഗ്രസ്സിനോ ബി.ജെ.പിക്കോ ആയിരുന്നില്ലെന്നും ദേശീയ മുന്നണിക്കും ഇടതുപക്ഷങ്ങൾക്കുമായിരുന്നുവെന്നുമോർക്കണം. നരസിംഹറാവു ഗവൺമെൻറിനെ പുറത്താക്കുന്നതിനെ തുടക്കത്തിലേ ജ്യോതിബാസുവും ബിജു പട്നായിക്കും എതിർത്തിരുന്നതാണ്. നാട്ടിലെ കാര്യങ്ങൾ അവർക്കറിയാമായിരുന്നു. ഇന്നത്തെ സാഹചര്യത്തിൽ ആഭ്യന്തരമായ അസ്ഥിരീകരണത്തോട് യോജിക്കാൻ സദ്ധ്യമല്ലെന്ന് ഈ നേതാക്കൾ വി.പി. സിംഗിനോട് വ്യക്തമാക്കുകയും ചെയ്തിരുന്നു. പാശ്ചാത്യരാജ്യങ്ങളോട് പക്ഷപാതിത്വമുള്ള സാമ്പത്തിക പരിഷ്കാരങ്ങളെയും ലോക ബാങ്ക് നിർദ്ദേശിക്കുന്ന വ്യവസ്ഥകളെയും എതിർത്തോളൂ. പക്ഷേ, ഗവൺമെൻറിനെ തള്ളിയിട്ട് രാജ്യത്തെ വിനാശകരമായ അവസ്ഥയിൽ കൊണ്ടെത്തിക്കുന്നതിനോട് യോജിക്കാൻ വയ്യ—അവരുടെ നിലപാട് ഇത്തരത്തിലുള്ളതായിരുന്നു.



വി.പി. സിംഗ്

വി.പി. സിംഗും അദ്ദേഹത്തിൻെറ ഇടതുപക്ഷ സുഹൃത്തുക്കളും ചേർന്ന് നരസിംഹറാവു ഗവൺമെൻറിനെ പുറത്താക്കിയെന്നു തന്നെ കരുതാം. അത്തരമൊരു അപകടത്തിൽനിന്നും അവർക്കെന്തു ലാഭമുണ്ടാക്കാനാകും? വീണ്ടുമൊരു തിരഞ്ഞെടുപ്പുണ്ടായാൽ ഭൂരിപക്ഷം നേടി ഡെൽഹി വീണ്ടെടുക്കാനാകുമോ അവർക്ക്? നരസിംഹറാവു ആർജ്ജിച്ചിട്ടുള്ള ജനസമ്മതി മനസ്സിലാക്കിയിട്ടുണ്ടോ അവർ? ബി.ജെ.പി നേരിടുന്ന പ്രശ്നങ്ങൾ അവർക്ക് അറിവുള്ളതാണോ? വീണ്ടും ഒരു തിരഞ്ഞെടുപ്പുണ്ടായാൽ, ഹിന്ദിമേഖലയിൽ വി.പി. സിംഗിൻെറയും അദ്ദേഹത്തിൻെറ കൂട്ടുകാരുടെയും നില പരിതാപകരമാകുമെന്നതാണ് വാസ്തവം. ഇടതുപക്ഷപ്പാർട്ടികൾക്ക് അവരുടെ ശക്തികേന്ദ്രങ്ങളിൽപ്പോലും വെല്ലുവിളി നേരിടേണ്ടിവരും. അതു മാത്രമല്ല, വി.പി. സിംഗിൻെറ നേതൃത്വത്തിലുള്ള ജനതാദളിൽ ഒരു പിളർപ്പ് അതോടെ അനിവാര്യമായിത്തീരും. ഇപ്പോൾത്തന്നെ കോൺഗ്രസ്സിനെതിരെ വോട്ടുചെയ്യാൻ വിസമ്മതിച്ച എം.പിമാരുടെ പേരിൽ നടപടിയെടുക്കാൻ കഴിയാതിരിക്കയാണ്. ഏതെങ്കിലും തരത്തിലുള്ള നടപടി ഉണ്ടായാൽ, പ്രത്യാഘാതങ്ങൾ ഭയാനകമായിരിക്കുമെന്നാണ് പൊതുവെയുള്ള വിശ്വാസം. വി.പി. സിംഗിന് ഹിന്ദിമേഖലയിൽ ജനസമ്മതി കുറഞ്ഞുവരികയാണ്. ഉത്തർപ്രദേശിൽ മുലയാംസിംഗ് യാദവിനെ തന്നോടൊപ്പം കൊണ്ടുവരാൻ അദ്ദേഹം നടത്തിയ ശ്രമങ്ങളെല്ലാം പാഴായിരിക്കയാണ്. ബീഹാർ മുഖ്യമന്ത്രി ലല്ലു പ്രസാദ് യാദവ് വി.പി. സിംഗിൽനിന്നും പതുക്കെപ്പതുക്കെ അകന്നുകൊണ്ടിരിക്കയാണിപ്പോൾ.

ദേശീയമുന്നണിയുടെ പ്രസക്തിപോലും ചോദ്യം ചെയ്യപ്പെട്ടിരിക്കയാണ്. തെലുങ്കുദേശം പ്രതിസന്ധിയിലായിരിക്കുന്നു. രാമറാവുവിന് പാർട്ടിയിലുള്ള സ്വാധീനം നഷ്ടപ്പെട്ടു കഴിഞ്ഞു. നേതാവുമായി അകന്നുമാറിയിരിക്കുന്ന തെലുങ്കുദേശം എം.പിമാർ അവസാനം കോൺഗ്രസ്സിലായിരിക്കും ചെന്നുനില്ക്കുക. ദേശീയ മുന്നണിയിലെ മററു ഘടകകക്ഷികളുടെ കാര്യം പറയാതിരിക്കുകയാണ് ഭേദം.

ലോക്സഭയിൽ ബി.ജെ.പിക്കും നേരിടേണ്ടി വന്നത് കനത്ത പ്രഹരമായിരുന്നു. നഗര—ഗ്രാമപ്രദേശങ്ങളിൽ നരസിംഹറാവുവിനുള്ള ജനസമ്മതി പെരുകുന്നത് ഉൽക്കണ്ഠയോടെ നോക്കിനില്ക്കേണ്ടി വന്നിരിക്കയാണ് ബി.ജെ.പിക്ക്. ഒന്നുരണ്ടുകൊല്ലംകൂടി ഈ നില തുടർന്നാൽ, ഹിന്ദിമേഖലയിൽ ബി.ജെ.പിയെ പിന്നോക്കം തള്ളിമാററി കോൺഗ്രസ് ഭൂരിപക്ഷ കക്ഷിയായി ഉയർന്നുവരും. ആ നിലയിൽ കോൺഗ്രസ് ഉയർന്നു വരാതിരിക്കാൻ നരസിംഹറാവുവിനെ പിടിച്ചു താഴെയിറക്കാനാണ് ബി.ജെ.പി പ്ളാനിടുന്നത്. എന്നാൽ ഇന്നത്തെ അവസ്ഥയിൽ ആ ലക്ഷ്യം നേടുക ബി.ജെ.പിക്കും ദേശീയമുന്നണിക്കും ദുഷ്കരമാണ്. പാർലമെൻറിൽവച്ച് അത് നേടുക പ്രയാസമാണെന്നും, മറെറന്തെങ്കിലും അദ്ഭുതം സംഭവിച്ചാലേ ആ ലക്ഷ്യം കൈവരിക്കാൻ സാധിക്കൂവെന്നും അവർക്കറിയാം. ഇനിയിപ്പോൾ ഭാരത് ബന്ദിൻെറയും ജെയിൽ ഭരോയുടെയും പേരിൽ അതിനെ തെരുവിലേക്ക് കൊണ്ടുപോകാനാണ് അവരുദ്ദേശിക്കുന്നത്. പക്ഷേ, ഏതെങ്കിലും തരത്തിലുള്ള നരസിംഹറാവു വിരുദ്ധ പ്രസ്ഥാനമാരംഭിക്കുന്നതിനോട് ആർ.എസ്.എസ് നേതാക്കൾ എതിരാണ്.

ഏതു പ്രശ്നങ്ങളുടെ പേരിൽ ജനങ്ങളെ സമീപിക്കാനാകും എന്നതിൽ വി.പി. സിംഗും കൂട്ടുകാരും ചിന്താക്കുഴപ്പത്തിലാണ്. വിലക്കയററവും തൊഴിലില്ലായ്മയും അതുപോലുള്ള കാര്യങ്ങളും പതിവു പരിപാടികളായിരിക്കുന്നു. ലോകബാങ്കിനെയും ഇന്ത്യയുടെ പരമാധികാരത്തെ അടിയറവു വച്ചതിനെയുംപററി പറഞ്ഞുതുടങ്ങിയാൽ അവർക്ക്, സ്വന്തം നിലയിൽ പഴയ കാര്യങ്ങളെപ്പററി ഒരുപാട് വിശദീകരിക്കേണ്ടിവരും. അതുകൊണ്ടുതന്നെ മാണ്ടയിലെ രാജാവ് ചിന്താക്കുഴപ്പത്തിലായിരിക്കുന്നു. തൊഴിലാളികളുടെ ജീവിതത്തെ അപകടത്തിലാക്കാൻ ഇടതുപക്ഷത്തിന് യാതൊരു താല്പര്യവുമില്ല. പണിമുടക്കിയാൽ ഫാക്ടറികൾ പൂട്ടിയിടും. അതാകട്ടെ, പാവപ്പെട്ട തൊഴിലാളികളുടെ ജീവിതത്തെ കൂടുതൽ ദുരിതമയമാക്കുകയേയുള്ളൂ.

പാർലമെൻറിൽ വിജയിക്കുകയും, ബഡ്ജററ് പാസാക്കിയെടുക്കാനാകുമെന്ന് ഉറപ്പാവുകയും ചെയ്തിട്ടുണ്ടെങ്കിലും കാലാവധി പൂർത്തിയാക്കാൻ കോൺഗ്രസ്സുകാരുടെ സമ്പൂർണ്ണ പിന്തുണ കൂടിയേ തീരുവെന്നതിനെപ്പററി നരസിംഹറാവു ബോധവാനാണ്. ഇതേവരെ പാർട്ടിയെ ഒരുമിച്ചു കൊണ്ടുപോകാൻ അദ്ദേഹത്തിനു കഴിഞ്ഞു. കഴിഞ്ഞ ദിവസങ്ങളിലെ അനുഭവങ്ങൾ മറക്കരുതെന്നും, സദാ ജാഗരൂകരായിരിക്കണമെന്നും അദ്ദേഹം കോൺഗ്രസ്സുകാരോടു പറഞ്ഞുകൊണ്ടിരിക്കുന്നു. പ്രതിപക്ഷ ഗ്രൂപ്പുകളിൽനിന്നും ലഭിച്ച ''അദൃശ്യ''പിന്തുണയെപ്പററി അദ്ദേഹം പറയുകയുണ്ടായെങ്കിലും, അവർ ആരൊക്കെയാണെന്ന് വ്യക്തമാക്കിയിട്ടില്ല. ലോകബാങ്കിലും ഐ.എം.എഫിലും നിന്ന് വായ്പ വാങ്ങിയതിനെയും അവരുടെ വ്യവസ്ഥകൾ അംഗീകരിച്ചതിനെയുംപററി പറയുന്ന അദ്ദേഹം, മററു പോംവഴികളില്ലെന്ന് ഓർമ്മിപ്പിക്കുകയുണ്ടായി. കോൺഗ്രസ്സിനെ കൂടെ കൊണ്ടുപോകാൻ ശ്രമിക്കുമ്പോൾ, അതിനകത്തുള്ള മുറുമുറുക്കലുകൾ അദ്ദേഹത്തിന് ശല്യമാകുന്നുണ്ട്. വിവിധ രാഷ്ട്രീയ സമ്മർദ്ദ ഗ്രൂപ്പുകൾ അസ്വസ്ഥരാണ്. രാജീവ്ഗാന്ധിയുടെ പ്രൈവററ് സെക്രട്ടറിയായിരുന്ന വിൻസൻറ് ജോർജ്ജിന് രാജ്യസഭയിൽ സീററു നല്കാൻ സോണിയാ ബ്രിഗേഡ് അദ്ദേഹത്തിൽ സമ്മർദ്ദം ചെലുത്തിയിരുന്നു. ശരദ് പവാർ ഗ്രൂപ്പിൻെറയും അർജ്ജുൻസിംഗ് ഗ്രൂപ്പിൻെറയും ചില ആവശ്യങ്ങൾക്കുമുമ്പിൽ അദ്ദേഹത്തിന് വഴങ്ങേണ്ടിവന്നിട്ടുണ്ട്. എണ്ണത്തിൻെറ പേരിൽ അവരൊന്നും ശക്തരല്ലെങ്കിലും, വിവിധ പ്രശ്നങ്ങൾ ഉന്നയിച്ച് തലവേദനയുണ്ടാക്കുന്നുണ്ട്. പക്ഷേ, അവർക്കുമറിയാം, നരസിംഹ റാവുവിനെ ചോദ്യം ചെയ്യാനുള്ള കരുത്തില്ലെന്ന്.

കോൺഗ്രസ് സമ്മേളനത്തിന് നരസിംഹറാവു തിരുപ്പതി തിരഞ്ഞെടുത്തത് മനഃപൂർവമാണ്. സമ്മേളന കേന്ദ്രത്തിന് രാജീവ്നഗർ എന്നു നാമകരണം ചെയ്തതുവഴി സോണിയാ ബ്രിഗേഡിൻെറ പൂർണ്ണ പിന്തുണ നേടിയെടുക്കാൻ അദ്ദേഹത്തിനു സാധിച്ചിട്ടുണ്ട്. എന്നാൽ തെക്കേയിന്ത്യയിലേക്ക് കോൺഗ്രസ് സമ്മേളനം കൊണ്ടുപോകുന്നതിൽ ഹിന്ദിമേഖലയിലെ കോൺഗ്രസ്സുകാർ അസന്തുഷ്ടരാണ്. തെക്കൻമേഖലയിൽ ശക്തി സമാഹരിച്ചശേഷം മതി, വടക്കോട്ടുള്ള യാത്ര എന്ന ചിന്താഗതിയാണ് നരസിംഹറാവുവിനെ ഇതിനു പ്രേരിപ്പിച്ചത്.

ബി.ജെ.പിയുടെയും പ്രതിപക്ഷത്തിൻെറയും അടുത്ത നീക്കങ്ങളെന്തായിരിക്കും? മാണ്ടയിലെ രാജാവ് പ്രതിസന്ധിയിലാണ്. ഏകാന്തപഥികനാണ് അദ്ദേഹം. സഹപ്രവർത്തകരുമായി പരിപാടികളെപ്പററി അദ്ദേഹം ചർച്ചചെയ്യാറേയില്ല. രാഷ്ട്രീയമായ സ്വാധീനം അദ്ദേഹത്തിനു നഷ്ടപ്പെട്ടുകൊണ്ടിരിക്കയാണ്. ന്യൂനപക്ഷങ്ങൾക്ക് പഴയതുപോലെ അദ്ദേഹത്തിൽ വിശ്വാസമില്ലാതായിരിക്കുന്നു. ഉത്തർപ്രദേശിലെയും മററു ഹിന്ദിമേഖലകളിലെയും ന്യൂനപക്ഷങ്ങളും പട്ടികവർഗ്ഗക്കാരും അദ്ദേഹത്തോട് പുലർത്തുന്ന നിലപാട് ഇതു വ്യക്തമാക്കുന്നു.

നരസിംഹറാവുവിനെ വിലയിരുത്തുന്നതിൽ വി.പി. സിംഗിനും സുഹൃത്തുക്കൾക്കും തെററുപററിയിരിക്കുകയാണ്. അധികാരത്തിൽനിന്നും പുറത്താകുമെന്ന പേടി റേസ് കോഴ്സ് കോംപ്ളെക്സിലെ ആ മനുഷ്യനെ ഉൽക്കണ്ഠാകുലനാക്കുമെന്നാണ് അവർ വിചാരിച്ചത്. മറിച്ചാണ് സംഭവിച്ചത്. പ്രധാനമന്ത്രി ഉറച്ചുനിന്നു. മററുള്ളവരെ ഓടിക്കുകയും ചെയ്തു.

## ഒരു പുള്ളു

''ഹലോ, സുധാകരനല്ലേ?''

''യെസ്, മിനിസ്റ്റർ സ്പീക്കിംഗ്.''

''അല്ല, അങ്ങോട്ടെന്നും കാണുന്നില്ലല്ലോ?''

''ആരാണ് സംസാരിക്കുന്നത്.''

''മനസ്സിലായില്ലേ?''

''വേണു.''

(അങ്ങേത്തലയ്ക്ക് ഷോക്കടിച്ചതുപോലെ)

അയ്യോ, അങ്ങാണോ?

ക്ളിക്ക്.

• • • •

''രവിയാണോ?''

''യെസ്, പി.സി.സി. പ്രസിഡൻറ് സ്പീക്കിംഗ്.''

''അല്ല, ഡൽഹിയിൽ ഉമ്മൻ ചാണ്ടിയുമായി സായാഹ്ന സവാരിയൊക്കെയാണല്ലോ?''

''ആരാ, അത്?''

''നിങ്ങൾ 2:2:1 എന്നരീതിയിൽ കമ്മിററിയൊക്കെ ഉണ്ടാക്കി, തെന്നലയെ വീണ്ടും രാജ്യസഭയിൽ അയച്ചല്ലോ? പഴയതൊന്നും മറന്നില്ലേ?''

''ആരാ; അത്?''

''വേണു.''

''അയ്യോ, അങ്ങാണോ?''

''ക്ളിക്ക്.''

വാൽക്കുറിപ്പ്: രവിയുടെ കൈയിൽനിന്നും ഫോൺ താഴെവീഴുന്ന ശബ്ദം കേട്ട് നാരായണൻ കുട്ടി ഓടിവന്നുവെന്ന് ദൃക്സാക്ഷികൾ.

ഇ.എം.അഷ്റഫ്



# ലീഗ്: സമ്മർദ്ദരാഷ്ട്രീയത്തിന്റെ പുതിയപയറ്റുമുറകൾ

വൈക്യജനാധിപത്യ മുന്നണിയുടെ രാഷ്ട്രീയ ഷെനോറിയോയിൽ ഏററവും നിർണ്ണായക സ്ഥാനം വഹിച്ച രാഷ്ട്രീയ കക്ഷിയാണ്, ഇന്ത്യൻ യൂണിയൻ മുസ്ളിം ലീഗ്. 1969-നുശേഷം കോൺഗ്രസ്-ഐ എന്ന ദേശീയ രാഷ്ട്രീയ കക്ഷിയെ സംസ്ഥാനത്ത് അധികാരത്തിൻെറ സോപാനങ്ങളിൽ എത്തിക്കാൻ മുസ്ളിം ലീഗ് നടത്തിയ മെലോഡ്രാമകൾ കേരളീയ മനസ്സിൽ അത്ഭുതങ്ങൾ തന്നെ സൃഷ്ടിച്ചിട്ടുണ്ട്. ഏറനാടൻ കുന്നുകളിൽനിന്നും അനന്തപുരിയിലെ ഔദ്യോഗിക കസേരകളിലേക്കുള്ള ലീഗിൻെറ പ്രയാണം മുമ്പോട്ടല്ലാതെ പിന്നോട്ടായിട്ടില്ല.

മർഹൂം ബാഫഖിതങ്ങൾ തൊട്ട് പാണക്കാട് സയ്യിദ് ശിഹാബ്തങ്ങൾ വരെയുള്ള മതാധിഷ്ഠിത രാഷ്ട്രീയ നേതൃത്വത്തിൻെറ കാലോചിതമായ കരുനീക്കങ്ങളിൽപ്പെടാത്ത പൊളിററിക്കൽ പാർട്ടികൾ കേരളത്തിലില്ല. 1987 വരെ ഇടതുപക്ഷ ജനാധിപത്യമുന്നണി പോലും മുസ്ളിം ലീഗിൻെറ രാഷ്ട്രീയ ഭൂമികയുടെ അർത്ഥവ്യാപ്തിയെക്കുറിച്ച് ബോധവാന്മാരായിരുന്നു. എം.വി.രാഘവൻെറ ബദൽരേഖയും അതിനെത്തുടർന്നുണ്ടായ അന്തഃസംഘർഷവും സി.പി.എമ്മിൻെറ മതേതരചിന്തയ്ക്ക് ആക്കം കൂട്ടിയതിനുശേഷം മാത്രമേ എൽ.ഡി.എഫിനു മുസ്ളിംലീഗ് അസ്പൃശ്യരായി മാറിയിട്ടുള്ളൂ.

ഇങ്ങനെ കേരളപിറവിക്കും ഒരു ദശകം പിന്നിട്ടപ്പോൾ മുതൽ മുസ്ളിം ലീഗ് കേരള രാഷ്ട്രീയത്തിൽ എടുത്ത മെയിൻ റോളിനു 1992-ൽ മാററമൊന്നുമുണ്ടായില്ല. ഇതു മുസ്ളിം ലീഗിൻെറ വളർച്ചയെന്നതിനേക്കാൾ, കോൺഗ്രസ്-ഐയുടെ കാലാനുസൃതമായ പുരോഗതിയിൽ സംഭവിച്ച അപചൃുതിയേയാണ് സൂചിപ്പിക്കുന്നത്. മലപ്പുറം ജില്ലയുടെ അകത്തളങ്ങളിലെടുക്കുന്ന രാഷ്ട്രീയ തീരുമാനങ്ങളെ ആസ്പദമാക്കിക്കൊണ്ടുള്ള സർക്കാർ നയങ്ങളുടെ രൂപീകരണമെന്ന വിചിത്രമായ പരിതോവസ്ഥ സംജാതമായതിനു പ്രധാന കാരണക്കാർ കോൺഗ്രസ്-ഐ തന്നെയാണ്. കാലാകാലങ്ങളിൽ അന്തഃഛിദ്രങ്ങളിൽ അകപ്പെട്ടുപോയ കോൺഗ്രസ്സുകാരുടെ തലയ്ക്കുമീതെ പച്ചപ്പുകൾ വിരിക്കാൻ മുസ്ളിം ലീഗിനു തണൽ ഒരുക്കിക്കൊടുത്തതിൻെറ ഉത്തരവാദിത്വത്തിൽനിന്നും കെ.കരുണാകരനോ, എ.കെ.ആൻറണിക്കോ ഒഴിഞ്ഞുമാറാനാവില്ല.

1992-ൻെറ രാഷ്ട്രീയ യാഥാർത്ഥ്യത്തിൽനിന്നുമാണ് പൂർവ്വകാല വിശകലനം തേടിയത്. 1967-ലെ ഇ.എം.എസ് മന്ത്രിസഭയ്ക്കുശേഷം ഒമ്പതു എം.എൽ.എമാർ മാത്രമുണ്ടായ കോൺഗ്രസ്സിന് പിന്നീട് ഭരണസാരഥ്യം നല്കിയതിൻെറ ക്രെഡിററ് മുസ്ളിം ലീഗ് അവകാശപ്പെടുന്നതിൽ ആർക്കും പരിഭവം തോന്നേണ്ടതില്ല. ലീഗിനു ഏററവും സുരക്ഷിതത്വം നല്കിയത് കോൺഗ്രസ്സും, കോൺഗ്രസ്സിനു മുഖ്യമന്ത്രിസ്ഥാനം നല്കിയത് ലീഗുമാണെന്ന ദ്വന്ദ്വാത്മക വിചാരം പ്രസക്തമാണ്. അതാണ്, ലീഗ് നേതൃത്വത്തിൽ ഏററവുമധികം ബുദ്ധികൂർമ്മതയുള്ള യശഃശരീരനായ പി.സീതിഹാജി ഒരിക്കൽ പറഞ്ഞത്, യു.ഡി.എഫ് നേതൃത്വം സ്വർണ്ണത്തളികയുമായി പാണക്കാട് ശിഹാബ് തങ്ങളെ കാണാനെത്തുമെന്ന്. ഇതിൻെറ രാഷ്ട്രീയ ഐറണി അറിയുന്നവർക്കറിയാം.



പാണക്കാട് മുഹമ്മദാലി ശിഹാബ് തങ്ങൾ ബി.വി. അബ്ദുള്ള കോയ (നടുക്ക്) ഉമ്മർ ബാഫക്കി തങ്ങൾ

സീതിഹാജി ജീവിച്ചിരിപ്പില്ലെങ്കിലും 1992-ലും ഇതുതന്നെ സംഭവിച്ചു-ഫെബ്രുവരിയിൽ പാണക്കാട് ശിഹാബ് തങ്ങളുടെ വീട്ടിൽ കൂടിയ ലീഗ് ഉന്നത നേതൃത്വം യു.ഡി.എഫിനു മുന്നറിയിപ്പും ഭീഷണിയും നല്കി. സംസ്ഥാന സെക്രട്ടറി കൊരമ്പയിൽ അഹമ്മദ്ഹാജി, വേണ്ടിവന്നാൽ ലീഗ് അററകൈക്കൊരുങ്ങുമെന്നുവരെ താക്കീത് നല്കി. ഇതു പക്ഷെ, മുഖ്യമന്ത്രി കെ.കരുണാകരനെ ഒരുതരത്തിലും അലോസരപ്പെടുത്തിയില്ല. മുസ്ളിംലീഗ് ഏതു പരിധിവരെ പോകുമെന്ന് അദ്ദേഹത്തിനറിയാം. കാരണം, മലപ്പുറം ജില്ലയിലെ നിയമസഭാ സാമാജികർ മാത്രം വിചാരിച്ചാൽ ഒരു ഗവൺമെൻറുണ്ടാക്കാനാവില്ല. അതിനാവശ്യമായ രാഷ്ട്രീയ കൗശലം കരുണാകരനു മാത്രമേ അറിയാവൂ. ആ കൗശലത്തിനു മുന്നിൽ തലകുനിക്കുക മാത്രമേ ലീഗിനു കഴിയുകയുള്ളൂ. സംസ്ഥാന മന്ത്രിസഭയിൽ നാലു മികച്ച വകുപ്പുകൾ മുസ്ളിം ലീഗിനു നല്കിയത് കരുണാകരനാണ്. ബി.ജെ.പിയുടെ എതിർപ്പുകളുണ്ടായിട്ടുപോലും വിദ്യാഭ്യാസം, പൊതുമരാമത്ത്, വ്യവസായം, തദ്ദേശസ്വയംഭരണം—ഈ വകുപ്പുകൾ മുമ്പൊരിക്കലും ഇതുപോലെ ലീഗിനു ലഭിച്ചിട്ടില്ല. മുസ്ളിം ലീഗിനെ ഒഴിവാക്കിക്കൊണ്ട് കോൺഗ്രസ്സിന് തനിയെ ഭരിക്കാനുള്ള ജനകീയ അടിത്തറ പാകാൻ കരുണാകരനും ആൻറണിക്കും കഴിഞ്ഞിരുന്നില്ല എന്ന രാഷ്ട്രീയ സത്യമംഗീകരിക്കാം, പക്ഷേ, മുസ്ളിംലീഗിനു തിരികെ ലഭിച്ച ആനുകൂല്യങ്ങളുടെ ആധിക്യം നിഷേധിക്കാനാവാത്തതുമാണ്.

യഥാർത്ഥത്തിൽ, മുസ്ളിം ലീഗ് യു.ഡി.എഫ് വിടുന്ന പ്രശ്നമേയില്ല. അങ്ങനെയൊരബദ്ധം കാണിക്കാൻതക്ക ബുദ്ധിശൂന്യത ഏതായാലും ലീഗ് നേതൃത്വത്തിനില്ല. മതേതരകാഴ്ചപ്പാടിൽ ഉറച്ചുനിന്നുകൊണ്ടും മുസ്ളീങ്ങളെ അനുനയിപ്പിച്ചുംകൊണ്ടുമുള്ള രാഷ്ട്രീയ വീക്ഷണത്തിൽനിന്ന് എൽ.ഡി.എഫ് വ്യതിചലിക്കാതെ നില്ക്കുന്നിടത്തോളംകാലം ലീഗിനു രാഷ്ട്രീയാഭയം മററൊരിടത്തുമില്ല. മുസ്ളിംലീഗിനെയാണ്, മുസ്ളീങ്ങളെയല്ല തങ്ങളെതിർക്കുന്നതെന്ന രാഷ്ട്രീയ തത്വം സി.പി.എമ്മും സി.പി.ഐയും ഇടയ്ക്കിടെ ഓർമ്മിപ്പിക്കുന്നതിൻെറ അന്തർധാര നേരത്തേയുള്ള നിലപാട് ഒരിക്കൽക്കൂടി ഉറപ്പിക്കലാണ്.

മുസ്ളിം ലീഗിനു അധികാര രാഷ്ട്രീയമുപേക്ഷിക്കുക ക്ഷിപ്രസാദ്ധ്യമല്ല. നാല് മികച്ച വകുപ്പുകളുപേക്ഷിച്ച് ഒററയ്ക്കു നില്ക്കുകയെന്ന വനവാസവും അചിന്ത്യമാണ്. ഈയൊററ നിമിത്തം തന്നെയാണ് മുഖ്യമന്ത്രി കരുണാകരൻെറ ചതുരംഗക്കളിയിലെ ചിരിയും. പാണക്കാട് ചേരുന്ന ഹൈ പവർ കമ്മിററികളുടെ തീരുമാനങ്ങളിലേക്ക് ആകാംക്ഷ

# പാലക്കാട് സംഭവം ദുഃഖകരം

## പി.എം. അബൂബക്കർ



പി.എം. അബൂബെക്കർ

പി.എം. അബൂബക്കർ ഇന്ത്യൻ യൂണിയൻ മുസ്ളീംലീഗിൻെറ പാർലമെൻററി പാർട്ടി ഡപ്യൂട്ടി ലീഡറാണ്. 1980-ലെ ഇടതുപക്ഷ ജനാധിപത്യ മുന്നണിയുടെ ഭരണത്തിൽ പൊതുമാരാമത്തുവകുപ്പ് മന്ത്രിയായിരുന്നു. 'പി.എം.' കലാകൗമുദിയോട് സമകാലീന രാഷ്ട്രീയ സംഭവവികാസങ്ങളെക്കുറിച്ച് പറയുന്നു:

**ചോദ്യം:** യു.ഡി.എഫിൻെറ ഭരണം മുസ്ളീം ലീഗിന് തൃപ്തികരമാണോ?

**പി.എം.:** അല്ല. കോൺഗ്രസ്സ്-ഐക്കുള്ളിലെ ചേരിപ്പോരിൻെറ ദോഷം ലീഗ് വഹിക്കാൻ തയ്യാറല്ല. കോൺഗ്രസ്സിൻെറ പ്രവർത്തനം ലീഗിന് അതൃപ്തിയുണ്ടാക്കിയിട്ടുണ്ട്.

**ചോദ്യം:** ഏതാണ് ലീഗിനെ പ്രകോപിപ്പിക്കുന്ന വിഷയം?

**പി.എം.:** പാലക്കാട് സംഭവം തന്നെ. ഇതിൻെറ ടേംസ് ഒഫ് റഫറൻസ് കാര്യത്തിൽ തന്നെ അപാകതയുണ്ട്. ജൂഡീഷ്യൽ അന്വേഷണം നടത്തുന്നതുകൊണ്ട് കൂടുതൽ പറയുന്നില്ല. എന്നാൽ മരിച്ചകുട്ടിയുടെ കുടുംബത്തിനും പരിക്കേററവർക്കുമുള്ള നഷ്ടപരിഹാരം തിട്ടപ്പെടുത്തിയത് ഉചിതമായ രീതിയിലല്ല. ഒരുലക്ഷം രൂപ നഷ്ടപരിഹാരം നല്കേണ്ടിടത്ത് 10,000 രൂപമാത്രം നല്കി. 80,000 രൂപ കൊടുക്കേണ്ടിടത്ത് കേവലം ആയിരംരൂപയും!

ഉദാഹരണങ്ങൾ നിരവധിയാണ്—23 വയസ്സുള്ള ഷുഹൈബിൻെറ കാലിൻെറ തുടയ്ക്കാണ് വെടിയേററത്. ഒരു ഓപ്പറേഷൻ കഴിഞ്ഞു. ആ ചെറുപ്പക്കാരൻ ആയുഷ്ക്കാലം മുഴുവൻ വികലാംഗനായി മാറി. ചികിൽസക്കും മററും 25,000 രൂപ ഇതുവരെ ചെലവായി. 17 വയസ്സുള്ള ഫൈസൽ എന്ന പാവപ്പെട്ട കുട്ടിയുടെ പിൻഭാഗത്ത് വെടിയുണ്ട കയറി പുറത്തുപോയി. ആ കുട്ടി കോയമ്പത്തൂർ കെ.ജി. ആശുപത്രിയിലാണ്. 75,000 രൂപയും ചെലവായി. ഇവർക്കാർക്കും നഷ്ടപരിഹാരം നല്കിയിട്ടില്ല.

ബന്ധപ്പെട്ട ഉദ്യോഗസ്ഥരെ മാററിക്കൊണ്ടുള്ള അന്വേഷണമാണ് മുസ്ളീംലീഗ് ആവശ്യപ്പെട്ടത്. ഡി.ഐ.ജി. രമൺശ്രീവാസ്തവയെ അഡ്മിനിസ്ട്രേഷൻ ഡി.ഐ.ജിയാക്കിയത് ഏതായാലും ശിക്ഷാനടപടിയല്ല. പൊലീസ് സൂപ്രണ്ട് മൊയ്തൂട്ടിയെ കമ്പ്യൂട്ടർ സെല്ലിലേക്ക് മാററാമെങ്കിൽ ശ്രീവാസ്തവയെ എന്തുകൊണ്ട് ഉയർന്നസ്ഥാനം നല്കി 'ആദരിച്ചു'? അന്നുണ്ടായിരുന്ന എസ്.ഐ. രാധാകൃഷ്ണൻ വീടുവീടാന്തരം കയറി ഞങ്ങളുടെ ആളുകളെ മർദ്ദിച്ചയാളാണ്. ഡി.വൈ.എസ്.പിമാരായ വിജയൻ ഏറോത്ത്, ചന്ദ്രൻ, എ.എസ്.പി സന്ധ്യ ഇവർക്കാർക്കും ശിക്ഷാനടപടി നല്കിയില്ല. ഇതാണ് ഞങ്ങൾക്ക് വിഷമമുണ്ടാക്കിയത്.

**ചോദ്യം:** മുസ്ളീംലീഗിലെ പുതിയ മന്ത്രിമാരെക്കുറിച്ച് എന്താണഭിപ്രായം?

**പി.എം.:** എല്ലാവരും മിടുക്കന്മാരാണ്. വ്യവസായവകുപ്പ് മന്ത്രി പി.കെ. കുഞ്ഞാലിക്കുട്ടി പുതിയ ശൈലിയിൽ ജനകീയമായ തീരുമാനങ്ങളെടുത്തിരുന്നു. അതൊന്നും വേണ്ടത്ര ഫലപ്രദമായി അവതരിപ്പിക്കാൻ കഴിയാഞ്ഞത് കോൺഗ്രസ്സിലെ ആഭ്യന്തര വഴക്കുമൂലമാണ്.

**ചോദ്യം:** യു.ഡി.എഫ് ബന്ധം ഉപേക്ഷിച്ച് തിരികെവന്ന മുസ്ളീംലീഗിന് ഇതൊരു നഷ്ടക്കച്ചവടമായി തോന്നുന്നുണ്ടോ?

**പി.എം.:** യു.ഡി.എഫ് വിട്ടപ്പോൾ രാജീവ് ഗാന്ധി ഞങ്ങളെ ചർച്ചയ്ക്ക് ക്ഷണിച്ചു. പ്രകടനപത്രികയിൽ ബാബ്റി മസ്ജിദിൻെറ കട്ട് ഓഫ് ഡേറ്റിൽ മാററം വരുത്താമെന്ന് പറഞ്ഞു. അദ്ദേഹം അത് ഭംഗിയായി നിർവ്വഹിച്ചു. ഈ ചർച്ച നടക്കുമ്പോൾ പി.വി. നരസിംഹറാവുവും ബൽറാം ഝാക്കറും ഒപ്പമുണ്ടായിരുന്നു. ഇന്നിപ്പോൾ ഇസ്രായേൽ ബന്ധം, ബി.ജെ.പി.പ്രീണനം ഇതൊക്കെ ഞങ്ങൾക്കിഷ്ടമില്ലാത്ത സംഭവങ്ങളാണെന്ന് പ്രധാനമന്ത്രിയെ ധരിപ്പിക്കേണ്ടതുണ്ട്.

**ചോദ്യം:** പാലക്കാട് സംഭവത്തിൽ, എൽ.ഡി.എഫ് പ്രത്യേകിച്ചും സി.പി.എം. നിലപാട് മുസ്ളീംലീഗിന് അനുകൂലമായിട്ടാണെന്ന് കരുതുന്നുണ്ടോ?

**പി.എം.:** ആദ്യം സി.പി.എം. ജില്ലാ കമ്മിററി ആവശ്യപ്പെട്ടത് നിയമസഭാ കമ്മററി അന്വേഷിക്കണമെന്നാണ്, ജൂഡീഷ്യൽ അന്വേഷണത്തെപ്പററി ഒരക്ഷരം പറഞ്ഞില്ല. എന്നാലാദ്യമായി ജുഡീഷ്യൽ അന്വേഷണം ആവശ്യപ്പെട്ടത് പാണക്കാട് ശിഹാബ് തങ്ങളാണ്.

ഇതിനോടകം എ.കെ.ജി സെൻററിൽ

(ശേഷം 16-ാം പേജിൽ)

കൊള്ളാത്ത ഒരേയൊരു കോൺഗ്രസ് നേതാവും കെ.കരുണാകരനാണെന്നുള്ളതിൻെറ കാരണവും മറെറാന്നല്ല. കോൺഗ്രസ്-ഐക്കുള്ളിലെ ചേരിപ്പോരിൽ മാത്രം അസ്വസ്ഥനാകുന്ന മുഖ്യമന്ത്രിക്ക് ബാക്കിയെല്ലാം പുറപ്പുറത്തെ നാട്യങ്ങൾ മാത്രമാണ്.

എന്നാൽ, മുസ്ളിം ലീഗിനെ അലട്ടുന്ന ബാഹ്യ ആഭ്യന്തര പ്രശ്നങ്ങൾ നിരവധിയാണ്—കോൺഗ്രസ്-ഐക്കുള്ളിലെ ഗ്രൂപ്പു വഴക്കുകളിൽ അവർ സജീവമായ താല്പര്യം പ്രകടിപ്പിക്കുന്നതിൻെറ ചേതോവികാരവും മറെറാന്നല്ല. ഇതിലേററവും പ്രധാന ഘടകം, പാലക്കാട് വെടിവയ്പും കേന്ദ്ര ഗവൺമെൻറിൻെറ ബി.ജെ.പി പ്രീണനനയവും ഇസ്രായേലിനെ അംഗീകരിച്ചതിൻെറ രോഷവുമാണ്. പാലക്കാട് നടന്ന വെടിവയ്പിൻെറ പൂർണ്ണമായ ചിത്രം ലീഗ് നേതൃത്വത്തിനു



കൊരമ്പയിൽ അഹമ്മദ്ഹാജി, പി.കെ. കുഞ്ഞാലിക്കുട്ടി, ഇ.ടി. മുഹമ്മദ്ബഷീർ

വ്യക്തമായിട്ടുണ്ട്. ജുഡീഷ്യൽ അന്വേഷണം, മരിച്ച പെൺകുട്ടിയുടെ കുടുംബത്തിനും പരിക്കേററവർക്കുമുള്ള സഹായധനം, ഉത്തരവാദപ്പെട്ട പൊലീസ് ഉദ്യോഗസ്ഥർക്ക് തക്ക ശിക്ഷ നല്കൽ—ഇതായിരുന്നു ലീഗിൻെറ ആവശ്യം. എന്നാൽ, ജുഡീഷ്യൽ അന്വേഷണം മാത്രമേ ഇപ്പോൾ നടക്കുന്നുള്ളൂ. മററു കാര്യങ്ങളിൽ ലീഗിനു തൃപ്തികരമല്ലാത്ത നിലയാണുള്ളത്. ഇതേററവുമധികം അനുരണനം സൃഷ്ടിച്ചത് അണികളിലാണ്.

ബി.ജെ.പി പ്രീണനനയം എത്രത്തോളമെത്തുമെന്ന ഉദ്വേഗം ലീഗ് നേതൃത്വത്തിനും അണികൾക്കുമുണ്ട്. ലോക്സഭാ ഡെപ്യൂട്ടി സ്പീക്കർ പദവി നല്കിയപ്പോഴേ മലപ്പുറത്തുനിന്നും അപസ്വരമുണ്ടായിരുന്നു. കാശ്മീരിലേക്കുള്ള ഡോ.മുരളിമനോഹർ ജോഷിയുടെ ഏകതായാത്രയെ നിരസിംഹറാവു ഗവൺമെൻറ് സഹായിച്ചതും കോൺഗ്രസ് വിരുദ്ധ ചിന്താഗതിക്ക് ആക്കം കൂട്ടുകയാണുണ്ടായത്. ഇതിനെല്ലാം പുറമെയാണ് ഇസ്രായേലുമായി നയതന്ത്രം സ്ഥാപിക്കാനുള്ള കേന്ദ്ര ഗവൺമെൻറിൻെറ പ്രഖ്യാപനം വന്നത്.

യഥാർത്ഥത്തിൽ, മുസ്ളിം ലീഗ് മാത്രമല്ല എല്ലാ രാഷ്ട്രീയ കക്ഷികളിലേയും മുസ്ളീങ്ങൾ ഒന്നടങ്കം ഇസ്രായേൽ വിരുദ്ധരാണ്. മതപരമായ നിഷേധ വചനങ്ങൾ കൊണ്ടു തന്നെ ഇസ്രായേൽ മുസ്ളീങ്ങളുടെ ഏററവും കഠിന ശത്രുവാണ്. 'പന്നി ഇറച്ചിയും മദ്യവുംപോലെ ഇസ്രായേലും വർജ്ജിക്കപ്പെടേണ്ട യാഥാർത്ഥ്യമാണെ'ന്ന് മതപണ്ഡിതന്മാർ രാപ്രസംഗങ്ങളിൽ മുസ്ളീങ്ങളെ ഉൽബോധിപ്പിച്ചുവരുന്നുണ്ട്. പാലസ്തീൻ പ്രവാസികളുടെ ദുരിതപൂർണ്ണമായ ജീവിതം മാത്രമല്ല, ഖുറാനിക നിർദ്ദേശങ്ങളിലും ശ്രേഷ്ഠ പ്രവാചകനായ മുഹമ്മദ് നബിയുടെ പോരാട്ടങ്ങളിലും യഹൂദന്മാരെപ്പററി മുസ്ളിംവിരുദ്ധമായിട്ടേ പരാമർശിക്കപ്പെട്ടിട്ടുള്ളു. ഇസ്ളാമിനു യഥാർത്ഥ ഭീഷണി യഹൂദരാണെന്ന മതബോധമലട്ടാത്ത മുസ്ളീങ്ങളുണ്ടാവില്ല. ഈ സിയോണിസത്തെ കോൺഗ്രസ്-ഐയുടെ കേന്ദ്രസർക്കാർ അംഗീകരിച്ചതിൻെറ അന്ധാളിപ്പ് ലീഗ് അണികളിൽ ദിനംതോറും വർദ്ധിക്കുക മാത്രമേ ചെയ്യുന്നുള്ളൂ.

നൈതികമായ ഈ ത്രിമാന സത്വങ്ങളുമായി സംസ്ഥാന കോൺഗ്രസ്-ഐ നേതൃത്വം സ്വീകരിച്ച അയഞ്ഞ നിലപാട് ലീഗ് അണികളിൽ സൃഷ്ടിച്ച നിഷേധസ്വരം ഉന്നതനേതാക്കളുടെ ശ്രദ്ധയിൽപ്പെട്ടിരിക്കുന്നു. അതേ സമയം പാലക്കാട് സംഭവത്തിൽ ജുഡീഷ്യൽ അന്വേഷണം വേണമെന്ന ആവശ്യം സി.പി.എം ഉന്നയിച്ചു, കേന്ദ്രസർക്കാറിൻെറ ബി.ജെ.പി ബന്ധത്തെ ദേശീയമുന്നണി-ഇടതു സഖ്യം എതിർത്തു. ഒടുവിൽ ഇസ്രായേലുമായി നയതന്ത്രം പാടില്ലെന്ന് സി.പി.എം അഖിലേന്ത്യാ സെക്രട്ടറി ഹർകിഷൻസിംഗ് സുർജിത്ത് ആവശ്യപ്പെടുകയും ചെയ്തു.

ന്യായന്യായങ്ങളേറെ പറയാനുണ്ടെങ്കിലും മണ്ഡൽ കമ്മിഷൻ റിപ്പോർട്ട് നടപ്പിലാക്കിയതിനു ശേഷം മലപ്പുറത്ത് വീശിയ മാററത്തിൻെറ കാററ് ഒരിക്കൽക്കൂടി ആഞ്ഞുവീശാൻ തുടങ്ങിയിരിക്കയാണ്. അന്ന് വി.പി.സിംഗിൻെറ തരംഗമാണെങ്കിൽ, ഇന്നത് ദേശീയ രാഷ്ട്രീയത്തിലെ തീരുമാനങ്ങളെച്ചൊല്ലിയുള്ള വിവാദമാണ്; കോൺഗ്രസ്-ഐയുടെ നിലപാടുകളിലെ അവ്യക്തതകൊണ്ടുള്ള ആശയകുഴപ്പമാണ് അടിസ്ഥാനപരമായ കാരണങ്ങൾ.

ഇന്ന് മലപ്പുറം ജില്ലയിലെ ഏററവും പ്രിയങ്കരനായ നേതാവ് അഖിലേന്ത്യാ പ്രസിഡൻറ് ഇബ്രാഹിം സുലൈമാൻ സേട്ടുവാണ്. യഥാർത്ഥത്തിൽ ലീഗ് അണികളുടെ ഹൃദയമിടിപ്പ് മനസ്സിലാക്കുന്ന ഏകനേതാവും അദ്ദേഹം തന്നെ. ബാബറി മസ്ജിദ് പ്രശ്നത്തിൽ സയ്യദ് ശിഹാബുദ്ദീനുമായി ചേർന്നുള്ള സുലൈമാൻ സേട്ടുവിൻെറ നീക്കം മലപ്പുറത്തെ മതബോധത്തിലൂന്നിയുള്ള രാഷ്ട്രീയ മനസ്സുകളിൽ ആഹ്ളാദമേ നല്കിയിരുന്നുള്ളൂ. ഇപ്പോഴും കോൺഗ്രസ്-ഐയെ ഇ.എം.എസ്സിനേക്കാൾ തീവ്രമായി വിമർശിക്കുന്നതും സേട്ടു മാത്രമാണ്. മുഖ്യമന്ത്രി കെ.കരുണാകരൻ രാഷ്ട്രീയ നേട്ടത്തിനായി മാത്രമേ ലീഗിനെ ആശ്രയിക്കുന്നുള്ളുവെന്നും, ദേശീയതലത്തിൽ കോൺഗ്രസ്-ഐ മുസ്ളീങ്ങൾക്കെതിരാണെന്നും അഖിലേന്ത്യാ ലീഗ് നേതാവ് ഏതു വേദിയിൽ വച്ചും പ്രസംഗിക്കുന്നത് അണികൾക്ക് ആവേശം നല്കുന്നുണ്ട്. മലപ്പുറത്തുവച്ച് യൂത്ത്ലീഗ് സമ്മേളനത്തിൽ സേട്ടുസാഹിബ് ചെയ്ത പ്രസംഗം വളരെ അർത്ഥഗർഭമാണ്: "പാലക്കാട് സംഭവത്തിൽ ലീഗ് മന്ത്രിമാരും യു.ഡി.എഫും രണ്ട് തട്ടിലല്ല. ഒരു മുസ്ളിം പെൺകുട്ടി വെടിവയ്പിൽ കൊല്ലപ്പെട്ട സംഭവത്തെച്ചൊല്ലിയുള്ള അനന്തര നടപടികളിൽ സർക്കാർ ഊർജ്ജസ്വലമായി പ്രവർത്തിച്ചിട്ടുണ്ടെന്ന് നമ്മുടെ മന്ത്രിമാർ പറയുന്നതു വിശ്വസിച്ചാൽ മതി. കരുണാകരൻ പറയുന്നതിനേക്കാൾ നാം വിശ്വസിക്കേണ്ടത് നമ്മുടെ മന്ത്രിമാരെയാണ്..." മഞ്ചേരി അറബി കോളേജിനു തറക്കല്ലിടൽ കർമ്മത്തിനും, തിരൂരങ്ങാടി മാപ്പിള കലാപത്തിൻെറ അനുസ്മരണ സമ്മേളനത്തിനുമെത്തിയ സേട്ടുസാഹിബിനു 'അല്ലാഹു അക്ബർ' ധ്വനികളോടെ അണികൾ എതിരേററത് പുതിയൊരു ആവേശത്തോടെയാണ്.

സേട്ടുസാഹിബിൻെറ കോൺഗ്രസ് വിരുദ്ധ നയം ഏററവും പ്രകടമായത് തലശ്ശേരിയിൽ വച്ചാണ്. സംസ്ഥാനത്തെ പൊലീസ് ഭരണത്തെ അതിനിശിതമായിട്ടാണ് വിമർശിച്ചത്. ഇതൊക്കെ ലീഗ് മന്ത്രിമാരടക്കമുള്ള സംസ്ഥാന നേതാക്കളെ അസ്വസ്ഥമാക്കിയിട്ടുണ്ട്. ഇതിനു പ്രധാന കാരണം, മുസ്ളിംലീഗ് നേതൃത്വത്തിലെ അസംതൃപ്തരായ പഴയ കുതിരകൾ ഒററക്കെട്ടാവുകയും സേട്ടുസാഹിബിൻെറ ശൈലിയെ അണികൾ സ്വീകരിക്കുകയും ചെയ്യുന്നുവെന്ന യാഥാർത്ഥ്യമാണ്. മലപ്പുറത്തെ നേതൃത്വത്തെ അംഗീകരിച്ചുകൊണ്ടുതന്നെ ഡെപ്യൂട്ടി പാർലമെൻററി ലീഡറും മുൻമന്ത്രിയുമായ പി.എം.അബൂബക്കർ, പി.വി.മുഹമ്മദ്, ഇസ്ഹാഖ് കുരിക്കൾ, എൻ.സൂപ്പി, യു.എ.ബീരാൻ തുടങ്ങിയ നേതാക്കൾ വിമർശനാത്മകശൈലിയിലൂടെ നീങ്ങുകയാണ്. ലീഗ് മന്ത്രിമാരെക്കുറിച്ചു മതിപ്പു പ്രകടമാക്കുമ്പോൾത്തന്നെ കോൺഗ്രസ്-ഐയുമായുള്ള രാഷ്ട്രീയ ചങ്ങാത്തം ലീഗ് അണികളിലുളവാക്കുന്ന അസംതൃപ്തിയെക്കുറിച്ചു ഒളിഞ്ഞും തെളിഞ്ഞും അവർ അഭിപ്രായ പ്രകടനം നടത്തുന്നുണ്ട്. ഇതു യഥാർത്ഥത്തിൽ സുലൈമാൻ സേട്ടുവിൻെറ



# ഇസ്രായേൽ ബന്ധം ഉപേക്ഷിക്കണം:

## ഡോ: എം.കെ. മുനീർ

മുസ്ലിം ലീഗിന് രാഷ്ട്രീയ അടിത്തറ നല്കിയ പ്രഗല്ഭനായ മർഹൂം സി.എച്ച്.മുഹമ്മദ്കോയയുടെ ഏക മകനാണ്, യൂത്ത് ലീഗ് സംസ്ഥാന പ്രസിഡൻറ് ഡോ.എം.കെ. മുനീർ. കാർട്ടൂണിസ്ററ്, കഥാകൃത്ത്, ഗായകൻ, പ്രസംഗകൻ എന്നീ നിലകളിൽ കോഴിക്കോട്ടെ കലാസാംസ്കാരിക രംഗത്ത് പ്രശസ്തനായതിനുശേഷമാണ് രാഷ്ട്രീയത്തിൽ പ്രവേശിച്ചത്. നർമ്മംകലർന്ന രാഷ്ട്രീയ വിശകലനങ്ങളോടുകൂടിയുള്ള മുനീറിൻെറ പ്രഭാഷണ രീതി അണികൾക്ക് ആഹ്ളാദം നല്കുന്നു.

ഡോ.എം.കെ.മുനീർ, നിലവിലുള്ള രാഷ്ട്രീയ സംഭവ വികാസങ്ങളെക്കുറിച്ചു ഇങ്ങനെ പറയുന്നു:

മുസ്ലിം ലീഗിൻെറ പ്രധാന നയപരിപാടികളുടെ വിശദീകരണത്തിനു താങ്കളുടെ നേതൃത്വത്തിലുള്ള യൂത്ത്ലീഗിനെ നിയോഗിച്ചു വരുന്നതായി കാണുന്നു; എന്തുകൊണ്ട്?

പാർട്ടിയുടെ തീരുമാനങ്ങളെ ശിരസ്സാവഹിക്കുകയെന്നതാണ് യഥാർത്ഥ രാഷ്ട്രീയക്കാരൻെറ കടമ. മണ്ഡൽ-മസ്ജിദ് പ്രശ്നത്തിലും, ഇസ്രായേലിനെ കേന്ദ്ര സർക്കാർ അംഗീകരിച്ച കാര്യത്തിലും യൂത്ത് ലീഗ് കേന്ദ്രവിരുദ്ധ സായാഹ്ന ധർണ്ണകൾ സംസ്ഥാനത്തുടനീളം നടത്തി.

യൂത്ത് കോൺഗ്രസ് മുമ്പൊക്കെ കോൺഗ്രസ് നേതൃത്വത്തെ വിമർശിച്ചിരുന്നു. ആ പഴയ യുവതുർക്കികളുടെ രീതി യൂത്ത് ലീഗിനുണ്ടോ?

ഒരിക്കലുമില്ല. ഞങ്ങൾ റബൽ ആകാൻ ആഗ്രഹിക്കുന്നില്ല. പാർട്ടിയില്ലാതെ ഒരു നേതാവിനും നിലനില്ക്കാനാവില്ല. പാർട്ടിക്കുള്ളിലെ വേദിയിൽ സ്വന്തം അഭിപ്രായം പറയുമെന്നല്ലാതെ മറെറാരു അപസ്വരവും പുറത്തുണ്ടാവില്ല.

ഇസ്രായേലിനെ ഇന്ത്യ അംഗീകരിച്ചത് തെററാണെന്നു പറയുന്നതെന്തുകൊണ്ടാണ്?

പണ്ഡിററ് ജവഹർലാൽ നെഹ്റുവും ഇന്ദിരാഗാന്ധിയും നടപ്പിൽ വരുത്തിയ മഹത്തായ വിദേശനയത്തെ തിരുത്തുകയാണ് കേന്ദ്രസർക്കാർ ചെയ്തത്. ഇതു മുസ്ലീങ്ങൾക്കൊരിക്കലും അംഗീകരിക്കാനാവില്ല. ലോക രാജ്യങ്ങളിൽ ഇന്ത്യയ്ക്കുണ്ടായിരുന്ന നിഷ്പക്ഷമായ പദവി ഇതോടെ നഷ്ടമായി.

ദേശീയതലത്തിൽ ഇസ്രായേലിനെ അംഗീകരിച്ചതിൽ എതിർപ്പു പ്രകടിപ്പിച്ച മററു രാഷ്ട്രീയ കക്ഷികളെ അംഗീകരിക്കുമോ?

എൽ.ഡി.എഫിൻെറ അഭിപ്രായം ശ്രദ്ധിച്ചിട്ടുണ്ട്. അതു വേണ്ടത്ര ആത്മാർത്ഥതയോടല്ല എന്ന് തോന്നുന്നു.

യു.ഡി.എഫ് ഗവൺമെൻറിൽ സജീവമായിട്ടുണ്ടെങ്കിലും മുസ്ലിംലീഗിനു അസംതൃപ്തിയുണ്ടെന്ന് പ്രധാന നേതാക്കൾ പറയുന്നു. താങ്കൾ യോജിക്കുന്നുണ്ടോ?

പാർട്ടി നേതൃത്വത്തിൻെറ തീരുമാനങ്ങളെക്കുറിച്ച് വിശദീകരിക്കാൻ ഉദ്ദേശിക്കുന്നില്ല.

മുസ്ലിം ലീഗിനു ഭരണം ലഭിക്കാത്ത അവസ്ഥയുണ്ടാക്കുന്നത് ശരിയല്ലെന്നു താങ്കൾ കരുതുന്നുണ്ടോ?

മുസ്ലിം ലീഗിനു ഭരണം ഒരു പ്രശ്നമേയല്ല. എന്നാലതിൻെറ പേരിൽ വെറുതെ ഘടകകക്ഷികളുമായി പിണങ്ങേണ്ടതുമില്ല.

കേരള രാഷ്ട്രീയത്തിൽ എക്കാലത്തും ബഹുമാന്യത നേടിയ നേതാവാണ്, സി.എച്ച്.മുഹമ്മദ്കോയ. രാഷ്ട്രീയ പ്രവർത്തകനെന്ന നിലയിൽ താങ്കൾക്ക് അദ്ദേഹത്തിൻെറ ഏതു ഗുണമാണ് ആകർഷകമായി തോന്നിയത്?

ഏതു പ്രശ്നത്തേയും അയത്നലളിതമായി കാണുകയും, അഭിപ്രായവ്യത്യാസം മററുള്ളവരെ വേദനിപ്പിക്കാതെ അറിയിക്കുകയും ചെയ്യുക എന്നതാണ് എൻെറ പിതാവിൻെറ പ്രധാന ഗുണമെന്നു കരുതുന്നു. നർമ്മം കലർന്ന ഭാഷയിൽ ജനങ്ങളെ അഭിസംബോധന ചെയ്യുമ്പോൾത്തന്നെ അതൊരു പരിഹാസമാക്കരുതെന്ന് നിർബ്ബന്ധമുണ്ട്. എൻ.ഡി.പിയുടെ വേദിയിൽ വച്ചുതന്നെ സംവരണക്കാര്യം പറയാൻ അദ്ദേഹത്തിനു കഴിഞ്ഞത് അതുകൊണ്ടാണ്. അഴിമതിരഹിതമായ പൊതുജീവിതം നയിക്കുമ്പോൾത്തന്നെ, കഴിയുന്ന കാര്യം മററുള്ളവർക്കു വേണ്ടി ചെയ്യുകയെന്ന മനുഷ്യത്വപരമായ നിലപാടും എടുത്തിരുന്നു. ഞാനതു ഉൾക്കൊള്ളുന്നു. പിന്നെ എൻെറ ബാപ്പയെക്കുറിച്ച് ഞാനല്ല പറയേണ്ടത്, ജനങ്ങളാണല്ലോ.



ഡോ. എം.കെ.മുനീർ

ബാബ്റി മസ്ജിദ് പ്രശ്നത്തിൽ രാജീവ് ഗാന്ധിയെ നിശിതമായി വിമർശിച്ച രീതി പിന്നീട് വിവാദമായല്ലോ?

ഞാൻ 'ചന്ദ്രിക'യിലെഴുതിയ ലേഖനം പലരും തെററിദ്ധരിച്ചതാണ്.. കോൺഗ്രസ്-ഐ നിലപാട് പിന്നീട് ഞങ്ങൾക്കനുകൂലമായി മാററി. ഇപ്പോൾ ഇസ്രായേലിനോടുള്ള നിലപാടും അതുപോലെ മതേതരമാകണമെന്നാണ് ആവശ്യം.

കോൺഗ്രസ്-ഐയുടെ കേന്ദ്രസർക്കാറിനെ ഇത്രയേറെ വിമർശിക്കുന്ന മുസ്ലിംലീഗ്, ദേശീയ മുന്നണിയുടെ രാഷ്ട്രീയധാരയിൽ എന്തുകൊണ്ട് ചേരുന്നില്ല?

ജനതാദൾ എന്നത് പല കഷ്ണങ്ങളായി മാറിയ പാർട്ടിയാണ്. അതിനു ദേശീയതലത്തിൽ വലിയ നിലനില്പുണ്ടെന്നു തോന്നുന്നില്ല. മറെറാന്ന് മണ്ഡൽ മസ്ജിദ് പ്രശ്നത്തിൽ വി.പി.സിംഗിൻെറ നിലപാട് മുസ്ലിം പ്രീണനനയമെന്ന രാഷ്ട്രീയ തന്ത്രം മാത്രമല്ലേ എന്ന സംശയവുമുണ്ട്.

ഞങ്ങൾക്കാരുടെയും പക്ഷം വേണ്ട. മുസ്ലിം ലീഗിനു സ്വന്തമായ രാഷ്ട്രീയ അഭിപ്രായമുണ്ട്. അതു ഏതു മുന്നണിയിലായാലും പ്രകടിപ്പിക്കും. മുസ്ലിം ന്യൂനപക്ഷത്തിൻെറ അവകാശം സംരക്ഷിക്കാൻ ഞങ്ങൾ പ്രതിജ്ഞാബദ്ധരാണെന്നതാണ് ഇതിനു പ്രധാന കാരണം.

കോൺഗ്രസ് വിരുദ്ധ നിലപാടിനെ അനുകൂലിക്കുന്നതുമാണ്. ഇതിനു പുറമെ യൂത്ത് ലീഗ് സംസ്ഥാന പ്രസിഡൻറ് ഡോ.എം.കെ. മുനീർ, ഇന്ത്യയുടെ ഇസ്രായേൽ ബന്ധത്തെ എതിർത്തുകൊണ്ട് സംസ്ഥാനത്തുടനീളം സായാഹ്ന ധർണ്ണകൾ നടത്തുകയുമുണ്ടായി. ഈ ധർണ്ണകളിലുടനീളം കേന്ദ്രസർക്കാരിനെതിരെയുള്ള വിമർശനമായിരുന്നു തെളിഞ്ഞത്. നേരത്തെ മണ്ഡൽ-മസ്ജിദ് പ്രശ്നത്തിൽ കോൺഗ്രസ്സിനേയും രാജീവ് ഗാന്ധിയേയും ഏററവുമധികം വിമർശിച്ചത് മുനീറായിരുന്നു. മുസ്ളിംലീഗ് യു.ഡി.എഫ് മുന്നണി ഉപേക്ഷിച്ചപ്പോൾ അതിനു വിശദീകരണം നല്കാൻ കാസർഗോഡ് മുതൽ തിരുവനന്തപുരം വരെ നിയോഗിച്ചതും മുനീറിനെയായിരുന്നു. ചരിത്രത്തിൻെറ ആവർത്തനമായി, ഇസ്രായേൽ ബന്ധം കേന്ദ്രസർക്കാർ ഉപേക്ഷിക്കണമെന്ന ആവശ്യവുമായി ധർണ്ണ നടത്തുന്നതും സി.എച്ച്.മുഹമ്മദ് കോയയുടെ മകൻെറ നേതൃത്വത്തിൽത്തന്നെ.

ഇബ്രാഹിം സുലൈമാൻ സേട്ടുവും ഡോ.എം.കെ.മുനീറും മുസ്ളിംലീഗിലും യൂത്ത്ലീഗിലും നല്കുന്ന ആവേശം കോൺഗ്രസ്സിൻെറ കേന്ദ്രനയത്തോടുള്ള നിഷേധാത്മകമായ കാഴ്ചപ്പാടിൻെറ അടിസ്ഥാനത്തിലാണ്. ഈ നയം പിന്തുടർന്നുകൊണ്ട് ശക്തമായ ഭാഷയിൽ അഭിപ്രായം പറഞ്ഞ മഞ്ചേരി എം.എൽ.എ ഇസ്ഹാക്ക് കുരിക്കൾക്കെതിരെ വിശദീകരണ നോട്ടീസ് നല്കാൻ ലീഗ് സംസ്ഥാന കമ്മിററി തീരുമാനിച്ചത് വിവാദം സൃഷ്ടിച്ചിട്ടുണ്ട്.

മാധ്യമം പത്രത്തിൽ, കുരിക്കളുടേതായി വന്ന ഒരു പ്രസ്താവനയാണ്, ലീഗ് നേതൃത്വത്തെ ചൊടിപ്പിച്ചത്. 'മുഖ്യമന്ത്രിയുടെ ധാർഷ്ട്യം പൊറുപ്പിക്കാനാവില്ലെന്നും. കോൺഗ്രസ് നേതൃത്വം ഈ രീതിയിൽ മുന്നോട്ടു

പോകുകയാണെങ്കിൽ ലീഗ് മുന്നണി, വിട്ടു പോകുന്ന കാര്യംപോലും ആലോചിക്കേണ്ടി വരുമെന്നും കുരിക്കൾ പറഞ്ഞു. പ്രശ്നങ്ങൾ പരിഹരിച്ചില്ലെങ്കിൽ കോൺഗ്രസ്സിലെ 'എ' വിഭാഗവും മററു ഘടക കക്ഷികളുമായും ചേർന്നു ലീഗ് മറെറാരു മുന്നണി രൂപീകരിക്കുമെന്ന കാര്യവും സൂചിപ്പിച്ചു. ഈ പ്രസ്താവന ഔദ്യോഗികമല്ലെന്നു പറഞ്ഞാണ് ഒരു പത്രക്കുറിപ്പിൽ ലീഗ് കമ്മിററി കുരിക്കൾക്കെതിരെ ഷോക്കാസ് നീട്ടിയത്. എന്നാൽ, ഉന്നത നേതാക്കളുടെ രാഷ്ട്രീയ വികാരം താൻ ഉൾക്കൊള്ളുക മാത്രമേ ചെയ്തിട്ടുള്ളുവെന്നും 'എ'യുമായും മററും ചേർന്നു മറെറാരു മുന്നണി രൂപീകരിക്കുന്ന പ്രശ്നമേ പറഞ്ഞിട്ടില്ലെന്നും കുരിക്കൾ, 'കലാകൗമുദി'യോടു വിശദീകരിച്ചു. 'ഷോക്കോസ്' നോട്ടീസിൻെറ കാര്യം തനിക്കറിയില്ലെന്നാണ് അദ്ദേഹം പറഞ്ഞത്.

ഇതു മഞ്ചേരിയിൽനിന്നുള്ള സ്വരമാണെങ്കിൽ, പെരിന്തൽമണ്ണയിൽനിന്നും മാറെറാലിയുമുണ്ടായി. കീഴാററൂർ പഞ്ചായത്ത് മുസ്ളിം ലീഗ് സമ്മേളനത്തോടനുബന്ധിച്ചു നടന്ന പൊതുസമ്മേളനത്തിൽ വച്ച് നാലകത്ത് സൂപ്പി എം.എൽ.എ ചെയ്ത പ്രസംഗം വിവാദമായിട്ടുണ്ട്. പൊതുയോഗത്തിനുമുമ്പ് ലീഗ് പ്രവർത്തകർ ബാൻഡ് വാദ്യമേളത്തോടെ നടത്തിയ പ്രകടനത്തിൽ ചിലർ കേന്ദ്രസർക്കാർ മുർദാബാദ് വിളിച്ചു. ഈ മുദ്രാവാക്യത്തെ ന്യായീകരിച്ചുകൊണ്ടായിരുന്നു സൂപ്പിയുടെ പ്രസംഗവും. കോൺഗ്രസ്-ഐയെ പേരെടുത്തു പറഞ്ഞുകൊണ്ടുതന്നെ ശക്തമായി വിമർശിക്കുകയും ചെയ്തു.

മുസ്ളീങ്ങളുടെ താല്പര്യം കേന്ദ്രസർക്കാർ പരിരക്ഷിക്കുന്നില്ലെന്നായിരുന്നു മുഖ്യ പരാതി. വടക്കേ ഇന്ത്യയിൽ പല ഭാഗങ്ങളിലും മുസ്ളീങ്ങൾക്കുണ്ടായ പീഡാനുഭവങ്ങൾ കേരളത്തിലുമുണ്ടാവാൻ പോവുകയാണ്. ഇസ്രായേലുമായി കേന്ദ്രസർക്കാർ നയതന്ത്രബന്ധം സ്ഥാപിക്കുക വഴി മുസ്ളീങ്ങളുടെ വികാരം ചോദ്യം ചെയ്യപ്പെട്ടതായി സൂപ്പി വിശദീകരിച്ചു. യു.ഡി.എഫ് സർക്കാറിനെതിരെ അതിനിശിതമായി വിമർശിച്ചശേഷം ഇതെല്ലാം കണ്ടും കേട്ടും ലീഗു മാപ്പുസാക്ഷിയായി അടങ്ങിയിരിക്കില്ലെന്നു [illegible] നല്കി. മലപ്പുറത്തുവച്ച് സേട്ടുസാഹിബും മഞ്ചേരിയിൽ ഇസ്ഹാക്ക് കുരിക്കളും പെരിന്തൽമണ്ണയിൽ എൻ.സൂപ്പിയും കോൺഗ്രസ് വിരുദ്ധ പ്രസംഗം ചെയ്തതിൻെറ പൊരുൾ തേടി അധികം പോവേണ്ടതില്ല—വർദ്ധിച്ചുവരുന്ന കോൺഗ്രസ് നിഷേധഭാവം അണികളുമായി പങ്കുചേരുകയാണ് അവർ ചെയ്തത്.

ഇതിൽ, ഇസ്ഹാക്ക് കുരിക്കളും സൂപ്പിയും നേരത്തെ തന്നെ യു.ഡി.എഫ് മന്ത്രിസഭയിലേക്കുള്ള സ്ഥാനപ്രതീക്ഷ ഉള്ളിൽ വച്ചവരായിരുന്നു. ചീഫ് വിപ്പ് പദവി പി.സീതി ഹാജിക്കുശേഷം ലഭിക്കുമെന്ന പ്രതീക്ഷ കുരിക്കൾക്കുണ്ടായിരുന്നു എന്നാണറിവ്. എന്നാൽ പി.കെ. കുഞ്ഞാലിക്കുട്ടിയുടെ നിർദ്ദേശപ്രകാരം ആ സ്ഥാനം കെ.പി.എ. മജീദിനു നല്കി. എന്നാൽ താനൊരിക്കലും സ്ഥാനമാനങ്ങൾക്ക് വില കല്പിച്ചിട്ടില്ലെന്നും, ലീഗിൻെറ എളിയ പ്രവർത്തകനായാൽ മാത്രം മതിയെന്നും കുരിക്കൾ 'കലാകൗമുദി'യോടു പറഞ്ഞു. മലപ്പുറത്ത് കുഞ്ഞാലിക്കുട്ടിയെ 'കുഞ്ഞാപ്പ'യെന്നാണ് വിളിക്കുന്നത്, മഞ്ചേരിയിൽ കുരിക്കളെ 'കുഞ്ഞിപ്പ'യെന്നും. മലപ്പുറം ജില്ലയിലെ ഏററവും പ്രമുഖമായ കുടുംബമാണ് 'കുരിക്കൾ.'

യഥാർത്ഥത്തിൽ, മുസളിം ലീഗിനു യു.ഡി.എഫ് വിട്ടുകൊണ്ടുള്ള മുന്നണി വ്യതിയാനം ആഗ്രഹമില്ല. മുഖ്യമന്ത്രി കരുണാകരനെ നേതൃത്വസ്ഥാനത്തുനിന്നും മാററണമെന്ന മിനിമം ആവശ്യമേയുള്ളൂ. അതിനുവേണ്ടി 'എ' വിഭാഗവുമായി ചേർന്നു മറെറാരു സംവിധാനമെന്ന അണിയറ നീക്കം നടക്കുന്നുവെന്നത് സത്യംതന്നെ. എന്നാൽ, അതിനുമുമ്പ് യു.ഡി.എഫ് ബന്ധം ഉപേക്ഷിക്കുമെന്ന ആവർത്തിച്ചുള്ള ഭീഷണി, സമ്മർദ്ദ രാഷ്ട്രീയ തന്ത്രത്തിൻെറ ഭാഗമാണ്. കോൺഗ്രസ് ഗ്രൂപ്പ് വഴക്കുകളിൽ നേരിട്ടു കക്ഷി ചേരാതെ അന്തഃചരിത്രങ്ങളിലെ മദ്ധ്യസ്ഥറോളെടുക്കുന്നതും അതുകൊണ്ടുതന്നെ. ഇതിനും പുറമെ, ലീഗ് നേതാക്കളിൽ ഒരു വിഭാഗം ഉയർത്തുന്ന അസംതൃപ്തി കാണികളുടെ കോൺഗ്രസ് വരുദ്ധ വികാരവുമായി സമഞ്ജസമായി സമ്മേളിക്കുന്നതും സുലൈമാൻ സേട്ടുവിൻെറ കർക്കശമായ നിലപാടിലെ രാഷ്ട്രീയ അന്തർധാരയും പി.കെ. കുഞ്ഞാലിക്കുട്ടിയുടെ ശ്രദ്ധകളിലെ വിഷയമാണ്. നേരത്തെ ബനാത്ത്‌വാല, മൊയ്തീൻകുട്ടി ഹാജി, ചാക്കീരി അഹമ്മദ്കുട്ടി തുടങ്ങിയ നേതാക്കളെ ഒതുക്കിനിർത്തിയ കൗശലം ഇനിയും പുറത്തെടുക്കേണ്ടിവരും. ഒരു കേഡർ പാർട്ടിയെക്കാൾ അച്ചടക്കബോധമുള്ള രാഷ്ട്രീയ കക്ഷിയാണ് ഇന്ത്യൻ യൂണിയൻ മുസ്ളിം ലീഗ്. അഭിപ്രായങ്ങൾക്കുപോലും നേതൃത്വത്തിൻെറ അനുവാദം വേണമെന്ന് നിഷ്കർഷ പുലർത്തിക്കൊണ്ടുള്ള മുസ്ളിം ലീഗിൻെറ നൈതിക പ്രവർത്തനശൈലിയാണ്, ആ കക്ഷിയെ ശക്തിമത്താക്കി മാററുന്നത്. എല്ലാ ബാഹ്യ-ആഭ്യന്തര സംഘർഷങ്ങളും പാണക്കാട് ശിഹാബ് തങ്ങൾക്കു മുമ്പിൽ മഞ്ഞുരുകയാണ് ചെയ്യുക പതിവ്. 'തങ്ങളുപ്പാപ്പ'യ്ക്കാണെങ്കിൽ, കുഞ്ഞാപ്പയുടെ ഉപദേശം വിലമതിക്കത്തക്കതുമാണ്.

വ്യവസായ വകുപ്പുമന്ത്രി പി.കെ.കുഞ്ഞാലിക്കുട്ടിയെ എതിർക്കുന്നവരുടെ എണ്ണം വർദ്ധിച്ചുവരുന്നുണ്ടെങ്കിലും, ഒരു മന്ത്രി എന്ന നിലയിൽ അദ്ദേഹം കൈവരിച്ച നേട്ടങ്ങളും കർമ്മകുശലതയും അംഗീകരിക്കത്തക്കവിധമുള്ളതാണെന്ന് [illegible] നിലനിൽക്കുന്നുണ്ട്. മന്ത്രിസഭയിൽ നാല് ചെറുപ്പക്കാരെ രംഗത്തിറക്കിയും പഴയ നേതൃത്വത്തെ മാററിനിർത്തിയുമുള്ള പുതിയ പ്രവർത്തനശൈലിക്കു പാതയൊരുക്കിയത് കുഞ്ഞാലിക്കുട്ടി തന്നെയാണ്. സ്വന്തം വകുപ്പിനെ പോപ്പുലറൈസ് ചെയ്യുന്നതിൽ ഒരു പരിധിവരെ വിജയിക്കുകയും ചെയ്തു. ഇതാണ് മലപ്പുറം രാഷ്ട്രീയത്തിൽ കുഞ്ഞാലിക്കുട്ടിക്ക് നിർണ്ണായകമായ സ്ഥാനം ലഭിക്കാനിടയായതും.

അതേസമയം, യു.ഡി.എഫ് ബന്ധം വിച്ഛേദിക്കുന്ന പ്രശ്നത്തെ സംബന്ധിച്ച് ഉറച്ച തീരുമാനമൊന്നുമെടുത്തിട്ടില്ലെന്നതാണ് സംസ്ഥാന ജനറൽ സെക്രട്ടറി ബി.വി.അബ്ദുള്ളകോയയുടെ വിശദീകരണം. കലാകൗമുദി നല്കിയ ഒരഭിമുഖ സംഭാഷണത്തിൽ, യു.ഡി.എഫ് ശക്തമാക്കുക മാത്രമാണ് പരമമായ ലക്ഷ്യമെന്ന് ബി.വി.വെളിപ്പെടുത്തി. കോൺഗ്രസ്-ഐയിലെ തർക്കം മന്ത്രിസഭയുടെ ഇമേജിനെ ബാധിക്കുമോ എന്ന് പറയാറായിട്ടില്ല. പാലക്കാട് സംഭവത്തെ സംബന്ധിച്ച് ജുഡീഷ്യൽ അന്വേഷണം നടത്തുന്നുണ്ട്. കോർപ്പറേഷനുകളുടെ പുനഃസംഘടനാപ്രശ്നം പരിഹരിക്കപ്പെടും. ഇസ്രായേൽ ബന്ധം ഇന്ത്യ തുടങ്ങിയതിനെ ലീഗ് നേതൃത്വമെതിർത്തിട്ടുണ്ട്. ലക്ഷക്കണക്കിനു പാലസ്തീൻ അഭയാർത്ഥികളുടെ ഭാവിയെ ബാധിക്കുന്ന അന്തർദ്ദേശീയ പ്രശ്നമാണിത്.

മുസ്ളിം ലീഗ് സ്വന്തം ശൈലിയിൽ കൂടുതൽ ഉന്മേഷകരമായ കെട്ടുറപ്പിലേക്ക് പോവുന്നുണ്ട്. പ്രൈമറിതലംതൊട്ട് പാർട്ടി ശക്തമാക്കും. കർഷക-അദ്ധ്യാപക രംഗങ്ങളിലെ ലീഗിൻെറ പ്രവർത്തനം കാര്യക്ഷമമാക്കും. മുജാഹിദ്, സുന്നി, ജമാഅത്തെ, ഇസ്ളാമി തുടങ്ങിയ ഘടകങ്ങളെ ഒററച്ചരടിൽ കോർക്കുകതന്നെ ചെയ്യും. കാന്തപുരം വിഭാഗത്തെ മുസ്ളീങ്ങൾ ഗൗരവമായി കാണുന്നില്ല—ബി.വി തുടർന്നുപറഞ്ഞു. അതേസമയം ജമാഅത്തെ ഇസ്ളാമിയുടെ രാഷ്ട്രീയ തീരുമാനങ്ങൾ വിചിത്രമാണ്... "വ്യക്തി[illegible]. ഏതു നേതാവായാലും പാർട്ടിക്കപ്പുറത്തല്ല..." ജനറൽ സെക്രട്ടറി ഓർമ്മിപ്പിച്ചു.

മണ്ഡൽ-മസ്ജിദ് പ്രശ്നങ്ങളുടെ അലയൊലികൾ അവസാനിച്ചിട്ടില്ലാത്ത അവസരത്തിലാണ് ഇസ്രായേൽ-ബി.ജെ.പി സംഭവങ്ങൾ ഉയർന്നുവന്നിട്ടുള്ളത്. കേന്ദ്രസർക്കാറിൻെറ ഈ നയങ്ങളോടു വിയോജിപ്പു പ്രകടമാക്കുമ്പോൾത്തന്നെ പാലക്കാട് സംഭവത്തിൽ സംസ്ഥാന സർക്കാറിനെതിരെയുള്ള വികാരവും പുറത്തുവന്നിട്ടുള്ളത്. ഇങ്ങനെയൊരു വിഷമസന്ധിയിലകപ്പെട്ട മുസ്ളിം ലീഗിനു, യു.ഡി.എഫ് വിടുമെന്ന പ്രഖ്യാപനം നടത്തുകയല്ലാതെ രാഷ്ട്രീയമായി മറെറാരു പോംവഴിയുമില്ല. അധികാരം കൈയിൽ കിട്ടിയിട്ടും അതു ഫലപ്രദമായി ഉപയോഗിക്കാൻ കഴിയാത്തതിലെ നൈരാശ്യവും അണികളോടുള്ള വൈകാരിക ബാദ്ധ്യതയുമാണ് മറെറാരു പ്രധാന പ്രശ്നം. മുസ്ളിം ലീഗിലെ അണികൾ വളരെ ആത്മാർത്ഥതയും സത്യസന്ധതയും പുലർത്തുന്ന നിഷ്കളങ്കരായ ജനവിഭാഗമാണ്. അതുകൊണ്ടുതന്നെ കാലോചിതമായ തീരുമാനങ്ങളെടുക്കുകയെന്ന കർമ്മനിരതമായ ദൗത്യം നിർവ്വഹിക്കാൻ നേതാക്കൾക്ക് ഉത്തരവാദിത്വവുമുണ്ട്. യു.ഡി.എഫ് വിടുമെന്ന സമ്മർദ്ദ രാഷ്ട്രീയത്തിനു പിന്നിലെ ചേതോവികാരവും മറെറാന്നല്ല.



# മാറ്റങ്ങൾക്കു പിന്നാലെ

ജി. സുഗുണൻ



കമ്മ്യൂണിസ്റ്റ് ലോകത്തിലാകെ വമ്പിച്ച മാറ്റങ്ങൾ കഴിഞ്ഞ രണ്ടുമൂന്നു വർഷങ്ങൾകൊണ്ട് നടന്നു കഴിഞ്ഞിരിക്കുന്നു. ഈ മാറ്റങ്ങൾ ഉൾക്കൊള്ളുന്നവരുടേയും, മാറ്റങ്ങൾ ഉൾക്കൊള്ളാൻ ഒരിക്കലും ശ്രമിക്കാത്തവരുടേതുമായ കമ്മ്യൂണിസ്റ്റു പാർട്ടികൾ ഈ രാജ്യത്തുണ്ട്. മാറ്റങ്ങൾ ഉൾക്കൊണ്ടുകൊണ്ട് മുന്നേറാൻ ശ്രമിക്കുന്ന ഒരു കമ്മ്യൂണിസ്റ്റു പ്രസ്ഥാനമാണ് സി.എം.പി. അതുകൊണ്ട് തന്നെ കഴിഞ്ഞ ഫെബ്രുവരി 16 മുതൽ 19 വരെയുള്ള തീയതികളിൽ തിരുവനന്തപുരത്ത് ചേർന്ന പാർട്ടിയുടെ മൂന്നാമത് സംസ്ഥാന സമ്മേളനം എന്തുകൊണ്ടും ശ്രദ്ധേയമായിരുന്നു.

ഫെബ്രുവരി 15-ന് വൈകുന്നേരം 6 മണിക്ക് പൊതുസമ്മേളന നഗറായ ചാത്തുണ്ണിമാസ്റ്റർ നഗറിൽ കാസർകോട് നിന്നും ജാഥയായികൊണ്ടുവന്ന പാർട്ടി പതാക പാട്യം രാജൻ ഉയർത്തിയതോടുകൂടി സമ്മേളനത്തിൻെറ ഔപചാരികമായ തുടക്കം കുറിച്ചു. കെ.സി. നന്ദനൻെറ നേതൃത്വത്തിൽ നടത്തിയ പതാക ജാഥയ്ക്ക് ജാഥകടന്നുവന്ന സംസ്ഥാനത്തെ നൂറുകണക്കിന് കേന്ദ്രങ്ങളിൽ വച്ച് വമ്പിച്ച സ്വീകരണങ്ങൾ ലഭിച്ചിരുന്നു. ഫെബ്രുവരി 16ന് വൈകുന്നേരം 5 മണിക്ക് സംസ്ഥാന സമ്മേളനപ്രകടനം മ്യൂസിയം ജംഗ്ഷനിൽ നിന്നും ആരംഭിച്ചു. എം.വി. രാഘവൻ, സി.പി. ജോൺ, എം.കെ. കണ്ണൻ, പാട്യം രാജൻ, മൂസ്സാൻകുട്ടി, കെ.ആർ. അരവിന്ദാക്ഷൻ, പി.ബാലൻ മാസ്റ്റർ, വി.കെ.രവി തുടങ്ങിയ നേതാക്കൾ പ്രകടനത്തിന് നേതൃത്വം നൽകി. തലസ്ഥാന നഗരിയെ ചെങ്കടലാക്കിമാറ്റിയ ഒന്നായിരുന്നു ഈ പ്രകടനം. പതിനായിരങ്ങൾ ഈ പ്രകടനത്തിൽ പങ്കെടുത്തു. സംസ്ഥാനത്തെ തൊഴിലാളിവർഗ്ഗത്തിൻേറയും പാവപ്പെട്ട ജനവിഭാഗങ്ങളുടെയും ശബ്ദം ഉച്ചത്തിൽ മുഴങ്ങിക്കേൾക്കുന്നതായിരുന്നു പ്രകടനത്തിലെ മുദ്രാവാക്യങ്ങൾ. ആദിവാസികളും എല്ലാ തുറകളിലുംപെട്ട തൊഴിലാളിവിഭാഗങ്ങളും ആയിരക്കണക്കിന് സ്ത്രീകളും പ്രകടനത്തിൽ പങ്കെടുത്തിരുന്നു. ചാത്തുണ്ണി മാസ്റ്റർ നഗറിൽ നടന്ന പൊതുസമ്മേളനത്തിൽ പാട്യം രാജൻ അദ്ധ്യക്ഷം വഹിച്ചു. എം.വി. രാഘവൻ സമ്മേളനം ഉദ്ഘാടനം ചെയ്തു. സി.പി. മൂസ്സാൻകുട്ടി, എം.കെ. കണ്ണൻ, യു.സി.പി.ഐ. ജനറൽ സെക്രട്ടറി മൊഹിത്സെൻ തുടങ്ങിയ നേതാക്കൾ പ്രസംഗിച്ചു. സി.പി. ജോൺ സ്വാഗതവും ജി. സുഗുണൻ കൃതജ്ഞതയും രേഖപ്പെടുത്തി.

ഫെബ്രുവരി 17ന് രാവിലെ പ്രതിനിധി സമ്മേളനനഗറായ ചക്രപാണി നഗറിൽ (രാജധാനി ആഡിറ്റോറിയം) സി.പി. മൂസ്സാൻകുട്ടി പതാക ഉയർത്തി. എം.കെ. കണ്ണൻ താല്ക്കാലിക അദ്ധ്യക്ഷനായി പ്രതിനിധി. സമ്മേളനം ആരംഭിച്ചു. സ്വാഗതസംഘം ജനറൽ സെക്രട്ടറി ജി. സുഗുണൻ സ്വാഗതം പറഞ്ഞു. പ്രതിനിധിസമ്മേളനം പാട്യം രാജൻ, കെ. അബുമാസ്റ്റർ, ടി. മോഹനൻ, ആലീസ് കൃഷ്ണൻ എന്നിവരടങ്ങിയ പ്രിസീഡിയത്തേയും, എം.വി. രാഘവൻ, സി.പി. ജോൺ, കെ.ആർ. അരവിന്ദാക്ഷൻ പി. ബാലൻ മാസ്റ്റർ, സി.പി. മൂസ്സാൻകുട്ടി, എം.എച്ച്. ഷാറിയർ എന്നിവരടങ്ങിയ സ്റ്റിയറിംഗ് കമ്മിറ്റിയേയും ചുള്ള്യായി ചന്ദ്രൻ കൺവീനറായി പ്രമേയകമ്മിറ്റിയേയും, വി.കെ. രവീന്ദ്രൻ കൺവീനറായി ക്രിഡൻഷ്യൽ കമ്മിറ്റിയേയും തിരഞ്ഞെടുത്തു. രാഷ്ട്രീയ റിപ്പോർട്ട് അവതരിപ്പിച്ചുകൊണ്ട് പ്രതിനിധി സമ്മേളനം എം.വി. രാഘവൻ ഉദ്ഘാടനം ചെയ്തു.

ലോകത്തെമ്പാടുമുള്ള കമ്മ്യൂണിസ്റ്റു പ്രസ്ഥാനങ്ങൾ തങ്ങളുടെ പൂർവ്വകാലതെറ്റുകൾ മനസ്സിലാക്കി തിരുത്തി മുന്നോട്ടുപോകുമ്പോൾ സി.പി.എം. മാത്രം സ്വയം വിമർശനത്തിനോ, തെറ്റുതിരുത്തലിനോ തയ്യാറാകുന്നില്ലെന്ന് എം.വി. രാഘവൻ ചൂണ്ടിക്കാട്ടി. മനുഷ്യത്വത്തിലും ജനാധിപത്യ മൂല്യങ്ങളിലും ഊന്നൽ നല്കിക്കൊണ്ടുള്ള കമ്മ്യൂണിസ്റ്റു പ്രസ്ഥാനം വളർത്തി എടുക്കാനാണ് സി.എം.പി. ശ്രമിക്കുന്നതെന്ന് എം.വി. രാഘവൻ പറഞ്ഞു.

തുടർന്ന് സംസ്ഥാന ജോയിൻറ് സെക്രട്ടറി സി.പി. ജോൺ സംഘടനാപ്രവർത്തന റിപ്പോർട്ടും, സംസ്ഥാന സെക്രട്ടേറിയറ്റ് അംഗം എം.കെ. കണ്ണൻ പാർട്ടി ഭരണഘടനയും



സി.എം.പി. സംസ്ഥാന സമ്മേളനം—മോഹൻ പുനാമിയ സംസാരിക്കുന്നു

# ഒരു ആധുനിക എഞ്ചുവടി

പ്രാഥമിക ക്ളാസ്സുകളിൽ പഠിക്കുന്ന കുട്ടികൾക്ക് ഉരുക്കഴിക്കാനായി ഒരു ആധുനിക എഞ്ചുവടി ചുവടെ ചേർക്കുന്നു:

ഐക്യജനാധിപത്യമുന്നണി മന്ത്രിസഭ അധികാരമേറ്റെടുത്തശേഷം മന്ത്രിമാരുടെ വസതികൾ മോടിപിടിപ്പിക്കാൻ ചെലവ് 4700918.48 രൂപ.

കെ. കരുണാകരൻ — 2,06,688.58 രൂപ.
ടി.എച്ച്. മുസ്തഫ — 8,98,458.84 രൂപ
പി.പി. ജോർജ്ജ് — 5,08,016.28 രൂപ
സി.വി. പത്മരാജൻ — 2,20,877.77 രൂപ
ഉമ്മൻചാണ്ടി — 1,729 രൂപ
സി.ടി. അഹമ്മദാലി — 2,28,586. 50 രൂപ
പി.കെ.കെ. ബാവ — 1,67,264.35 രൂപ
പി.കെ. കുഞ്ഞാലിക്കുട്ടി — 2,82,672.15 രൂപ
ഇ.ടി. മുഹമ്മദ് ബഷീർ — 1,92,773.85 രൂപ
എം.ടി. പത്മ — 1,41,648.74 രൂപ
എൻ. രാമകൃഷ്ണൻ — 2,54,074,78 രൂപ
പന്തളം സുധാകരൻ — 1,37,476 രൂപ
രഘു ചന്ദ്രബാൽ — 1,06,336.50 രൂപ
കെ.പി. വിശ്വനാഥൻ — 2,23,960.49 രൂപ
ആർ. ബാലകൃഷ്ണപിള്ള — 3,18,815.78 രൂപ
കെ.എം. മാണി — 2,63,908.05 രൂപ
ടി.എം. ജേക്കബ് — 2,26,905.80 രൂപ
എം.വി. രാഘവൻ — 1,67,842.15 രൂപ
ആർ. രാമചന്ദ്രൻനായർ — 1,52,882.87 രൂപ

ഔദ്യോഗികവസതിയിലും ഓഫീസിലും ടെലഫോൺ ഉപയോഗിച്ചതിനു ചെലവ് 2643082 രൂപ. ഇതിനു പുറമെ ചായസൽക്കാരത്തിന് ആയിരങ്ങൾ ചെലവ്. ടെലഫോൺ ചാർജ്ജും ചായസൽക്കാരത്തിനു ചെലവായ തുകയും ചുവടെ ചേർക്കുന്നു. ആദ്യത്തേത് ടെലഫോൺ ചാർജ്ജും, രണ്ടാമത്തേത് ചായസൽക്കാരത്തിന്റേതുമാണ്.

| | | |
|---|---|---|
| കെ. കരുണാകരൻ | 384770 | 88850 |
| സി.ടി. അഹമ്മദാലി | 77112 | 18044 |
| ആർ. ബാലകൃഷ്ണപിള്ള | 72659 | 13537 |
| പി.കെ.കെ. ബാവ | 73762 | 8404 |
| പി.പി. ജോർജ്ജ് | കണക്കു പരിശോധനയിൽ | 5696 |
| ടി.എം. ജേക്കബ് | 238463 | 7524 |
| പി.കെ. കുഞ്ഞാലിക്കുട്ടി | 155334 | 14482 |
| കെ.എം. മാണി | 273212 | 37070 |
| ഇ.ടി. മുഹമ്മദ് ബഷീർ | 155065 | 59740 |
| ഉമ്മൻചാണ്ടി | 138602 | 9724 |
| ടി.എച്ച്. മുസ്തഫ | 110666 | 25424 |
| എം.ടി. പത്മ | 131251 | 6041 |
| സി.വി. പത്മരാജൻ | 70348 | 8472 |
| പന്തളം സുധാകരൻ | 208843 | 4476 |
| എം.വി. രാഘവൻ | 109532 | 9037 |
| ആർ. രാമചന്ദ്രൻനായർ | 53233 | 9004 |
| എൻ. രാമകൃഷ്ണൻ | 142750 | 13194 |
| എം.ആർ. രഘുചന്ദ്രബാൽ | 92983 | 1903 |
| കെ.പി. വിശ്വനാഥൻ | 154492 | 8979 |

(നിയമസഭയുടെ മേശപ്പുറത്തു വച്ച കണക്കാണിത്)




സി.എം.പി. സമ്മേളനത്തിൽ പ്രതിനിധി സമ്മേളനം എം.വി. രാഘവൻ ഉദ്ഘാടനം ചെയ്യുന്നു.

സമ്മേളനത്തിൽ ചർച്ചയ്ക്കായി അവതരിപ്പിച്ചു. എഴുപതിൽപ്പരം പ്രതിനിധികൾ രാഷ്ട്രീയ സംഘടനാ-ഭരണഘടനാ എന്നിവയുടെ ചർച്ചകളിൽ സജീവമായി പങ്കെടുത്തു.

സമ്മേളനത്തിന്റെ ഭാഗമായി ഫെബ്രുവരി 17-ന് 3 മണിക്ക് ദേശീയോദ്ഗ്രഥന സെമിനാർ എ.കെ.ജി. നഗറിൽ (വി.ജെ.ടി. ഹാൾ) നടന്നു. എം.വി.രാഘവൻ സെമിനാറിൽ അദ്ധ്യക്ഷം വഹിച്ചു. മൊഹിത് സെൻ സെമിനാർ ഉദ്ഘാടനം ചെയ്തു. മഹാത്മാഗാന്ധി അടക്കമുള്ള ഇന്ത്യൻ ദേശീയ നേതൃത്വത്തെ അംഗീകരിക്കാനും, അവരിൽ നിന്ന് പഠിക്കാനുള്ളത് പഠിക്കാനും തയ്യാറാകാതിരുന്നതാണ് ഇന്ത്യൻ കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിന്റെ പിറകോട്ടടിക്ക് കാരണമെന്ന് മൊഹിത് സെൻ പ്രസ്താവിച്ചു. ഭൂരിപക്ഷവർഗ്ഗീയതയുടെ കടന്നാക്രമണം ഇന്ത്യയുടെ ദേശീയോദ്ഗ്രഥനത്തെ ഇന്ന് ഭഞ്ജിച്ചുകൊണ്ടിരിക്കുകയാണ്—അദ്ദേഹം ചൂണ്ടിക്കാട്ടി. മന്ത്രി പി.കെ. കുഞ്ഞാലിക്കുട്ടി, മന്ത്രി കെ.എം. മാണി, പി. വിശ്വംഭരൻ, ജി. കാർത്തികേയൻ, മുൻമന്ത്രി ശങ്കരനാരായണപിള്ള, കെ. രാമൻപിള്ള തുടങ്ങിയവരും പ്രസംഗിച്ചു. കെ.ആർ. അരവിന്ദാക്ഷൻ സെമിനാറിൽ സ്വാഗതം ആശംസിച്ചു.

ഫെബ്രുവരി 18 ന് വൈകുന്നേരം 4 മണിക്ക് എ.കെ.ജി. നഗറിൽ (വി.ജെ.ടി. ഹാൾ) "മാർക്സിസത്തിന്റെ പ്രസക്തി ഇന്ന്" എന്ന വിഷയത്തെ അടിസ്ഥാനമാക്കി നടത്തിയ സെമിനാർ എന്തുകൊണ്ടും ശ്രദ്ധേയമായിരുന്നു. സോവിയറ്റ് റഷ്യയിൽ കമ്മ്യൂണിസത്തിനുണ്ടായ തിരിച്ചടി താല്ക്കാലികമാണെന്നും പൂർവ്വാധികം ശക്തിയാർജ്ജിച്ചുകൊണ്ട് അവിടെ പഴയസ്ഥിതി പുനഃസ്ഥാപിക്കപ്പെടുമെന്നും സെമിനാറിൽ പ്രസംഗിച്ചുകൊണ്ട് എം.സി.പി.ഐ. പോളിറ്റ് ബ്യൂറോ അംഗം മോഹൻ പുനാമിയ അഭിപ്രായപ്പെട്ടു. മൊഹിത്സെൻ, പാണ്ഡ്യൻ എം.പി., പവനൻ, കെ. പങ്കജാക്ഷൻ, സി. ഉണ്ണിരാജ, എം.ആർ. ചന്ദ്രശേഖരൻ, എം.വി. രാഘവൻ എന്നിവരും സെമിനാറിൽ പ്രസംഗിച്ചു. സി.പി. എം.പി. പത്മനാഭൻ സെമിനാറിൽ അദ്ധ്യക്ഷം വഹിക്കുകയും, സി.പി. ജോൺ സ്വാഗതം ആശംസിക്കുകയും ചെയ്തു.

തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിനും, ബലംപ്രയോഗിച്ചുള്ള വിപ്ളവത്തിനും ഇനി പ്രസക്തിയില്ലെന്ന് സമ്മേളനം പാസ്സാക്കിയ രാഷ്ട്രീയ പ്രമേയം ചൂണ്ടിക്കാട്ടി.

"....മാർക്സ് ജീവിച്ചിരുന്ന കാലത്ത് പ്രാകൃതരീതിയിൽ തൊഴിലാളികളെ പന്ത്രണ്ടും പതിനാറും മണിക്കൂർവരെ അടിമജോലി ചെയ്യിക്കുകയാണ് മുതലാളിത്തം ചെയ്തത്. ഇന്നാസ്ഥിതി പാടെ മാറിയിരിക്കുന്നു. അതുകൊണ്ടുതന്നെ തൊഴിലാളിവർഗ്ഗത്തിന്റെ ചിന്താഗതിയിൽ സമൂലമായ മാറ്റം വന്നിരിക്കുന്നു. അതു കണക്കിലെടുത്തുകൊണ്ട് മാത്രമേ കമ്മ്യൂണിസ്റ്റ് -തൊഴിലാളി പ്രസ്ഥാനത്തിന് ഇനി മുന്നോട്ടുപോകാൻ കഴിയുകയുള്ളൂ. അതുപോലെ ബൂർഷ്വാ ജനാധിപത്യം തകർക്കാനുള്ള ബൂർഷ്വാസിയുടെ ശ്രമങ്ങൾ ചുരുക്കം ചില രാജ്യങ്ങൾ ഒഴിച്ച് അവിടത്തെ ജനകീയ

(ശേഷം 49 ാം പേജിൽ)





# ബൈപാസും പ്രകൃതി ജീവനവും



ഡോ. സദാനന്ദൻ

കൂവളത്തിന്റെ ഇലയ്ക്കും കരിക്കിൻ വെള്ളത്തിനും തുളസിയിലയ്ക്കും ബൈപാസ് സർജ്ജറിയെ ഒഴിവാക്കാൻ സാധിക്കുമോ? പ്രകൃതിജീവനത്തിലൂടെ രോഗമുക്തരായ ഹൃദ്രോഗികൾ ആ ചോദ്യത്തിനുള്ള ഉത്തരങ്ങളാണ്. എന്നാൽ ഹൃദ്രോഗ ചികിത്സാവിദഗ്ദ്ധർ ഇതിനോട് എങ്ങനെയാണ് പ്രതികരിക്കുന്നു. തികഞ്ഞ സഹിഷ്ണുതയോടെ, ഈ ചോദ്യത്തെ അവർ നേരിടുന്നു. കോസ്മോപൊളിറ്റൻ ആശുപത്രിയിലെ ഡോക്ടറും പ്രമുഖ കാർഡിയോളജിസ്റ്റായ ഡോ. സദാനന്ദനും, മെഡിക്കൽ കോളേജിലെ പ്രമുഖ ന്യൂട്രിഷ്യനായ ഡോ. സി.ആർ. സോമനും ഈ ചർച്ചയിൽ പങ്കെടുത്തു.

ബൈപാസ് സർജ്ജറിക്കുപോലും രക്ഷപ്പെടുത്താനാകുമെന്ന് ഉറപ്പിച്ചുപറയാൻ പറ്റാത്ത രോഗത്തെ വെറും പച്ചിലയും പഴവർഗ്ഗങ്ങളും കൊണ്ട് ചികിത്സിച്ച് ഭേദമാക്കാമെന്ന് പറയുന്നതിൽ കഴമ്പുണ്ടോ?—ഈ ചോദ്യത്തിന് ഡോക്ടർ സദാനന്ദൻ ഇങ്ങനെ പറഞ്ഞു:

"ഒരു പക്ഷേ സാധിച്ചേക്കാം. ഇല്ലെന്ന് പറയുക പ്രയാസമാണ്, കാരണം ഓരോ രോഗത്തിനും അതിന്റേതായ ചില പ്രത്യേക സ്വഭാവങ്ങൾ കാണും. പ്രകൃത്യാലുള്ള ചില കാരണങ്ങൾ കൊണ്ടാണ് മനുഷ്യശരീരത്തിൽ രോഗങ്ങൾ വന്നുപെടുന്നത്. ചിട്ടയായ ഒരു ചികിത്സാക്രമത്തിലൂടെ ഇതിന് ഫലസിദ്ധി തീർച്ചയായും നേടിയെടുക്കാൻ സാധിക്കും. അത് തന്നെയാണ് പ്രകൃതി ചികിത്സകരും ഇവിടെ അവലംബിക്കുന്നത്."

'ഹൃദ്രോഗികളെ സംബന്ധിച്ച് ഡയറ്റിംഗ് വളരെ പ്രധാനപ്പെട്ടതാണ്. ആഹാരരീതിയിൽ കഠിനമായ നിഷ്കർഷ ഹൃദ്രോഗികൾക്ക് അനിവാര്യമാണ്. പ്രകൃതിചികിത്സകർ ഏറ്റവും കൂടുതൽ പ്രാധാന്യം കൽപ്പിക്കുന്നതും ഇതിനാണല്ലോ. ഇതുകൊണ്ട് തന്നെ രോഗത്തിന്റെ പകുതിയോളം നിയന്ത്രിക്കാൻ കഴിയുമെന്നതിൽ സംശയമില്ല."

"ഹൃദ്രോഗത്തിന് കാരണം പ്രധാനമായും ഹൃദയ വാൽവുകളിൽ കൊഴുപ്പും മറ്റും അടിഞ്ഞുകൂടി ഉണ്ടാവുന്ന ബ്ളോക്കുകൊണ്ടാണ്. മനുഷ്യശരീരത്തിലെ കൊഴുപ്പും മറ്റും ആഹാരക്രമത്തിലൂടെ കുറച്ചുകൊണ്ടുവരാൻ സാധിച്ചാൽ ഒരുപക്ഷേ ഫലസിദ്ധി സാധിച്ചേക്കാം."

"അതുപോലെ തന്നെയാണ് ജീവിതരീതിയിലെ അടുക്കും ചിട്ടയും. ഹൃദ്രോഗികളായി ഇവിടെ എത്തുന്ന മിക്കപേരും ഒന്നുകിൽ മദ്യത്തിനോ, പുകവലിക്കോ ഒക്കെ അടിമകളായിരിക്കും. ഇതുതന്നെ ഈ രോഗത്തിന് നല്ലൊരു ശതമാനം കാരണവുമാണ്. ഇനി പുകവലിക്കില്ല എന്നുപറഞ്ഞു പോകുന്ന പലരും ഈ ദുശ്ശീലം തുടരുന്നതായാണ് കണ്ടുവരുന്നത്. പ്രകൃതി ചികിത്സകർ ഇത് അനുവദിക്കുന്നില്ല. അവർ രോഗികളിൽ ഇതെക്കുറിച്ച് ശക്തമായ ഒരു അവബോധം ഉണ്ടാക്കിയെടുക്കുന്നു. ഇങ്ങനെ ജീവിതത്തിൽ ശരിയായ അടുക്കും ചിട്ടയും കൈവന്നാൽ സ്വാഭാവികമായും പ്രഷറിന് നിയന്ത്രണം ഉണ്ടാവും, കൊഴുപ്പ് അടിഞ്ഞുകൂടുന്നത് കുറയും. ഇങ്ങനെ എല്ലാ രോഗങ്ങളിൽ നിന്നും ചെറുത്തുനിൽപ്പ് സാധിക്കും. അലോപ്പതി ഡോക്ടർമാരും ഉപദേശിക്കുന്ന ചികിത്സാ വിധികളാണിതൊക്കെയെങ്കിലും രോഗികളിൽ പലരും ഇത് അത്ര കാര്യമായിട്ടെടുക്കാറില്ല എന്നതാണ് സത്യം. ഇവിടെയാണ് പ്രകൃതിചികിത്സകർ വിജയിച്ചിരിക്കുന്നത്."

"എല്ലാ ചികിത്സാ ശാസ്ത്രങ്ങൾക്കും അതിന്റേതായ ചില പരിധികളുണ്ട്. ഈ പരിധികൾക്കുള്ളിൽ നിന്നുകൊണ്ട് അവർ വിജയിച്ചാൽ അവരുടെ കഴിവിനെ അംഗീകരിച്ചേ പറ്റൂ. പ്രകൃതി ചികിത്സാവിദഗ്ദ്ധന്മാർക്ക് ഇത്തരം പരിധികൾക്കുള്ളിൽ നിന്ന് ഹൃദ്രോഗികൾക്ക് ആശ്വാസം നൽകാൻ കഴിയുമെങ്കിൽ തീർച്ചയായും അംഗീകരിക്കേണ്ട ഒന്നാണെന്നതിൽ സംശയമില്ല." ഡോ. സദാനന്ദൻ പറഞ്ഞു.



ഡോ. സി.ആർ. സോമൻ

☆ ☆ ☆ ☆

ആക്കുളത്തിനടുത്ത് പ്രശാന്ത് നഗറിലാണ് ഡോക്ടർ സി.ആർ.സോമന്റെ വീട്.

വർമ്മാജിയുടെ പ്രകൃതി ചികിത്സയിലൂടെ ബൈപാസ്

സർജ്ജറികൂടാതെ രക്ഷപ്പെട്ട ഒരു സംഘം രോഗികളുടെ അനുഭവകഥകൾ വിവരിച്ചപ്പോൾ ഒട്ടും ആശ്ചര്യമില്ലാതെ അദ്ദേഹം പറഞ്ഞു.

''ശരിയാണ്. ആഹാരരീതിയിൽ നിഷ്കർഷ പാലിച്ചാൽ ഇന്ന് നമ്മിൽ പിടിപെടുന്ന രോഗങ്ങളിൽ പകുതിയോളം ഒഴിവാക്കാൻ കഴിയും. എപ്പോഴും വെജിറ്റേറിയൻ ഡയറ്റാണ് അത്യുത്തമം. മാത്രമല്ല പച്ചക്കറികളിൽ പലതിനും ഇന്ന് പല രോഗങ്ങളിൽ നിന്നും ആശ്വാസം കണ്ടെത്താൻ കഴിയുമെന്ന് പഠനങ്ങൾ തെളിയിച്ചു കഴിഞ്ഞു. സായ്പൻമാർ ''കാരറ്റ് എ ഡേ കീപ്സ് കാൻസർ എവെ'' എന്ന മുദ്രാവാക്യവും മുഴക്കി നടക്കാൻ തുടങ്ങിയിരിക്കുന്നു.''

''വർമ്മാജിയുടെ പ്രകൃതി ചികിത്സയുടെ ഫലമായി പത്തോ ഇരുപതോ രോഗികൾ രക്ഷപ്പെട്ടു എന്നതുകൊണ്ട് മാത്രം ഈ ചികിത്സാവിധി ഫലപ്രദമാണെന്ന് പറയുക പ്രയാസമാണ്. സ്റ്റാറ്റിസ്റ്റിക്കൽ തിയറികൾ ഉപയോഗിച്ച് ഇതേപ്പറ്റി പഠനങ്ങൾ നടത്തണം. എന്നിട്ടേ ഇത് ഫലപ്രദമാണെന്ന് പറയാൻ കഴിയൂ. അതല്ലാതെ കുറെ അനുഭവസ്ഥരുടെ വെളിച്ചത്തിൽ ഇത് സാർവ്വത്രീകരിക്കരുത്. പലർക്കും പല അവകാശവാദങ്ങളും ഉന്നയിക്കാൻ പ്രത്യേക കാരണങ്ങൾ ഒന്നും തന്നെ വേണമെന്നില്ല. ഇന്നും ഹോമിയോപതിക്കാർ മണ്ണനെതിരെ തങ്ങളുടെ ഔഷധങ്ങൾ ഉപയോഗിച്ചാൽ ഫലപ്രദമാണെന്നും പറഞ്ഞ് നാട്ടുനീളെ സൗജന്യ മെഡിക്കൽ ക്യാമ്പുകളും മറ്റും സംഘടിപ്പിക്കുന്നുണ്ട്. ഇത് തികച്ചും അശാസ്ത്രീയമായ ഒരു പ്രയോഗമാണ് എന്നത് ലോകമൊട്ടുക്കും തെളിയിച്ചു കഴിഞ്ഞതാണ്.''

''പ്രകൃതി ചികിത്സകർ ഇവിടെ പ്രധാനമായും ചെയ്യുന്നത് ശരീരത്തെ പട്ടിണിക്കിടുകയാണ്. ഇങ്ങനെ ശരീരത്തെ പട്ടിണിക്കിടുമ്പോൾ 60-65 കിലോ ഭാരമുള്ള ഒരു വ്യക്തിയുടെ തൂക്കം 45 കിലോ ആയി പെട്ടെന്ന് താഴും. ഇങ്ങനെ ശരീരത്തിന്റെ ഭാരം കുറയുന്നതോടൊപ്പം തന്നെ ശരീരത്തിലെ വെയിസ്റ്റ് മുഴുവൻ കുറഞ്ഞ് കിട്ടും. അമിതഭാരം എപ്പോഴും അസുഖങ്ങൾ വരുത്തിവയ്ക്കും എന്നതിൽ സംശയമില്ല. ഇതോടൊപ്പം ഇവർ രോഗികൾക്ക് ചിട്ടയായ വ്യായാമവും നിഷ്കർഷിക്കുന്നു. ഇങ്ങനെ ചിട്ടയായ ആഹാരക്രമവും, വ്യായാമവുമെല്ലാം ചെയ്താൽ ഇനി ഹാർട്ട് അറ്റാക്കല്ല മറ്റേത് രോഗവും ഒഴിവാക്കാം.''

''പക്ഷേ, ഇങ്ങനെ പെട്ടെന്ന് ശരീരത്തിലെ ഭാരം കുറയ്ക്കുന്നതുകൊണ്ട് മറ്റു പല അസുഖങ്ങൾക്കും ഇടയാക്കുമെന്നതിൽ സംശയമില്ല. ശരീരത്തിന്റെ ഭാരം പെട്ടെന്ന് കുറയുമ്പോൾ കൊഴുപ്പിന്റെയും മറ്റും അളവ് കുറയുന്നതുകൊണ്ടായിരിക്കാം ഒരുപക്ഷേ ഹൃദയകോശങ്ങളിലെ ഈ 'ടെമ്പററി ബ്ളോക്ക്' മാറിക്കിട്ടിയത്. ഇത് എല്ലാ രോഗികളിലും ഉണ്ടാവണമെന്നില്ല.''

''പിന്നെ മറ്റൊരു കാര്യം മിക്ക സ്വകാര്യ ആശുപത്രികളിലും ബൈപാസിന് വിധേയരാകുന്ന രോഗികളിൽ ഭൂരിപക്ഷത്തിനും അതിന്റെ ആവശ്യം വേണമെന്ന് തോന്നുന്നില്ല. ഇത്തരക്കാർ വേണ്ടെങ്കിലും കാശു കിട്ടുന്ന ഏർപ്പാടായതുകൊണ്ട് രോഗിയെ പറഞ്ഞു ഭയപ്പെടുത്തും. അങ്ങനെയും ഒരു പക്ഷേ സംഭവിക്കാം. ഇന്ന് തലവേദനയ്ക്കുവരെ സ്കാൻ ചെയ്യണം എന്നു പറയുന്ന ഡോക്ടർമാർ നമ്മുടെ നാട്ടിലുണ്ട്. ഓരോരുത്തരും പലതരത്തിലാണ് ചികിത്സിക്കുന്നത്.

''പ്രകൃതി ചികിത്സകർ പ്രധാനമായും ഡയറ്റിൽ ആണ് ശ്രദ്ധിക്കുന്നത്. വർമ്മാജി രോഗികൾക്ക് കുറിച്ചുകൊടുക്കുന്ന കുറിപ്പടിയിൽ ഏറിയകൂറും പോഷകഗുണവും ഔഷധമൂല്യവും ഉള്ള വസ്തുക്കളാണ്. കരിക്കിൻ വെള്ളത്തിലാണെങ്കിൽ എലക്ട്രാലൈറ്റിന്റെ അംശം വളരെ കൂടുതലാണ്. ഇത് ക്ഷീണത്തിനും മറ്റും വളരെ നല്ലതാണ്.''

''ഹൃദ്രോഗം പലതരത്തിൽ ഉണ്ടാവാം. ഓരോന്നിനും ഓരോതരം സ്വഭാവം ഉണ്ട്. അതനുസരിച്ച് ചികിൽസിച്ചാലെ രോഗം ഭേദമാകൂ. അതല്ലാതെ ഒന്നോ രണ്ടോ പേരുടെ അനുഭവത്തിൽ മറ്റ് രോഗികളും ഇതിന് പിന്നിൽ പോയാൽ ചിലപ്പോൾ നിരാശയായിരിക്കും ഫലം.''

ഹൃദയ ചികിത്സാരംഗത്തെ 'അറ്റകൈ' യായ ബൈപാസിൽ നിന്നും പ്രകൃതി ചികിത്സ കൊണ്ട് ഒരാളെ സുഖപ്പെടുത്താമെന്നാൽ വളരെ അത്ഭുതകരമായ ഒന്നാണത്. മാത്രമല്ല മലയാളിയായ ഒരു വ്യക്തിക്ക് ഇതിന് കഴിയും എന്ന് തെളിയിക്കപ്പെട്ടാൽ എല്ലാവർക്കും അഭിമാനിക്കാൻ വകയുണ്ട്. ഇത് എല്ലാവർക്കും സ്വീകാര്യമായ ഒരു മാർഗ്ഗത്തിലൂടെ ചർച്ച ചെയ്ത് ഫലപ്രദമാണെന്ന് തെളിയിച്ചാൽ വർമ്മാജിയുടെ ഈ ചികിത്സാരീതി ആധുനിക ചികിത്സാരംഗത്ത് ഒരത്ഭുതമായിരിക്കുമെന്ന് താൻ വിശ്വസിക്കുന്നതായി ഡോ. സോമൻ പറയുന്നു.

(9-ാംപേജിൽ നിന്നും തുടർച്ച)

ചേർന്ന സി.പി.എം. സെക്രട്ടറിയേററ് ജുഡീഷ്യൽ അന്വേഷണം വേണമെന്ന് പറഞ്ഞു.

ചോദ്യം: മുസ്ളീംലീഗ് എൽ.ഡി.എഫിലെ **ഏതെങ്കിലും രാഷ്ട്രീയകക്ഷിയുമായി ചർച്ച നടത്തിയിട്ടുണ്ടോ?**

**പി.എം.: അങ്ങനെ സംഭവിച്ചിട്ടില്ല. സി.പി.എം. സംസ്ഥാന സെക്രട്ടറിയായി നിയമിതനായപ്പോൾ ഇ.കെ. നായനാരെ ആദ്യം വിളിച്ച് അനുമോദിച്ചത് ഞാനാണ്. ഞങ്ങൾ കുടുംബകാര്യം സംസാരിക്കും. പല തമാശകളും പറയും. നായനാരുടെ കീഴിൽ രണ്ടര വർഷം ഞാനൊരു മന്ത്രിയായിരുന്നില്ലേ.**

**ചോദ്യം: മുഖ്യമന്ത്രി എന്ന നിലയിൽ** നായനാർ താങ്കളുടെ വകുപ്പിൽ ഇടപെട്ടി**രുന്നോ?**

**പി.എം.: നയപരമായ കാര്യത്തിൽ എൽ.ഡി.എഫിന്റെ നിലപാട് വ്യക്തമാക്കുമെന്നല്ലാതെ, ദൈനംദിന കാര്യങ്ങളിൽ തൊടാറില്ല.**

**ചോദ്യം: ഇപ്പോൾ വ്യവസായവകുപ്പിലും മററും ഉന്നത ഉദ്യോഗസ്ഥൻ ഇടപെടുന്നുവെന്നത് യാഥാർത്ഥ്യമാണോ?**

**പി.എം.: എനിക്കറിയില്ല. അങ്ങനെ സംഭവിക്കാനിടയില്ല. ഇനി അഥവാ അങ്ങനെ വല്ലതുമുണ്ടെങ്കിൽ, മന്ത്രിമാരുടെ ചർച്ചകളിലോ ഉന്നതതലങ്ങളിലെ ആലോചനകളിലോ ഐ.എ.എസ്സ് ഉദ്യോഗസ്ഥൻ സന്നിഹിതനാവുകയാണെങ്കിൽ, 'ദയവായി പുറത്തുനില്ക്കൂ' എന്ന് പറയാം. ഞാനത് ചെയ്തിട്ടുണ്ട്.**

**ചോദ്യം: യു.ഡി.എഫിൽ ഉൾപിരിവുകളിലൂടെ മാററങ്ങൾ വരുമെന്ന് കരുതുന്നുണ്ടോ?**

പി.എം.: ഒന്നും പറയാറായിട്ടില്ല. പോംവഴി **എന്താണുള്ളത്?**

**ചോദ്യം: യു.ഡി.എഫിനെ ശക്തിപ്പെടുത്തി മുന്നോട്ട് കൊണ്ടുപോകാൻ മുസ്ളീംലീഗിന് ഒരു ഘടക കക്ഷി എന്നനിലയിൽ ബാദ്ധ്യതയില്ലേ?**

പി.എം.: തീർച്ചയായുമുണ്ട്. ഞങ്ങൾ ജനങ്ങൾക്ക് നല്കിയ വാഗ്ദാനം പാലിക്കേണ്ടതുണ്ട്. അതിനുതക്ക ശേഷി ഇനിയെങ്കിലും **പ്രകടമാക്കണം. കോർപ്പറേഷൻ ബോർഡുകൾ രൂപീകരിക്കണം, ഭരണഘടനാ സ്തംഭനം ഒഴിവാക്കണം, ജില്ലാ ലെയ്സൺ കമ്മിററികൾ രൂപീകരിക്കണം, കോൺഗ്രസ്സിലെ പ്രശ്നങ്ങൾ പാച്ചപ്പ് ചെയ്യണം. അല്ലാത്തപക്ഷം, ഈ അതൃപ്തമായ ഭരണം ജനങ്ങൾക്ക് അസഹ്യമാകും. ഇത് മുസ്ളീംലീഗിനെയും ബാധിക്കും. കേരളത്തിൽ സ്വന്തംകാലിൽ നില്ക്കാൻ കഴിവുള്ള അപൂർവ്വ കക്ഷികളിലൊന്നാണ് മുസ്ളീംലീഗ്. ഞങ്ങൾക്ക് ഞങ്ങളെ** തിരഞ്ഞെടുത്ത ജനവിഭാഗത്തോട് കൂറുപുലർ**ത്തേണ്ടതുണ്ട്.**

**ചോദ്യം: താങ്കളെ മന്ത്രിയാക്കാത്തതിൽ വിഷമമുണ്ടോ?**

പി.എം.: ലീഗ് മന്ത്രിമാരിൽ പുതിയ തലമുറ മുന്നോട്ട് വന്നതിൽ അത്യധികം ആഹ്ളാദമുണ്ട്. ഞങ്ങളൊക്കെ പഴയ ആളുകളല്ലേ? എല്ലാവർക്കും അവസരം നല്കണം. പരിചയക്കുറവ് ചിലപ്പോഴുണ്ടാകാമെങ്കിലും ലീഗ് മന്ത്രിമാരെപ്പററി പാർട്ടിക്ക് അങ്ങേയററം മതിപ്പുതന്നെയാണ്.

ചോദ്യം: പുതിയ തലമുറയ്ക്ക് പ്രാതിനിധ്യം കൊടുത്തപ്പോൾ ഡോ. എം.കെ. മുനീറിനെ എന്തുകൊണ്ട് മന്ത്രിയാക്കിയില്ല?

പി.എം.: മുനീറിനെ ഞങ്ങൾ പരമാവധി ഉയർത്തുന്നുണ്ട്-തീർച്ചയാണ്. കഴിവുള്ള ആ യുവാവിന് രാഷ്ട്രീയത്തിൽ പ്രവേശിച്ചയുടനെ പല സ്ഥാനമാനങ്ങളും നല്കിയിട്ടുണ്ട്. യൂത്ത് ലീഗ് സംസ്ഥാന പ്രസിഡന്റ്, എം.എൽ.എ—അങ്ങനെ ഉയരങ്ങൾ തേടാനുള്ള അവസരമുണ്ടാക്കി. മറേറത് പാർട്ടിയുണ്ട് ഇത്രയധികം ചെറുപ്പക്കാർക്ക് പ്രോത്സാഹനം നല്കുന്നതായി?



എസ്.ഐ. ഷാ



# സ്വർണ നിയമം: ചരടുവലികൾ നടന്നിട്ടുണ്ട്

ഡോ. മൻമോഹൻസിംഗിന്റെ സ്വർണ്ണനയം ആരെ സഹായിക്കാനാണ്? ഇരുനൂറുകോടി ടൺ സ്വർണ്ണം കൊണ്ടുവരുന്ന കള്ളക്കടത്തുകാരുടെ നടുവൊടിക്കുകയാണോ, അതോ വിദേശ ഇന്ത്യാക്കാരുടെ നിക്ഷേപത്തിന് സുവർണ്ണ ഭദ്രത നല്കാനാണോ ഈ നയം കൊണ്ടുദ്ദേശിക്കുന്നത്? സാമ്പത്തിക ശാസ്ത്രജ്ഞന്മാർ ഈ നയത്തെപ്പററി ഭിന്നസ്വരത്തിലാണ് സംസാരിക്കുന്നത്. സ്വർണ്ണനയത്തിന്റെയും സ്വർണ്ണ ബോണ്ട് പദ്ധതിയുടെയും പിന്നിൽ ഐ.എം.എഫിന്റെയും ലോകബാങ്കിന്റെയും സ്വാധീനം ചിലർ കണ്ടെത്തുന്നു. മററു ചിലരാകട്ടെ, അത്തരം സംശയങ്ങളെ നിരാകരിക്കുക മാത്രമല്ല, സ്വർണ്ണനയം വഴി ഇന്ത്യയുടെ സാമ്പത്തിക ജീവിതം പരിപുഷ്ടമാകുമെന്നും വിശ്വസിക്കുന്നു.

വിദേശത്ത് ആറുമാസമെങ്കിലും താമസിച്ച് മടങ്ങുന്ന ഇന്ത്യാക്കാർക്കാണ് അഞ്ചുകിലോഗ്രാം സ്വർണ്ണം കൊണ്ടുവരാൻ അനുവാദം നല്കിയിരിക്കുന്നത്. വിദേശ കറൻസി ഉപയോഗിച്ച് വാങ്ങുന്ന സ്വർണ്ണത്തിന് പത്തുഗ്രാമിന് നാന്നൂററമ്പതു രൂപ നികുതി ഈടാക്കും. സ്വർണ്ണ ബോണ്ട് പദ്ധതിയുടെ കാലാവധി അഞ്ചുമുതൽ ഏഴുവർഷംവരെയാണ്. കാലാവധി തീരുമ്പോൾ നിക്ഷേപിച്ച സ്വർണ്ണമോ തുല്യമായ തുകയോ നല്കും. നിക്ഷേപ കാലാവധിയിൽ ചെറിയ പലിശയും കിട്ടും. ഈ പദ്ധതിയുടെ മുഖ്യ ആകർഷണം സ്വർണ്ണത്തിന്റെ ഉറവിടം വെളിപ്പെടുത്തേണ്ടതില്ല എന്നതാണ്. കള്ളക്കടത്തുകാരന്റെ രഹസ്യസ്വത്തിന് 'സ്വാതന്ത്ര്യം' നല്കുന്നതല്ലേ ഈ പദ്ധതിയെന്ന് ചിലർ ചോദിക്കുന്നുണ്ട്. നികുതി കൊടുക്കാതെ വേണ്ടത്ര സ്വർണ്ണം കൊണ്ടുവരാനുള്ള മാർഗ്ഗങ്ങൾ കള്ളക്കടത്തുകാരന്റെ അധീനതയിലിരിക്കെ, കള്ളക്കടത്തു കുറയുമെന്ന പ്രതീക്ഷ അസ്ഥാനത്താകുമെന്നു ശങ്കിക്കുന്നവരും കുറവല്ല. സ്ത്രീധനമായി നല്കേണ്ടിവരുന്ന സ്വർണ്ണത്തിന്റെ അളവ് ഇരട്ടിയാകാനേ ഈ പുതിയ നയം ഉപകരിക്കൂവെന്ന് ഭയപ്പെടുന്നവരും നിരവധിയാണ്. ഈ വക പ്രശ്നങ്ങളെപ്പററി പ്രമുഖ സാമ്പത്തികകാര്യ വിദഗ്ദ്ധന്മാർ ചർച്ച നടത്തുകയാണ്, ഈ പേജുകളിൽ.

## എം.എ. ഉമ്മൻ

പ്ളാനിങ് ബോർഡ് മുൻ ചെയർമാൻ

**പുതിയതായി പ്രഖ്യാപിക്കപ്പെട്ട ഗവൺമെൻറിന്റെ സ്വർണ്ണനയത്തെപ്പറ്റി എന്താണഭിപ്രായം?**

സ്വർണ്ണനയം എന്നു ഞാൻ വിവക്ഷിക്കുന്നത് രണ്ടു ഘടകങ്ങൾ ചേർന്നതാണ്. ഒന്നാമതായി സ്വർണ്ണ ഇറക്കുമതിയിൽ വരുത്തിയിട്ടുള്ള ഉദാരത. രണ്ടാമതായി ഗോൾഡ് ബോണ്ട് സ്കീം.

സ്വർണ്ണനയത്തിന്റെ ഫലമായി സ്വർണ്ണവില കുറയും. ഇപ്പോൾത്തന്നെ കുറഞ്ഞിട്ടുണ്ട്. കഴിഞ്ഞ 60 കൊല്ലമായി സ്വർണ്ണവില ഇത്രയധികം ഇത്രവേഗത്തിൽ കുറഞ്ഞിട്ടില്ല. പൊതുവെ കൂടിയിട്ടേയുള്ളൂ. എന്നാൽ വിലക്കുറവിലൂടെ കയററുമതിക്ക് പ്രോത്സാഹനമാകും എന്നു കരുതേണ്ടതില്ല. കാരണം, ഇപ്പോൾത്തന്നെ അന്താരാഷ്ട്ര നിലവാരത്തിലെ വിലയ്ക്ക് സ്വർണ്ണക്കയററുമതിയിലേർപ്പെട്ടിരിക്കുന്നവർക്ക് സ്വർണ്ണം നല്കുന്നുണ്ട്. പക്ഷേ ഇന്ത്യയിലെ സ്വർണ്ണവ്യാപാരം ഇതുകൊണ്ട് വർദ്ധിക്കുമെന്നാണെന്റെ പക്ഷം. കാരണം, വില കുറയുമ്പോൾ സ്വാഭാവികമായും ആളുകൾ കൂടുതൽ സ്വർണ്ണാഭരണങ്ങൾ വാങ്ങും. കൂടുതൽ സ്വർണ്ണപ്പണിക്കാർക്ക് ഇത് തൊഴിലവസരമുണ്ടാക്കും. ആത്യന്തികമായി സ്വർണ്ണ വ്യവസായ വ്യാപാരമേഖലയിൽ മെച്ചം ഉണ്ടാകാനാണു സാദ്ധ്യത.

രണ്ടാമത്തേത്, അതായത് സ്വർണ്ണനയത്തിന്റെ മെച്ചത്തെപ്പററിയാണെങ്കിൽ, അത് കള്ളക്കടത്ത് വലിയ അളവിൽ കുറയ്ക്കും. പാടേ കുറയുമോ എന്നുള്ളത് അന്തർദ്ദേശീയ വിലനിലവാരത്തെയും ആഭ്യന്തര വിലനിലവാരത്തെയും ആശ്രയിച്ചിരിക്കുന്നു. ഒരുദാഹരണം പറയാം. അന്തർദ്ദേശീയ കമ്പോളത്തിൽ വെള്ളിക്ക് വിലകൂടിയ കാലഘട്ടത്തിൽ—അത് 80-കൾക്കു മുമ്പാണ്—ഇന്ത്യയിൽനിന്ന് വെള്ളി കടത്തുന്ന ഏർപ്പാടുണ്ടായിരുന്നു. ഇപ്പോൾ വെള്ളിക്ക് ഇന്ത്യയിൽത്തന്നെ വിലയുള്ളതിനാൽ ഇത്തരം വ്യാപാരം നടക്കുന്നില്ല. മഞ്ഞലോഹത്തോടുള്ള ഇന്ത്യാക്കാരന്റെ അമിതപ്രതിപത്തി തുടരുന്നിടത്തോളം കാലം എന്തെങ്കിലും നിയന്ത്രണം—അത് നികുതി മാത്രമായാൽപ്പോലും—സ്വർണ്ണ കള്ളക്കടത്തിനെ നേരിയ തോതിലെങ്കിലും പിന്നോക്കം വലിക്കാം.

**ഇന്ത്യയുടെ വിദേശനാണയ ശേഖരത്തെ ഏതുതരത്തിൽ ഈ നയം സ്വാധീനിക്കും?**

ഇവിടെ മറെറാരു ചോദ്യം പരിഗണിക്കേണ്ടതുണ്ട്. എന്തിന് നേരത്തെ നിയന്ത്രണ

മേർപ്പെടുത്തി എന്ന ചോദ്യം. ഇത് മറെറാരു കാര്യം വെളിച്ചത്തു കൊണ്ടുവരുന്നു. വിദേശനാണയച്ചോർച്ച തടയാനാണ് ഈ നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയത്. എന്നാൽ വിദേശത്ത് ജോലിചെയ്യുന്ന ഇന്ത്യാക്കാർ സ്വർണ്ണത്തിൻെറ ഇറക്കുമതിയിലേക്കു തിരിഞ്ഞാൽ വിദേശനാണയ ശേഖരങ്ങളെ ഇത് പ്രതികൂലമായി ബാധിക്കും. അതായത് വിദേശനാണയമായി ലഭിക്കേണ്ടുന്ന തുക നമുക്ക് നഷ്ടമാകുന്നു. ഇത് എൻ.ആർ.ഐയുടെ പെരുമാററത്തെ ആശ്രയിച്ചിരിക്കുന്നുവെന്ന് പറയേണ്ടതില്ലല്ലോ.

'സ്വർണ്ണ ബോണ്ട് സ്കീം' താങ്കൾ എങ്ങനെ വിലയിരുത്തുന്നു?

സ്വർണ്ണ ബോണ്ട് കള്ളക്കടത്തുകാർക്ക് ഫലത്തിൽ ഒരു താങ്ങായിത്തന്നെ തീരാനിടയുണ്ട്. ഇത് രണ്ടു തരത്തിലാകാം. ഒന്നാമത്തേത്, ബ്ളാക് വെൽത്ത് യാതൊരു ഭയവും കൂടാതെ സർക്കാരിനെത്തന്നെ സൂക്ഷിക്കാനേല്പിക്കാം എന്ന സൗകര്യം. മറെറാന്ന്, ധനകാര്യ ആസ്തികൾ സ്വർണ്ണനികുതിയിൽ നിന്നുമൊഴിവായിരിക്കുന്നതിനാൽ ഗോൾഡ് ബോണ്ട് വാങ്ങുന്നത് സൗകര്യപ്രദമാണ്. കള്ളക്കടത്തുകാർക്ക് ഇത് സുരക്ഷാതാവളമായി പരിണമിക്കുന്നുവെന്നതാണ് പ്രധാനമായ ന്യൂനത.

ബാങ്ക് നിക്ഷേപങ്ങളെ സ്വർണ്ണനയം സ്വാധീനിക്കാൻ സാദ്ധ്യതയുണ്ടോ?

പുതിയ സ്വർണ്ണനയത്തിൻെറയും സ്വത്തുനികുതിയിലുള്ള മാററങ്ങളുടെയും വെളിച്ചത്തിൽ ഇതു വിലയിരുത്തിയാൽ ഇന്ത്യാക്കാരുടെ സമ്പാദ്യമാതൃകയിൽ ചില മാററങ്ങൾ ഉണ്ടാകാനിടയുണ്ട്. ഭാഗിക സ്വതന്ത്രവിനിമയത്തെ ആശ്രയിച്ചിരിക്കുന്നു നിക്ഷേപങ്ങളുടെ കാര്യം. ഡോളർ നിരക്ക് വർദ്ധിക്കുകയാണെങ്കിൽ വിദേശപ്പണം കൈവശമുള്ള ഒരിന്ത്യാക്കാരൻെറ സമ്പാദ്യമാതൃകയിൽ മാററം വരുന്നത് ഡോളറിൻെറ നിരക്കും കള്ളക്കടത്ത് ലാഭവും തമ്മിൽ തുലനപ്പെടുത്തിയിട്ടായി രിക്കും.

സ്വർണ്ണം നിയമപരമായിത്തന്നെ ഇന്ത്യയിലേക്കു കൊണ്ടുവരുന്നതിന് ഏർപ്പാടു ചെയ്തിരിക്കുന്ന 15 ശതമാനം നികുതി വിരുദ്ധഫലമല്ലേ സൃഷ്ടിക്കുക?

റിസ്കും ലാഭവും തമ്മിൽ തട്ടിച്ചുനോക്കി ഏതാണ് ആദായകരമെന്നും സൗകര്യപ്രദമെന്നും ഉള്ളതിൻെറ അടിസ്ഥാനത്തിലായിരിക്കും കള്ളക്കടത്തുകാരനും എൻ.ആർ.ഐയും പ്രവർത്തിക്കുക. സംസ്ഥാനങ്ങൾ സ്വർണ്ണത്തിനുമേൽ വില്പന നികുതിയും പർച്ചേസ് ടാക്സും മുൻനിർത്തി കൂടുതൽ വരുമാനം വസൂലാക്കാൻ മുന്നോട്ടു വന്നാൽ സ്വർണ്ണത്തിൻെറ ഒഴുക്ക് എങ്ങോട്ടു പോകുമെന്നുള്ളത് ഊഹിക്കാവുന്നതല്ലേ?

ഇന്ത്യൻ സമ്പദ്വ്യവസ്ഥയെ എങ്ങനെ പുതിയ നയം ബാധിക്കും?

കള്ളക്കടത്തും നേരായ മാർഗ്ഗവും തമ്മിലുള്ള അന്തരവും താരതമ്യ വിലകളും തമ്മിലുള്ള വ്യത്യാസവുമൊഴിച്ചാൽ ഇന്ത്യൻ സമ്പദ്വ്യവസ്ഥയെ ഇത് ഗണ്യമായി ബാധിക്കില്ല. ബാധിക്കുമെങ്കിൽ അൺപ്രൊഡക്ടീവ് ഇൻെററസ്ററിലുള്ള മാററമായിരിക്കും.

പരോക്ഷമായി, ഇന്ത്യൻ രൂപയുടെ വില കുറയ്ക്കാനും അതിലൂടെ ഡോളറിൻെറ ഡിമാൻഡ് കൂട്ടാനുമുള്ള ഒരമേരിക്കൻ ഗൂഢാലോചനയുടെ ഫലമാണ് പുതിയ നയം എന്നുള്ള ചിന്താഗതി അസ്ഥാനത്താണോ?

ഗൂഢാലോചന ഉണ്ടോ ഇല്ലയോ എന്നു വ്യക്തമല്ല. ഈ നയത്തിൻെറയും പിറകിൽ വ്യക്തമായ ചരടുവലികൾ നടന്നിട്ടുണ്ട് എന്നുള്ളതിനു സംശയവുമില്ല. ഏറെനാളായി അമേരിക്കൻ ഡോളറിന് അന്താരാഷ്ട്രക്കമ്പോളത്തിൽ മൂല്യം ഇടിഞ്ഞുകൊണ്ടിരിക്കയായിരുന്നു. ഇത്രയേറെ വിദേശ വ്യാപാര കമ്മിയുണ്ടായിട്ടും അമേരിക്ക പിടിച്ചുനില്ക്കുന്നത് പാശ്ചാത്യരാജ്യങ്ങൾ അവർക്കു കൊടുക്കുന്ന കൈതാങ്ങൽകൊണ്ടു മാത്രമാണ്, ഒരളവുവരെ ജപ്പാനും അവിടെയുള്ള

> ഗവൺമെൻറിൻെറ സ്വർണ്ണനയത്തിൽ ദുരുദ്ദേശമൊന്നും ഞാൻ കാണുന്നില്ല. ഒരുപക്ഷേ, എൻ.ആർ.ഐ നിക്ഷേപങ്ങളിൽ കുറവു വന്നേക്കാം. വമ്പിച്ച കടമെടുപ്പ് നടത്തിയ സ്ഥിതിക്ക് ഐ.എം.എഫിലും ലോകബാങ്കിലും നിന്നുണ്ടാകുന്ന നിർദ്ദേശങ്ങളും വ്യവസ്ഥകളും സ്വീകരിക്കേണ്ടിവരും.
>
> ഐ.എസ്. ഗുലാത്തി

ബാങ്കുകളുംകൊണ്ടുകൂടെയാണ്.

ഉറുഗ്വേ റൗണ്ട് നിർദ്ദേശങ്ങൾ, ഡങ്കൽ രേഖകൾ സൂപ്പർ 301 നിയന്ത്രണത്തിലും, ട്രിപ്സ് (Trade related Intellectual Property rights), ട്രിംസ് (Trade related Investment Measures), എം.ടി.ഒ യുടെ സ്ഥാപനം ഇതിൻെറയൊക്കെ പിറകിൽ അമേരിക്കയുടെ ഗൂഢവും ശക്തവുമായ കരുനീക്കം ഇല്ലെന്നു പറയുന്നത് യാഥാർത്ഥ്യങ്ങൾക്കു വിരുദ്ധമായിരിക്കും.

ഡോളറിനെ ഇൻെറർവെൻഷൻ കറൻസിയാക്കിയത് പ്രസ്തുത കറൻസിയെ പരോക്ഷമായി ശക്തിപ്പെടുത്താനായിരിക്കാം. എന്നാൽ ആത്യന്തികമായി ഇന്ത്യയിലേക്കുള്ള വിദേശനാണയത്തിൻെറ വരവ് നമ്മുടെ വിസിബിളും അൺവിസിബിളുമായ കയററുമതിയെ ആശ്രയിച്ചിരിക്കും.

ഡോളറിൻെറ വില കൂടുന്നിടത്തോളം ഇന്ത്യൻ രൂപയുടെ മൂല്യം കുറയുമെന്നുള്ളത് വിശേഷിച്ച് പറയേണ്ടതില്ല. ഇതൊക്കെ എത്രത്തോളം അറിഞ്ഞുകൊണ്ടുള്ള കരുനീക്കമാണെന്ന് വ്യക്തമല്ല.

## ഡോ. ബി. ഉമാദേവി

റീഡർ, സാമ്പത്തിക ശാസ്ത്ര വിഭാഗം
കേരള സർവകലാശാല



ധനമന്ത്രി മൻമോഹൻസിംഗ് വളരെ വിദഗ്ദ്ധമായിത്തന്നെ പല വ്രണങ്ങളും ദുരുദ്ദേശങ്ങളും ബജററിൽ മൂടിവച്ചിരിക്കുന്നു എന്ന് ഡോ. ഉമാദേവി ആരോപിക്കുന്നു. പുതിയ സ്വർണ്ണനയത്തിനുപിന്നിലെ ഗൂഢാലോചനയുടെ കണ്ണികൾ വസ്തുതകൾ നിരത്തി ഇഴപിരിച്ചെടുക്കേണ്ടതാണ്. നിഗൂഢ ഉദ്ദേശ്യങ്ങൾ നിഗൂഹനം ചെയ്യപ്പെട്ടതാണ് ധനമന്ത്രിയുടെ നയമെന്നും ഇവർ സന്ദേഹിക്കുന്നു. ഡോക്ടർ ഉമാദേവി സംസാരിക്കുന്നു:

സ്വർണ്ണ ഇറക്കുമതിയിൽ വരുത്തിയ ഉദാരവല്ക്കരണത്തിൻെറ നല്ല വശങ്ങൾ അഥവാ ദൂഷ്യഫലങ്ങൾ എന്തൊക്കെയാണ്?

സ്വർണ്ണനയത്തെയും വിദേശ കറൻസിയുടെ ഭാഗിക വിനിമയത്തിനുള്ള അനുമതിയെയും പരസ്പരപൂരകമായി കാണേണ്ടതുണ്ട്. ഈ നയപ്രഖ്യാപനത്തിൻെറ അടുത്ത ദിവസം ഗവൺമെൻറ് മറെറാരു പ്രഖ്യാപനം നടത്തി. പൗണ്ട് സ്റെറർലിംഗിനു പകരം ഡോളറിനെ ഇൻെറർവെൻഷൻ കറൻസിയായി പ്രഖ്യാപിച്ചുകൊണ്ടുള്ളതായിരുന്നു അത്. ഇതേറെ ശ്രദ്ധിക്കപ്പെട്ടില്ല. പക്ഷേ, ഗണനീയമായ വസ്തുതയാണത്. സ്വർണ്ണനയം ഉദാരമാക്കിയതു നിമിത്തം കൂടുതൽ സ്വർണ്ണം ഇന്ത്യയിലേക്കൊഴുകാൻ സാദ്ധ്യതയുണ്ട്. സ്വാഭാവികമായും സ്വർണ്ണവില ഇടിയും. ചുരുങ്ങിയ പക്ഷം അന്താരാഷ്ട്ര നിലവാരത്തിലെത്തും. അങ്ങനെ വന്നാൽ ഇന്ത്യയിൽ സ്വർണ്ണത്തെക്കാൾ മൂല്യമുള്ളതാകും ഡോളർ. തീർച്ചയായും വിനിമയത്തിനുള്ള പ്രാഥമിക ഉപാധിയായി ഡോളർ മാറും. ഇത് അമേരിക്കയ്ക്ക് അനുകൂലമായ നിലപാടായിരിക്കും. കാരണം, ഇന്ത്യയിലേക്ക് അമേരിക്ക കയററുമതി നടത്തിയാൽ കൂടുതൽ മൂല്യമാർജ്ജിച്ച ഡോളറിന്മേൽ കൂടുതൽ സാധനങ്ങൾ, നേടാൻ അവർക്കു കഴിയും. ചുരുക്കത്തിൽ സ്വർണ്ണവില താഴുകയെന്നാൽ ഇന്ത്യൻ രൂപയുമായി ഡോളറിൻെറ മൂല്യം ഭീമമായി ഉയരുക എന്നർത്ഥം. മറെറാരർത്ഥത്തിൽ ഡോളറിൻെറ വിനിമയ നിരക്കും പ്രാധാന്യവും വർദ്ധിപ്പിക്കാനുള്ള അമേരിക്കൻ തന്ത്രത്തിന് നമ്മുടെ ഗവൺമെൻറ് മനഃപൂർവ്വംതന്നെ വഴങ്ങിക്കൊടുത്തു എന്നതാണ്.

ഇത്ര ലളിതമായ ഒന്നല്ല. പ്രത്യക്ഷത്തിൽ വളരെയധികം സഹായം വിദേശ ഇന്ത്യാക്കാർക്ക് ചെയ്തുകൊടുക്കുന്നതിനുള്ള വ്യഗ്രതയാണിതിനു പിന്നിലെന്നു തോന്നാം. അതൊ



രു പരിധിവരെയാണെന്നു മാത്രം. ഞാനാവർത്തിക്കട്ടെ, ഇത്ര ലളിതമായ ഒന്നല്ല. ഇതെല്ലാം ഡോളറിൻെറ മൂല്യം വർദ്ധിപ്പിക്കുന്നതിനുള്ള ഗൂഢാലോചനയുടെ സൃഷ്ടിയാണ്. ഡോളറിപ്പോൾ അന്താരാഷ്ട്രക്കമ്പോളത്തിൽ യെന്നും മാർക്കുമായി കടുത്ത മത്സരത്തെ നേരിടുകയാണെന്നുകൂടി അറിഞ്ഞാലേ യഥാർത്ഥ ചിത്രം മനസ്സിലാകൂ. ഈ അവസരത്തിൽ അമേരിക്കയുമായുള്ള വ്യാപാരത്തെ പരിഗണിക്കുക. മുൻപ് ഇന്ത്യയ്ക്ക് ഇറക്കുമതിച്ചെലവ് സ്വർണ്ണത്തിൽത്തന്നെ വീട്ടാമായിരുന്നു. പക്ഷേ, ഇപ്പോൾ അത് ഡോളറിന്മേൽ വീട്ടണമെന്നതാണല്ലോ വ്യവസ്ഥ. ഇത് ആത്യന്തികമായി മുൻപ് പറഞ്ഞ ഫലത്തിലെത്തിക്കുന്നതിനുള്ള ഗൂഢതന്ത്രങ്ങളാണ്.

മറെറാരു വശം സാമൂഹികമായതാണ്. എല്ലാ വിദേശ ഇന്ത്യാക്കാരും അഞ്ചുകിലോ സ്വർണ്ണം കൊണ്ടുവന്നാൽ, അവർ കുറച്ചു മാത്രം സ്ത്രീധനം ആവശ്യപ്പെടുമെന്നു കരുതുന്നുണ്ടോ? സ്വർണ്ണത്തോടുള്ള പ്രതിപത്തി കുറയുമെന്നു കരുതുന്നുണ്ടോ? സമൂഹത്തിൽ കൂടുതൽ കൂടുതൽ സ്വർണ്ണത്തിനുവേണ്ടിയുള്ള മത്സരമുണ്ടാകും. ആ മഞ്ഞലോഹത്തെപ്പററിയുള്ള ആളുകളുടെ മനഃശാസ്ത്രം അതാണു ബോദ്ധ്യപ്പെടുത്തുക. പക്ഷേ, സ്വർണ്ണത്തെക്കാൾ ആദായകരം ഡോളറാണെന്നു വന്നാൽ അവർ കൂടുതൽ ഡോളർ കൈവശം വയ്ക്കാൻ ശ്രമിക്കും. ഇത് അന്തർദ്ദേശീയ കമ്പോളത്തിൽ ഡോളറിന് സ്ഥാനം ഭദ്രമാക്കാനവസരം ഉറപ്പിക്കലാണ്. ഫലത്തിൽ ഇന്ത്യൻ രൂപയുടെ മൂല്യത്തകർച്ചയാണിത്.

രൂപയുടെ മൂല്യത്തകർച്ചയുമായി നേരിട്ടൊരു ബന്ധമുണ്ടെന്നാണോ?

തീർച്ചയായും. ഡോളറിന് മൂല്യമുയരുക എന്നാൽ ഇന്ത്യൻ രൂപയുടെ മൂല്യമിടിയുക എന്നാണർത്ഥമാക്കേണ്ടത്. കാരണം ഇപ്പോൾ ഇന്ത്യൻ രൂപയെ ഡോളറുമായി ബന്ധപ്പെടുത്തിയിരിക്കുകയാണല്ലോ. സ്വർണ്ണവില കുറയുമ്പോൾ അത് ഇന്ത്യൻ രൂപയുടെ മൂല്യവർദ്ധനവാണെന്നു തോന്നാം. പക്ഷേ, അതിനെക്കാൾ മൂല്യവർദ്ധനവ് ഡോളറിനുണ്ടായാലോ?

പുതിയ സ്വർണ്ണനയത്തിന് നല്ല വശങ്ങളൊന്നും ഇല്ലെന്നാണോ?

ഞാനിതിൽ ഒരു നല്ല വശവും കാണുന്നില്ല. കാരണം ഈ നയമെല്ലാം വിദേശ മൂലധനമാണുയർത്തുക. ആഭ്യന്തര മൂലധനമല്ല. നമുക്കൊക്കെ അറിയാവുന്നതുപോലെ നയങ്ങളെല്ലാം ഐ.എം.എഫിൻെറയും വേൾഡ് ബാങ്കിൻെറയും നിർദ്ദേശങ്ങളും വ്യവസ്ഥകളുമനുസരിച്ച് രൂപപ്പെടുത്തിയിട്ടുള്ളതാണ്. അവരുടെയൊന്നും ലക്ഷ്യം നമ്മുടെ രാഷ്ട്രത്തിൻെറ വികസനമല്ലെന്ന് ആ വ്യവസ്ഥകൾ തന്നെ സാക്ഷ്യപ്പെടുത്തുന്നുണ്ടല്ലോ.

പൊതുമേഖലാ ബാങ്കുകളുടെ നിക്ഷേപങ്ങളെ ഇത് ഗണ്യമായി ബാധിച്ചേക്കുമോ?

ഇത് വാസ്തവത്തിൽ ബ്രെട്ടൻവുഡ്സിൻെറ അടിസ്ഥാനതത്ത്വത്തെ തുരങ്കം വയ്ക്കുന്ന ഏർപ്പാടാണ്. ഇപ്പോഴും സ്വർണ്ണം മൂല്യവത്താണെങ്കിലും പരോക്ഷമായി ഡോളറിനെ പ്രാമാണ്യപ്പെടുത്തുന്നതിനുള്ള ശ്രമം നടക്കുന്നു. '71 കാലങ്ങളിലെ ഡോളർ വിലയിടിവ് കാലത്താണ് നാം പൗണ്ട് സ്റെറർലിങ്ങിനെ ഇൻെറർവെൻഷൻ കറൻസിയാക്കിയത്.

ഐ.എം.എഫിൻെറ ചരടുവലി സ്വർണ്ണനയത്തിൻെറ പിന്നിലും ഉണ്ടെന്നാണോ?

അതെ, എന്നു ഞാൻ കരുതുന്നു.

കേരളത്തിൻെറ സാമൂഹ്യവ്യവസ്ഥയിൽ ഈ നയം പ്രത്യേകമായി മാററങ്ങൾ സൃഷ്ടിക്കാനിടയുണ്ടോ?

കേരളത്തെ സംബന്ധിച്ച്. സ്ത്രീധന സമ്പ്രദായവും മററും ശക്തമായി തുടരുന്നു. ഇതുതന്നെ വികലമായ സൈക്കോളജിയുടെ പ്രകടനമാണ്. സ്വർണ്ണം സ്വാതന്ത്ര്യമായി കൊണ്ടുവരാൻ കഴിഞ്ഞാൽ ആളുകൾ കൂടുതൽ കൂടുതൽ സ്വർണ്ണം അഭിലഷിക്കുമെന്നല്ലാതെ ആ പ്രതിപത്തി കുറയില്ല. തികച്ചും മോശമായ സാമൂഹികവ്യവസ്ഥ സംജാതമാക്കലാണിത്.

ഗോൾഡ് ബോണ്ട് സ്കീമിനെപ്പററി എന്തു പറയുന്നു?

സുരക്ഷിതമാണെന്ന് പരമാവധി ബോദ്ധ്യം വരാത്തിടത്തോളം ജനങ്ങൾ ഗോൾഡ് ബോണ്ടിൽ സ്വർണ്ണം നിക്ഷേപിക്കുമെന്നു കരുതാൻ ന്യായമില്ല. കാരണം നിക്ഷേപിക്കപ്പെട്ട സ്വർണ്ണത്തിനു പലിശ കിട്ടുമെന്നല്ലേയുള്ളൂ. മാത്രവുമല്ല അനുവദിക്കപ്പെട്ട അഞ്ചുകിലോ സ്വർണ്ണമല്ലാതെ മററുള്ളത് ആരെങ്കിലും വെളിയിൽ പറയുമോ? അതുകൊണ്ട് ആഭരണങ്ങളും മററും നിർമ്മിക്കയോ സ്വന്തമായി സൂക്ഷിക്കയോ ചെയ്താൽപ്പോലും ഗോൾഡ് ബോണ്ടിലേക്ക് നിക്ഷേപിക്കുമോ എന്നു സംശയമുണ്ട്.

> സ്വർണ്ണനയത്തെയും വിദേശ കറൻസിയുടെ ഭാഗിക വിനിമയത്തിനുള്ള അനുമതിയെയും പരസ്പരപൂരകമായി വേണം കാണേണ്ടത്. സ്വർണ്ണവില താഴുന്നതോടൊപ്പം ഇന്ത്യൻരൂപയുമായി തട്ടിച്ചുനോക്കുമ്പോൾ ഡോളറിൻെറ മൂല്യം ഭീമമായി ഉയരാൻ പോവുകയാണ്. അമേരിക്കൻ തന്ത്രത്തിന് ഗവൺമെൻറ് മനഃപൂർവ്വം വഴങ്ങിക്കൊടുത്തതിൻെറ ഫലമാണിത്
>
> ഡോ. ബി. ഉമാദേവി

## ഐ.എസ്. ഗുലാത്തി

മുൻ ആസൂത്രണ ബോർഡ് ഉപാദ്ധ്യക്ഷൻ



പുതിയ സ്വർണ്ണ നയത്തിനെപ്പറ്റി വ്യാപകമായരീതിയിൽ എതിർപ്പും വിയോജിപ്പുമൊക്കെ രേഖപ്പെടുത്തിയിരിക്കയാണല്ലോ. താങ്കളുടെ അഭിപ്രായത്തിൽ ഈ നയത്തിൻെറ ഫലങ്ങൾ എന്തെല്ലാമായിരിക്കും? ശ്രീ. ഐ.എസ്. ഗുലാത്തി ഈ ചോദ്യത്തിന് ഇങ്ങനെ പ്രതികരിച്ചു.

പുതിയ നയത്തിലൂടെ സ്വർണ്ണം കൊണ്ടുവരുന്നതിനുള്ള നയം ഉദാരമാക്കിയിരിക്കുന്നു. ഇത് വളരെ നല്ലതാണ്. നിയമപരമായിത്തന്നെ സ്വർണ്ണം കൊണ്ടുവരാമെന്നുള്ളത് സ്വാഗതാർഹമാണ്. കാരണം, ഇത് സ്വർണ്ണത്തിൻെറ കള്ളക്കടത്തിനുള്ള സമ്മർദ്ദം കുറയ്ക്കും. ആ പരിധിവരെ സ്വർണ്ണം നിയമേതരമായ മാർഗ്ഗങ്ങളിലൂടെ വരില്ല. അതിനാൽ ഈ നയം വളരെ നല്ലതാണ്. കള്ളക്കടത്ത് തടയാനും അതുപോലെ പണം വിദേശനാണ്യത്തിൽ സൂക്ഷിക്കാനുമുള്ള നയം വ്യത്യാസപ്പെടാനും സഹായകമാവും.

അതൊക്കെ എത്രത്തോളം ഫലവത്താകും?

അതു നാം കാത്തിരുന്നു കാണേണ്ടതാണ്. നമുക്കറിയാം, വളരെ ഭീമമായ അളവിൽ സ്വർണ്ണം ഇന്ത്യയിലേക്ക് കടത്തപ്പെടുന്നുണ്ട്. അന്താരാഷ്ട്രവിലയും ആഭ്യന്തര സ്വർണ്ണവിലയും തമ്മിലുള്ള വ്യത്യാസമാണിതിനു കാരണം. ഇപ്പോൾ ആളുകൾക്ക് നിയമപരമായിത്തന്നെ തുച്ഛമായ ഒരു നികുതികൊടുത്ത് സ്വർണ്ണം കൊണ്ടുവരാം.

തുച്ഛമായ നികുതിയാണോ?

അതെ. അത് ലാഭവിഹിതവുമായി താരതമ്യം ചെയ്യേണ്ടതുണ്ട്. സ്വർണ്ണത്തിൻെറ അന്താരാഷ്ട്രവില 10 ഗ്രാമിന് 3200 രൂപയാണ്. ആഭ്യന്തര വില 4600 രൂപയാണ്. അതായത് ഏതാണ്ട് 1400 രൂപയുടെ ലാഭമുണ്ട്. അതിൽനിന്ന് ഗവൺമെൻറ് 450 രൂപ എടുത്താൽത്തന്നെ നല്ല ഒരു ലാഭം അവശേഷിക്കുന്നു. ആ രീതിയിൽ നോക്കിയാൽ തുച്ഛമായ നികുതിയാണ്. കള്ളക്കടത്തായി സ്വർണ്ണമെത്തിക്കുന്നവർപോലും 1400 രൂപയുടെ ലാഭം ഉണ്ടാക്കുന്നില്ല. കള്ളക്കടത്ത് മുഖാന്തിരം രാജ്യത്തേക്ക് സ്വർണ്ണമെത്തിക്കാനുള്ള റിസ്ക്കെടുക്കുന്ന ഒരാളിന് ബോട്ടുകളെയും വാഹനങ്ങളെയും ആശ്രയിക്കേണ്ടിവരുന്നു. അതിനുള്ള ചെലവ് വഹിക്കേണ്ടതും അവർതന്നെ. ഇപ്പോൾ ആ പ്രയാസമില്ല. ഗവൺമെൻറിന് നികുതി കൊടുക്കുക, സ്വർണ്ണം നേരിട്ടു കൊണ്ടുവരിക.

ഇത്തരം നല്ല ലക്ഷ്യങ്ങളല്ലാതെ ചിലർ ഉന്നയിക്കുന്നപോലെ എന്തെങ്കിലും ദുരുദ്ദേശ്യങ്ങൾ ഇതിനു പിന്നിലില്ലേ?

തീർച്ചയായും ഇല്ല. ഞാനങ്ങനെയൊന്നും കാണുന്നില്ല. ഒരു സാദ്ധ്യത കാണുന്നത്, പെട്ടെന്ന് ഒരുപക്ഷേ, നമ്മുടെ എൻ.ആർ.ഐ നിക്ഷേപങ്ങളിൽ ഒരു കുറവു വന്നേക്കാം. കാരണം, അവർക്ക് ഇപ്പോൾ പണം നാട്ടിലേക്ക് അയയ്ക്കുന്നതിനെക്കാൾ അത് സ്വരൂപി

ക്കാനും സ്വർണ്ണം വാങ്ങാനും തല്പര്യമുണ്ടാകാം.

ഇത് ഇന്ത്യൻ രൂപയുടെ മൂല്യത്തിനെ ബാധിക്കാനുള്ള സാദ്ധ്യതയുണ്ടോ?

ഇല്ല. ഇതെന്തിന് ഇന്ത്യൻ രൂപയുടെ മൂല്യത്തെ ബാധിക്കണം? ഇന്ത്യൻ രൂപയ്ക്ക് ഇപ്പോൾത്തന്നെ രണ്ടു മൂല്യങ്ങളാണുള്ളത്. ഔദ്യോഗികമൂല്യവും കമ്പോളമൂല്യവും.

ഡോളറിനെ ഇൻറർവെൻഷൻ കറൻസി ആക്കിയതുമായി ഇതിനെ ബന്ധിപ്പിച്ചാൽ ഡോളറിൻെറ വില കൂടാനും രൂപയുടെ മൂല്യം കുറയാനുമിടയില്ലേ?

ഇല്ല. ഡോളർ ഒരന്താരാഷ്ട്ര കറൻസിയാണ്. പൗണ്ട് സ്റെറർലിങ് മാററി പകരമായി ഡോളറുപയോഗിക്കുന്നു.

ഗോൾഡ് ബോണ്ട് സ്കീമിനെപ്പററി എന്താണഭിപ്രായം?

ഗോൾഡ് ബോണ്ട് സ്കീം ഒരു വിജയമായാൽ അത് നമ്മുടെ സമ്പദ്വ്യവസ്ഥയെ സ്വാധീനിക്കും. ഉവ്വ്. അതൊരു വിജയമാകുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു.

ഐ.എം.എഫും വേൾഡ് ബാങ്കും ഗവൺമെൻറിൻെറ സാമ്പത്തിക നയരൂപീകരണത്തിൽ സ്വാധീനം ചെലുത്തിയിട്ടുണ്ടല്ലോ? സ്വർണ്ണനയവും ഈ പശ്ചാത്തലത്തിൽ അത്തരമൊരു സ്വാധീനഫലമാണോ?

ഐ.എം.എഫും വേൾഡ് ബാങ്കും സ്വാധീനിച്ചിട്ടുണ്ട്, അതും വിപുലമായിത്തന്നെ. അവരിൽനിന്നൊക്കെ വമ്പിച്ച കടമെടുപ്പ് നടത്തിയിട്ടുണ്ടല്ലോ. അതുകൊണ്ട് അവരുടെ നിർദ്ദേശങ്ങളും വ്യവസ്ഥകളും സ്വീകരിക്കണം.

അത്തരമൊരു വ്യവസ്ഥയുടെ ഫലമാണോ പുത്തൻ സ്വർണ്ണനയം?

ഞാനങ്ങനെ കരുതുന്നില്ല. ഒരുപക്ഷേ, ഇത് ലോകബാങ്കിൽനിന്നുള്ള നിർദ്ദേശമാണെങ്കിലും ഞാനതിനെ എതിർക്കാൻ തയ്യാറല്ല, അതിന് നല്ല വശങ്ങളാണ് അധികവും എന്നതുകൊണ്ടുതന്നെ.

## എം. കുഞ്ഞാമൻ

റീഡർ, സാമ്പത്തിക ശാസ്ത്ര വിഭാഗം
കേരള വാഴ്സിററി

**പു**തിയ സ്വർണ്ണനയത്തെപ്പറ്റിയുള്ള അഭിപ്രായമെന്താണ്?

സ്വാഭാവികമായും ആഭ്യന്തരക്കമ്പോളത്തിൽ സ്വർണ്ണത്തിൻെറ വില ഇതുകൊണ്ട് താഴുമെന്ന് എം.കുഞ്ഞാമൻ കരുതുന്നു. അദ്ദേഹം തുടർന്നു: സ്വർണ്ണത്തിൻെറ വില അതിശീഘ്രം വർദ്ധിക്കുകയായിരുന്നു. കൂടുതൽ സ്വർണ്ണം ലഭ്യമായാൽ വില താഴും.

ഈ മെരിററിലേറെ ദോഷങ്ങളാണുണ്ടാവുക. അത് ചർച്ചചെയ്യുന്നതിനുമുമ്പ് മറെറാരു കാര്യം മനസ്സിലാക്കണം. എന്തിനാണ് സ്വർണ്ണനയം ഉദാരവല്ക്കരിച്ചത്? നമ്മുടെ ആളുകൾക്കതിൻെറ പ്രയോഗം ശരിക്കു ബോദ്ധ്യമായിട്ടില്ല. ഇപ്പോഴും അവർക്കത് ശരിക്കു ദഹിച്ചിട്ടില്ല. പക്ഷേ, ബജററവതരിപ്പിച്ചതിനു തൊട്ടുപിന്നാലെ ഡോളറിനെ ഇൻറർവെൻഷൻ കറൻസിയായി പ്രഖ്യാപിച്ചു. അതായത് ഡോളറിനെ ഒരന്തർദ്ദേശീയ കറൻസിയായി നമ്മൾ കാണുന്നു എന്നാണ്. ഇങ്ങനെ സംഭവിക്കുമ്പോൾ നമ്മുടെ സമൂഹത്തിൽ ഡോളറിൻെറ പ്രാധാന്യം. കൂടും. നമ്മുടെ റിസർവ് ബാങ്ക് അപ്രകാരമായിരിക്കുമല്ലോ പ്രവർത്തിക്കുക. അതുകൊണ്ട് സ്വർണ്ണം ഇറക്കുമതി ചെയ്യാനുള്ള തീരുമാനം ഡോളറിൻെറ വില കൂട്ടാൻ സഹായിക്കും. അന്താരാഷ്ട്രക്കമ്പോളത്തിലും ഇന്ത്യൻ മാർക്കററിലും ഡോളറിന് പ്രാധാന്യം കിട്ടുന്നതിനാണ് ഇങ്ങനെയൊരു തീരുമാനമെടുത്തത് എന്നു കരുതേണ്ടിയിരിക്കുന്നു. പക്ഷേ, അതിൻെറ വിശദാംശം കിട്ടിയിട്ടില്ല.

മറെറാന്ന് രൂപയുടെ വിനിമയമൂല്യം കുറഞ്ഞതാണ്. രൂപയുടെ കൺവെർട്ടബിലിററി വളരെ കുറവാണ്. സ്വർണ്ണം കൂടുതൽ ലഭിച്ചാൽ അത് കൺവെർട്ട് ചെയ്ത് വിദേശനാണ്യം നമുക്കു നേടാം. അതുപയോഗിച്ച് ഇറക്കുമതി കൂട്ടാം. ഇതിനെ മൊത്തത്തിൽ നമ്മൾ കാണേണ്ടത് നമ്മുടെ ആഭ്യന്തരവിപണി വിദേശക്കുത്തകകൾക്ക് തുറന്നുകൊടുക്കാനുള്ള ശ്രമത്തിൻെറ ഭാഗമായിട്ടാണ്. ഡങ്കൻ ഡ്രാഫ്ററ് ഇത്തരുണത്തിൽ വളരെ ശ്രദ്ധയാകർഷിക്കേണ്ടതാണ്. ട്രിംസ് (Trade related Investment Measures) നിർദ്ദേശിക്കുന്നത് നമ്മുടെ ആഭ്യന്തരവിപണി വിദേശക്കമ്പനികൾക്ക് തുറന്നു കൊടുക്കുണം, അതിനുവേണ്ടി നയങ്ങൾ ഉദാരമാക്കണം എന്നാണ്. ഇതൊരു പ്രധാന വ്യവസ്ഥയാണ്. അതിലൂടെ നമുക്ക് വിദേശനാണ്യം ലഭ്യമാക്കണം. ഈ നിർദ്ദേശം പാടെ എടുത്തുകളയുന്നതാണ് ഡങ്കൻ നിർദ്ദേശങ്ങൾ.

സ്വർണ്ണം കൊണ്ടുവരുന്നതും രൂപയുടെ ഭാഗിക സ്വതന്ത്ര വിനിമയവും ഗുണം ചെയ്യുന്നത് സ്വർണ്ണം ഇറക്കുമതി ചെയ്യുന്നവർക്കാണ്. ഇറക്കുമതി ചെയ്യേണ്ടവർക്ക് കൂടുതൽ വിദേശനാണ്യം ലഭ്യമാക്കേണ്ടതിൻെറ ചുവടുവയ്പായിട്ടു വേണം ഇതു കാണാൻ.

ഈ നയങ്ങൾ ഇന്ത്യൻരൂപയുടെ മൂല്യത്തെ കുറയ്ക്കുന്നതിലേക്കുള്ള ഒരു പാത തുറക്കുമോ?

തീർച്ചയായും അങ്ങനെ ഒരു സാദ്ധ്യതയുണ്ട്. സ്വർണ്ണ ഇറക്കുമതിനയം ഉദാരമാക്കിയതുതന്നെ ഇന്ത്യൻ രൂപയുടെ മൂല്യം കുറയ്ക്കാനാണ്. ഇനിയിപ്പോൾ സ്വർണ്ണവും ഡോളറും തമ്മിലായിരിക്കും വിനിമയം നടക്കുന്നത്. നമ്മുടെ രൂപയുടെ മൂല്യം കുറയ്ക്കാനുള്ള സാദ്ധ്യത വളരെ കൂടുതലാണ്. ഇന്ത്യൻ രൂപയുടെ പ്രാധാന്യം കുറഞ്ഞു കുറഞ്ഞു വരുന്നു. ഇതൊക്കെ അതിനു കൂടുതൽ സഹായമായിത്തീരാനാണ് സാദ്ധ്യതകൾ.

അതായത് ഈ നയങ്ങൾക്കു പിന്നിൽ എൻ.ആർ.ഐക്കാരെ സഹായിക്കുക എന്നതിലുപരി മററു ചില ഗൂഢലക്ഷ്യങ്ങളാണ്?

അതെ, തീർച്ചയായും. ഞാനാദ്യം പറഞ്ഞതുപോലെ മുഴുവൻ നിർദ്ദേശങ്ങളും ഇപ്പോഴും ശരിയായി വിശകലനം ചെയ്യപ്പെട്ടിട്ടില്ല. ആദ്യം ബജററ് നിർദ്ദേശത്തിലൂടെ സന്തോഷിച്ച വിഭാഗങ്ങൾ കൂടുതൽ വിവരങ്ങൾ ലഭ്യമാകുന്തോറും ഉൽക്കണ്ഠാകുലരാകുകയാണ്. വ്യക്തികൾക്കുള്ള പ്രത്യക്ഷ നികുതിയെ സംബന്ധിച്ചിടത്തോളം ശംബളക്കാർ ഏറെ സന്തോഷിച്ചു. പക്ഷേ, ഇപ്പോഴാണ് അവർക്കു മനസ്സിലാകുന്നത്, പല ആനുകൂല്യങ്ങളും എടുത്തു കളഞ്ഞു എന്ന്.

അന്താരാഷ്ട്രക്കമ്പോളവുമായി നമ്മെ ഇൻറഗ്രേററ് ചെയ്യുക, അന്താരാഷ്ട്രക്കുത്തകകൾക്ക് തുറന്നു കൊടുത്തിട്ടുള്ള കമ്പോളവ്യവസ്ഥിതി ഇവിടെ സൃഷ്ടിക്കുക ഇത്തരത്തിലുള്ള വിപുലമായ നയത്തിൻെറ ഭാഗവും വിശദാംശങ്ങളുമായിട്ടു വേണം ഈ സ്വർണ്ണ ഇറക്കുമതി നയത്തെ കാണേണ്ടത്. ഇതിനു പിന്നിൽ സദ്ലക്ഷ്യങ്ങൾ അല്ലെന്നുള്ളതു വ്യക്തം. മററുള്ള മാററങ്ങളും—നികുതിഘടനയിലും മററും—ഇതിനു സഹായകമായ മട്ടിലാണ്.

## കെ. രാമചന്ദ്രൻനായർ

(സാമ്പത്തികശാസ്ത്രവിഭാഗം മേധാവി കേരള സർവകലാശാല.)



**പു**തിയ സ്വർണ്ണനയത്തിൻെറ നേട്ടങ്ങൾ അഥവാ ദോഷവശങ്ങൾ കെ. രാമചന്ദ്രൻ നായർ ഇങ്ങനെ വിലയിരുത്തുന്നു.

ധനമന്ത്രി അവതരിപ്പിച്ച യൂണിയൻ ബജററിൽ അഞ്ചുകിലോ വരെ സ്വർണ്ണം സ്വതന്ത്രമായി ഇറക്കുമതി ചെയ്യാമെന്നും കമ്പോളത്തിൽ സ്വതന്ത്രമായി വിൽക്കാമെന്നും നിർദ്ദേശിച്ചിരിക്കുന്നു. യൂണിയൻ ബജററ് അവതരിപ്പിച്ചതോടുകൂടി ഇത് കേട്ടവരൊക്കെ വളരെ സന്തോഷിക്കുകയുണ്ടായി. വിദേശത്ത്, പ്രത്യേകിച്ച് ഗൾഫ് രാജ്യങ്ങളിൽ ജോലിചെയ്യുന്ന ഇന്ത്യക്കാർക്ക് ഇത് അഭൂതപൂർവ്വമായ സൗകര്യമുണ്ടാക്കിക്കൊടുക്കുന്നു എന്ന് വിചാരമുണ്ട്. എന്നാലിതിൻെറ യഥാർത്ഥ സ്ഥിതി വളരെ കൂലങ്കഷമായി പരിശോധിക്കേണ്ടിയിരിക്കുന്നു. ഇന്ന് വിദേശത്തുള്ള ഇന്ത്യക്കാർ അവരുടെ സേവിംഗ്സ് കുടുംബാംഗങ്ങൾക്കയച്ചുകൊടുത്താൽ റിസർവ് ബാങ്ക് നിർദ്ദേശിക്കുന്ന വിനിമയ നിരക്കിൻെറ അടിസ്ഥാനത്തിൽ അവരുടെ സേവിംഗ്സ് ഇവിടെ മാററിക്കൊടുക്കും. എന്നാൽ ഇനി ഈ വിദേശ ഇന്ത്യക്കാർ മററുതരത്തിൽ ചിന്തിക്കാം. കാരണം ബാങ്കുവഴി പണമയയ്ക്കുന്നതിനേക്കാൾ കൂടുതൽമെച്ചം കിട്ടുന്നത് സ്വർണ്ണംവാങ്ങി നാട്ടിലെത്തുമ്പോൾ ലോക്കൽ കമ്പോളത്തിൽ അത് അന്നത്തെ വിലയ്ക്ക് വിററ് പണം സ്വരൂപിക്കുന്നതാണ് നല്ലത് എന്നുവരാം. പക്ഷെ ഇതൊക്കെ സ്വർണ്ണത്തിൻെറ ആഭ്യന്തര വിലനിലവാരത്തെ ആശ്രയിച്ചിരിക്കുന്നു. ഇന്ത്യയിലിന്ന് ശരാശരി 200 ടൺ സ്വർണ്ണം കള്ളക്കടത്തായി വരുന്നുവെന്നാണ് കണക്ക്. കള്ളക്കടത്തായി എത്തുന്ന ഈ സ്വർണ്ണം രാജ്യത്തിനത്രയും വിദേശനാണ്യത്തിൻെറ നഷ്ടമാണ് കാണിക്കുന്നത് ഇന്ത്യയിലെ സ്വർണ്ണ കമ്പോളം കള്ളക്കടത്തുകാർ വളരെയധികം നിയന്ത്രിക്കുന്ന ഒന്നാണ്. വിദേശ ഇന്ത്യക്കാർ സ്വർണ്ണം കൊണ്ടുവന്നാൽത്തന്നെ അതാര് വാങ്ങും? ഈ കള്ളക്കടത്തുകാർ തന്നെ അത് വാങ്ങി പിന്നെ പൂഴ്ത്തിവയ്പ് നടത്തി സ്വർണ്ണവില വർദ്ധിപ്പിക്കാൻ ശ്രമിക്കും എന്നതും തള്ളിക്കളഞ്ഞുകൂട. ധനമന്ത്രിയുടെ ബജററിൽ, കൊണ്ടുവരുന്ന സ്വർണ്ണം ഇന്ത്യയിൽ വിററാൽ അതിനെത്ര ഡ്യൂട്ടി നൽകണമെന്നും വ്യക്തമാക്കിയിട്ടില്ല. ഇങ്ങനെ നോക്കിയാൽ വിദേശ ഇന്ത്യക്കാർ പെട്ടെന്നൊരു തീരുമാനം എടുക്കാൻ മടിക്കും എന്ന് ഞാൻ കരുതുന്നു. കാരണം ബാങ്കിങ്ങ് ചാനൽ വഴി സേവിങ്ങ്സ് ഇന്ത്യയിലേക്കയയ്ക്കുന്നതാണോ ആദായകരം, എല്ലാ റിസ്കുമെടുത്ത് സ്വർണ്ണം ഇന്ത്യയിൽ വിററഴിക്കുന്നതാണോ നല്ലത് എന്നുള്ളത് തീരുമാനിക്കേണ്ടിയിരിക്കുന്നു. നിലവിലുള്ള അവസ്ഥയിൽ പെട്ടെന്നൊരു തീരുമാനമെടുക്കാൻ കഴിയുകയുമില്ല.

ഇന്നത്തെ നിലയ്ക്കാണെങ്കിൽ സ്വർണ്ണവില അന്താരാഷ്ട്ര നിലവാരത്തോടൊ അതല്ലെങ്കിൽ അതിലും താഴെയോ എത്താൻ സാധ്യതയുണ്ടോ?

താൽക്കാലികമായി സ്വർണ്ണത്തിൻെറ വില ഇപ്പോൾ കുറഞ്ഞിട്ടുണ്ട്. പക്ഷെ ഇതെത്ര നിലവാരത്തിലേക്ക് താഴുമെന്ന് പ്രവചിക്കാനാവില്ല. കാരണം സ്വർണ്ണത്തിൻെറ വില സ്വർണ്ണക്കച്ചവടക്കാരും കള്ളക്കടത്തുകാരും കൂടി തീരുമാനിക്കുന്ന ഒന്നാണ്. സപ്ളെയും ഡിമാൻറും തമ്മിലുള്ള നിലവാരം അവർക്ക് ഏത് രീതിയിലേക്കും എത്തിക്കാം. അന്താരാഷ്ട്ര മാർക്കററിൽ തന്നെ സ്വർണ്ണത്തിൻെറ വിലയ്ക്ക് ഏററക്കുറച്ചിലുകളുണ്ട്.

ഇതിൻെറ പിന്നിൽ മറെറന്തെങ്കിലും ലക്ഷ്യങ്ങൾ ഒളിച്ചുവച്ചിരിക്കുന്നതായി കരുതുന്നുണ്ടോ?

ഒളിച്ചുവച്ചിട്ടുള്ളതായി തോന്നുന്നില്ല. എനിക്ക് വ്യക്തമായി തോന്നുന്ന കാര്യം കള്ളക്കടത്തുവഴി വരുന്ന സ്വർണ്ണം, നേരായ വഴിയിൽ തന്നെ നികുതിയടച്ച് കൊണ്ടുവരാമെന്ന് പറയുന്നത് സാമൂഹ്യവിരുദ്ധ പ്രവർത്തനങ്ങളെ നിയമപരമാക്കുന്ന ഒരു പ്രവൃത്തിയാണെന്നാണ്. അത് വ്യക്തമായി കാണാനും കഴിയും.

വിദേശനാണ്യ ഒഴുക്ക്, മററ് രാജ്യങ്ങളിലേക്കുള്ളത് തടയുക എന്നതും ഒരു ലക്ഷ്യമാണല്ലോ? ഇതിനെപ്പററി എന്താണഭിപ്രായം?

ബാങ്കിങ്ങ് ചാനൽവഴി സേവിംഗ്സ് അയച്ചിരുന്ന വിദേശ ഇന്ത്യക്കാർ ഇനി സ്വർണ്ണം കൊണ്ടുവരുന്നതിനെപ്പററി ചിന്തിക്കും. അതിൽനിന്നും ബാങ്കുകളിലെ വിദേശനാണ്യ നിക്ഷേപം കുറയാനാണ് സാധ്യത, ഔദ്യോഗികമായിട്ടെങ്കിലും.

ഐ.എം.എഫിൻെറ സ്വാധീനം വമ്പിച്ച രീതിയിലുണ്ടായിരുന്നു എന്ന് ഒരാരോപണം ഉണ്ടല്ലോ? ഈ സ്വർണ്ണ നയം ഐ.എം.എഫിൻെറ നിർദ്ദേശങ്ങൾക്കനുസരിച്ചാണോ?

തീർച്ചയായും അല്ല. ഐ.എം.എഫിൻെറ റിപ്പോർട്ടിൽ വേറെ പല നിർദ്ദേശങ്ങളും വ്യവസ്ഥകളും മുന്നോട്ട് വച്ചിട്ടുണ്ട് അതിലൊന്നും സ്വർണ്ണത്തിൻെറ കാര്യത്തെപ്പററി പറയുന്നില്ല. ഇന്ത്യ 1991 ജൂലൈയിൽ അടച്ച് ബാക്കി കമ്മിയിൽ രൂക്ഷമായ പ്രതിസന്ധിയുണ്ടായപ്പോൾ നമ്മൾ കുറെ സ്വർണ്ണം വിൽക്കുകയാണ് ചെയ്തത്. കസ്ററംസുകാർ പിടിച്ചുവച്ചിരുന്ന സ്വർണ്ണം വിററു. കൂടാതെ റിസർവ് ബാങ്ക് ശേഖരിച്ചുവച്ചിരുന്ന സ്വർണ്ണവും വിൽക്കുകയുണ്ടായി.

ഇന്ത്യൻ രൂപയുടെ മൂല്യത്തകർച്ചയ്ക്ക് ഇത് ഏതെങ്കിലുംതരത്തിൽ സംഭാവന ചെയ്യുമോ?

എന്ന് പറയാനാകില്ല. പക്ഷെ ഇതിൻെറ അനുബന്ധമായി രൂപയുടെ പാർഷ്യൽ കൺവെർട്ടബിലിററി കാണണം. അതിൻെറ ഉദ്ദേശ്യം വിദേശത്തുനിന്നും വാങ്ങിയ നാണയം കൊണ്ടുവരുന്നവർക്ക് നാല്പതു ശതമാനം ഔദ്യോഗിക നിരക്കിലും ബാക്കി അറുപത് ശതമാനം സ്വകാര്യമാർക്കററിലും വിൽക്കാമെന്നുള്ളതാണ്. തുറന്ന മാർക്കററിൽ ഡോളറിന് തന്നെ 30–32 രൂപ വിലയുണ്ട്. ഔദ്യോഗിക നിരക്കിനേക്കാൾ കൂടുതൽ ചുരുക്കത്തിൽ സ്വതന്ത്ര വിനിമയ നയംതന്നെ ഒരുതരത്തിൽ ഇന്ത്യൻ രൂപയുടെ മൂല്യശോഷണമാണെന്ന് നിശ്ശങ്കം പറയാം. അത്രകണ്ട് നമ്മുടെ രൂപയുടെ മൂല്യം ഇടിഞ്ഞിട്ടുണ്ട്. അതിനെ പരിപോഷിപ്പിക്കുന്ന നയമാണ് സ്വതന്ത്ര വിനിമയമെന്നുള്ളത്.

> രൂപയുടെ വിനിമയമൂല്യം കുറഞ്ഞത് ഒരു പ്രധാന ദോഷമാണ്. രൂപയുടെ കൺവെർട്ടബിലിററി വളരെ കുറവാണ്. സ്വർണ്ണം കൂടുതൽ ലഭിച്ചാൽ അത് കൺവെർട്ട് ചെയ്ത് വിദേശനാണ്യം നമുക്കു നേടാം. അതുപയോഗിച്ച് ഇറക്കുമതി കൂട്ടാം. ഇതിനെ മൊത്തത്തിൽ നമ്മൾ കാണേണ്ടത് നമ്മുടെ ആഭ്യന്തരവിപണി വിദേശക്കുത്തകകൾക്ക് തുറന്നുകൊടുക്കാനുള്ള ശ്രമത്തിൻെറ ഭാഗമായിട്ടാണ്. — എം. കുഞ്ഞാമൻ

## സി. ഗംഗാധരക്കുറുപ്പ്

സാമ്പത്തിക ശാസ്ത്രവകുപ്പ് അദ്ധ്യക്ഷൻ,
യൂണിവേഴ്സിററി കോളേജ്.



**ഇ**ന്ത്യാ ഗവൺമെൻറിൻെറ പുതിയ സ്വർണ്ണനയം ഇന്ത്യയുടെ സാമ്പത്തിക വ്യവസ്ഥിതിയെ എങ്ങനെ സ്വാധീനിക്കും? ഈ നയത്തെപ്പറ്റി സി. ഗംഗാധരക്കുറുപ്പ് വിശദീകരിച്ചത് ഇങ്ങനെയാണ്.

സ്വർണ്ണം കൊണ്ടുവരുന്നതിനെ സംബന്ധിച്ചുള്ള പുതിയ നയം വളരെ ഗണനീയമായ സ്വാധീനം സമ്പദ് വ്യവസ്ഥയിൽ ചെലുത്തില്ല എന്നാണെൻെറ ധാരണ. സമ്പദ് വ്യവസ്ഥ എന്നത് ഉൽപ്പാദനം, വികസനം തുടങ്ങിയ പലതിൻെറയും ടോട്ടാലിററിയാണ്. പക്ഷെ ധനമന്ത്രി പ്രഖ്യാപിച്ച നയത്തിന് വളരെ പരിമിതമായ ഉദ്ദേശ്യങ്ങളെ ഉള്ളു എന്നാണ് ഞാൻ കാണുന്നത്. പ്രതിവർഷം ഇന്ത്യയിലേക്ക് കള്ളക്കടത്തായി ഭീമമായ അളവ് സ്വർണ്ണം എത്തുന്നുണ്ട്. ഇത് ഏകദേശം 200–300 ടൺ ആയിരിക്കാം. ഈ കള്ളക്കടത്ത് ചുരുക്കുക എന്നതാണ് പുതിയ നയത്തിൻെറ ഉദ്ദേശ്യം. അല്ലാതെ സമ്പദ് വ്യവസ്ഥയെ സ്വാധീനിക്കുക എന്നുള്ള സാധ്യത ഇതിനില്ല. അതിന് മററ് നടപടികൾ ആണ് ആവശ്യം.

ഇന്ത്യൻ രൂപയുടെ മൂല്യച്യുതിയിലേക്ക് ഇത് നയിക്കാനുള്ള സാധ്യതയുണ്ടോ?

ഈ നയം മുഖാന്തിരം ഇന്ത്യൻ രൂപയുടെ മൂല്യം കുറയുമോ എന്നെനിക്ക് സംശയമുണ്ട്. ഇതിന് മൂല്യവുമായി നേരിട്ടൊരു ബന്ധമില്ല. അതേസമയം രൂപയുടെ മൂല്യവുമായി നേരിട്ട് ബന്ധമുള്ള മറെറാരു നയപരിപാടി ബജററിലുണ്ട്. രൂപയുടെ ഭാഗിക സ്വതന്ത്ര വിനിമയമാണത്.

പരോക്ഷമായിപ്പോലും ഇന്ത്യൻ രൂപയുടെ മൂല്യച്യുതിക്ക് വഴിതെളിക്കില്ലെ?

ഇന്ത്യൻ രൂപയുടെ വില നിശ്ചയിക്കുന്നത് സ്വർണ്ണത്തിൻെറ വിനിമയ നിരക്കല്ലല്ലൊ. പക്ഷെ രസകരമായ സംഗതി കള്ളപ്പണത്തിനും അഥവാ കള്ളക്കടത്തിലൂടെ കിട്ടിയ സ്വർണ്ണത്തിനും നിയമസാധുത നൽകുന്നതുപോലെയാണിത്. നിയമങ്ങൾ കൂടുതൽ കർക്കശമാക്കാതെ കള്ളപ്പണത്തെ വെള്ളപ്പണമാക്കുന്ന ഏർപ്പാടാണിത്. അതംഗീകരിക്കാനാവില്ല.

പുതിയ സ്വർണ്ണനയം ഐ.എം.എഫിൻെറ നിർദ്ദേശങ്ങൾക്കനുസൃതമാണോ?

ആണ് എന്നാണെൻെറ അഭിപ്രായം. എൻെറ അഭിപ്രായത്തിൽ ധനമന്ത്രി വേൾഡ് ബാങ്കിനയച്ച കത്തും മററു രേഖകളും പുറത്തുവന്ന ഉടനെ തന്നെ ബജററ് പ്രഖ്യാപനമുണ്ടായത് നിമിത്തം ജനങ്ങൾക്കിത് തമ്മിൽ തുലനംചെയ്ത് നോക്കാനുള്ള അവസരമുണ്ടായിരിക്കുന്നു.

# കലഹിക്കുന്ന സ്നേഹം
# സ്നേഹിക്കുന്ന വിദ്വേഷം

കെ.പി. അപ്പൻ





ആശയലോകത്തിൽ ഇളക്കിവിടപ്പെട്ട കൊടുങ്കാറ്റുകളുടെ നേരെ ഞാൻ എന്റെ വായനയെ തിരിച്ചുവിടാറുണ്ട്. ഈ വായനയിലൂടെ ചിന്തയുടെ പായ്മര ശൃംഗത്തിലേക്കു എന്നെ ഉയർത്താൻ എനിക്കു കഴിഞ്ഞു എന്നു ഞാൻ കരുതുന്നില്ല. എന്നാൽ കുറഞ്ഞതരം ചിന്തയുടെ ക്ഷുദ്രമായ പ്രഹസനങ്ങളിൽ വീണുപോകാതിരിക്കാൻ അത് എന്നെ സഹായിച്ചു. ശക്തിഹീനരുടെ ദൗർബ്ബല്യങ്ങൾ മറക്കാൻ അത് എന്നെ പഠിപ്പിച്ചു. ആശയങ്ങൾ എനിക്ക് വെറും അറിവല്ലായിരുന്നു. അനുഭവത്തിന്റെ തീക്ഷ്ണതയായിരുന്നു. അവ എനിക്കു പല തരത്തിലുള്ള സമരമുഖങ്ങളായിരുന്നു. ചില പുസ്തകങ്ങൾ ആദ്യവായനയിൽ എന്റെ സമാധാനത്തിനു നേരെ ദുർബുദ്ധിയോടെ തുറിച്ചുനോക്കുന്ന വിനാശകാരികളായ ദുർഭൂതങ്ങളായി പ്രത്യക്ഷപ്പെട്ടു. എന്നാൽ പിന്നീട് ആ ഗ്രന്ഥങ്ങൾ തന്നെ പുതിയ ആകാശഭാഗങ്ങളും അടയാളക്കൊടികളും കാണിച്ചുതന്നുകൊണ്ടു പുതിയ വഴികളിലേക്കു വിരൽചൂണ്ടി. ആദ്യത്തെ വിരോധം പോയി മറയുന്നു. അങ്ങനെ വൈരുദ്ധ്യത്തിൽ എത്തിച്ചേരാതെ നാം തീരുമാനത്തിൽ എത്തിച്ചേരുന്നില്ല എന്ന വലിയ പാഠം ആ കൃതികൾ എനിക്കു നൽകി.

എന്റെ മനസ്സിൽ സൗന്ദര്യാനുഭവങ്ങളുടേയും ആലോചനകളുടേയും മഹാദേവാലയങ്ങൾ കെട്ടി ഉയർത്തിയ പല ഗ്രന്ഥങ്ങളിലേക്കും ഞാൻ ചിലപ്പോൾ തിരിഞ്ഞുനോക്കാറുണ്ട്. ബൈബിൾ ഉൾപ്പെടെയുള്ള പല ഗ്രന്ഥങ്ങളുടേയും ദയാദാക്ഷിണ്യങ്ങൾ എന്റെ രചനകൾക്കു നല്ല ജീവിതം നൽകിയിട്ടുണ്ട്. ആരുടെയൊക്കെ പ്രേരണകൾ കൊണ്ടാണ് എന്റേതെന്നു പറയാവുന്ന ഒരു നിലപാടിൽ ഞാൻ എത്തിച്ചേരുന്നതെന്ന് ഇപ്പോൾ ഞാൻ അന്വേഷിക്കുന്നു. നേരിട്ടുള്ള പ്രേരണയും അബോധപരമായ പ്രേരണയും ചില നിലപാടുകൾ സ്വീകരിക്കാൻ എന്നെ അനുഗ്രഹിച്ചിട്ടുണ്ടെന്നു ഞാൻ കരുതുന്നു. വായന സാവധാനം അതിന്റെ സ്വാഭാവികമായ ആരോഗ്യത്തിൽ എത്തിയ കാലത്താണ് വാക്കുകളെ നോക്കി വിസ്മയിക്കാൻ മൂന്നു എഴുത്തുകാർ എന്നെ പ്രേരിപ്പിച്ചത്. വല്ലാത്തൊരു ഭ്രാന്തു പാശ്ചാത്യതത്ത്വചിന്തയോടു തോന്നിയ കാലത്താണ് നീത്ഷേയുടേയും കീർക്കഗോറിന്റേയും കൃതികൾ ഞാൻ വായിച്ചത്. അന്തരംഗത്തിൽ സൗന്ദര്യസമൃദ്ധമായൊരു കിടിലത്തോടെ അവരുടെ വാക്കുകളിൽ ഞാൻ എന്നെ ഹോമിക്കുകയായിരുന്നു. കീർക്കഗോർ എന്ന ഡന്മാർക്കിലെ മഹർഷിയുടെ ചിന്ത നിലനില്പിന്റെ ഭയവും വിറയലും അനുഭവിച്ചുകൊണ്ടു തന്നെ ഞാൻ വായിച്ചുതീർത്തു. ഞാനും ചിന്തിക്കുന്ന ഞാനും തമ്മിലുള്ള വിടവ് ഭയങ്കരമാണെന്നു ഞാൻ മനസ്സിലാക്കി. നിലനില്പിനെ സംബന്ധിക്കുന്ന ആകുലതയാണ് മനുഷ്യവ്യക്തിയെ സൗന്ദര്യാനുഭവത്തിന്റേയും ധാർമ്മികതയുടേയും മതാനുഭൂതിയുടേയും അവസ്ഥകളിലൂടെ കടത്തിക്കൊണ്ടുപോകുന്നതെന്ന കീർക്കഗോറിന്റെ ചിന്ത ദാർശനികമായ എന്റെ ആഭിമുഖ്യങ്ങളെ സ്വാധീനിച്ചിട്ടുണ്ടെന്നു ഞാൻ കരുതുന്നു. അതിനപ്പുറം പരിഹരിക്കപ്പെടാത്ത പ്രശ്നപരമ്പരകൾ എപ്പോഴും ഉണ്ടായിരിക്കും എന്ന അദ്ദേഹത്തിന്റെ ആശയം എന്റെ ബോധത്തിലേക്കു നേരിട്ടു പ്രവേശിക്കുകയും സ്വന്തമായ ചില തലങ്ങൾ സ്വയം വളർത്തിയെടുക്കുകയും ചെയ്തിട്ടുണ്ടെന്നു ഞാൻ ഇപ്പോൾ അനുമാനിക്കുന്നു. പരിഹരിക്കപ്പെടാത്ത പ്രശ്നപരമ്പരകളെക്കുറിച്ചുള്ള ഒരുതരം ആധി നമ്മുടെ മികച്ച കലാസൃഷ്ടികളെ വിലയിരുത്തിയ സന്ദർഭങ്ങളിലെല്ലാം എന്റെ ശിരസ്സിനെ ശല്യപ്പെടുത്തിയിട്ടുണ്ട്.

നീത്ഷേയുടെ കൃതികൾ ഞാൻ വെറുതെ വായിച്ചുതീർക്കുകയല്ലായിരുന്നു. അത് എനിക്കു സ്വാതന്ത്ര്യവുമായുള്ള താദാത്മ്യമായിരുന്നു. ആ ചിന്തയിലെ ദൈവനിഷേധത്തിന്റെ സൗന്ദര്യം എന്നെ കീഴ്പ്പെടുത്തി. ഗദ്യത്തെ സൗന്ദര്യം സൃഷ്ടിക്കുന്ന സ്ഫോടകവസ്തുവാക്കി മാറ്റാനുള്ള അബോധപരമായ ശിക്ഷണം അത് എനിക്ക് നൽകിയിരിക്കണം. ദൈവത്തിന്റെ മരണത്തെക്കുറിച്ചുള്ള ആധികൾ വിതറുന്ന നീത്ഷേയുടെ വാക്കുകളുടെ സൗന്ദര്യത്തിൽ തൂവൽപോലെ ഞാൻ ഒഴുകിനടന്നു. ദൈവത്തെ നാം കൊന്നിരിക്കുന്നു. നാം അവന്റെ ഘാതകരാണ്—എന്നു മാത്രമല്ല നീത്ഷേ പറഞ്ഞത്. ഈ ചക്രവാളത്തെ തുടച്ചുമാറ്റാൻ നമുക്ക് എങ്ങനെ കഴിഞ്ഞു?—എന്നുകൂടി അദ്ദേഹം ചോദിച്ചു. ഈ ചോദ്യം എന്റെ വിചാരങ്ങളെ തകിടം മറിക്കുകയും കുഴഞ്ഞുമറിഞ്ഞ ഒരവസ്ഥയിൽ എന്നെക്കൊണ്ടെത്തിക്കുകയും ചെയ്തു. മനുഷ്യാതീതമായ സകലതിനേയും നിരാകരിക്കുന്ന മുന്നേറ്റമായിരുന്നു അദ്ദേഹത്തിന്റെ ചിന്ത. നാം ദൈവത്തിന്റെ ഘാതകരാണെങ്കിൽ ഇനി നാം ദൈവങ്ങളാകേണ്ടിയിരിക്കുന്നു. കാരണം; ദൈവമില്ലെങ്കിൽ ഭൂമി എങ്ങോട്ടു ചലിക്കും എന്ന നീത്ഷേയുടെ സംശയം ഈയൊരു പ്രതിസന്ധിയിൽ മനുഷ്യനെക്കൊണ്ടെത്തിക്കുന്നു. ഇളക്കിവിടപ്പെട്ട ഈ കൊടുങ്കാറ്റുകൾ എഴുത്തുകാരനു കൂടുതൽ രൂക്ഷമായ പ്രതിസന്ധികൾ നൽകുന്നു. രചന, അയാൾക്കു ദൈവമായിത്തീരാനുള്ള തിരഞ്ഞെടുപ്പായി മാറുന്നു. ഈവിധം ഒരുപാടു നൂലാമാലകൾ നീത്ഷേയുടെ വിചാരങ്ങൾ എന്റെ മനസ്സിൽ സൃഷ്ടിച്ചു. എന്നാൽ ഈ അവസ്ഥകൾ ഞാൻ കണക്കിലെടുത്തില്ല. ദൈവത്തെ ബഹിഷ്കരിക്കുന്ന ചിന്ത മനുഷ്യബുദ്ധിയുടെ ശക്തിയിൽക്കവിഞ്ഞ പ്രവൃത്തിയായിരുന്നു എന്ന ആശ്ചര്യത്തിലായിരുന്നു ഞാൻ. പരോക്ഷമായി ഈ ആശ്ചര്യം പലതിനേയും നിരാകരിക്കാനുള്ള ശിക്ഷണം പിൽക്കാലത്ത് എനിക്കു നൽകി.

ഈ രണ്ടു വലിയ എഴുത്തുകാരുടെയും കൃതികൾ സാഹസികതയും സായൂജ്യവും അനുഭവിച്ചുകൊണ്ട് ഞാൻ തേടിപ്പിടിച്ച് വായിക്കുകയായിരുന്നു. എന്നാൽ റിംബോയുടെ 'നരകത്തിലെ ഒരു ഋതുകാലം' എന്ന പുസ്തകം എന്നെ തേടിയെത്തുകയാണ് ഉണ്ടായത്. വർഷങ്ങൾക്കുമുമ്പ് എനിക്ക് വളരെ ബഹുമാനമുള്ള ഒരാൾ 'ഇതാ നിനക്കൊരു ചെറിയ പീരങ്കി അയയ്ക്കുന്നു' എന്ന് എനിക്കെഴുതി. ആ കത്തിന്റെ പിന്നാലെ റിംബോയുടെ ഗദ്യകവിതകളടങ്ങിയ 'നരകത്തിലെ ഒരു ഋതുകാലം' എന്ന പുസ്തകം എന്നെ അന്വേഷിച്ചെത്തി. അതൊരു പീരങ്കിതന്നെയായിരുന്നു. ആ ഗദ്യകവിതകളുടെ ഗർവ്വുറ്റ ആന്തരികത എനിക്കു പുതിയ അനുഭവമായിരുന്നു. തികഞ്ഞ വിജ്ഞാനപ്രസരണവിരോധം നിലനിർത്തിക്കൊണ്ടു തന്നെ ഒരുതരം ഭീഷണമായ സൗന്ദര്യം അത് എന്റെ മനസ്സിൽ സൃഷ്ടിച്ചു. പാണ്ഡിത്യത്തിന്റെ പ്രഹരങ്ങളില്ലാതെ ശുദ്ധമായ വായനയിൽ ഞാൻ ആ കവിതകൾ ആസ്വദിച്ചു. ഇമോർട്ടാലിറ്റി (Immortality) എന്ന നോവലിൽ കുഞ്ഞുങ്ങളുടെ ജീവിതത്തെക്കുറിച്ചു മിലാൻ കുന്ദേര നടത്തുന്ന നിരീക്ഷണം ഈ സന്ദർഭത്തിൽ ഞാൻ ഓർമ്മിച്ചുപോകുന്നു. കുഞ്ഞുങ്ങൾക്കു കളങ്കമില്ല. അതുപോലെ തന്നെ അനുഭവങ്ങളുമില്ല. സാമൂഹിക നിയമങ്ങളുടെ ലോകത്തിൽ അവർ ഇനിയും പ്രവേശിച്ചിട്ടില്ല. അതിനാൽ ഒരു കുഞ്ഞ് അതിനു ഇഷ്ടമുള്ളതെല്ലാം ചെയ്യുന്നു. റിംബോയുടെ കവിതകൾ കുഞ്ഞിന്റെ സ്ഥിതിയിലാണു ഞാൻ വായിച്ചുതീർത്തത്. മറ്റ് അനുഭവങ്ങൾ എനിക്കില്ലായിരുന്നു. ഇത്തരം കവിതകളുമായി ബന്ധപ്പെട്ട പാണ്ഡിത്യത്തിന്റെ കളങ്കം എന്റെമേൽ വീണിരുന്നില്ല. സാഹിത്യ നിയമങ്ങളുടെ ലോകത്തിൽ അധികമൊന്നും ഞാൻ പ്രവേശിച്ചിരുന്നില്ല. അതുകൊണ്ട് ഞാൻ ഇഷ്ടപ്പെടുന്നതുപോലെയെല്ലാം ആ കവിതകൾ ഞാൻ വായിച്ചു. കുഞ്ഞിന്റെ ജീവിതം പോലെയായിരുന്നു അത്. അതുകൊണ്ടാണ് ആ വായനയെ ശുദ്ധവായന എന്നു ഞാൻ വിശേഷിപ്പിക്കുന്നത്. ആ കവിതകളിലെ പ്രതിമകളെ ഞാൻ സ്പർശിച്ചു. ഭാവങ്ങളുടെ ദൃഢസംഗീതം ഞാൻ ഏറ്റുപാടി. പിൽക്കാലത്താണ് ആ കവിതകളിൽ സെയിന്റ് അഗസ്റ്റിന്റെ 'കുറ്റസമ്മത'ത്തിലെ സ്വരവും ബോദ്‌ലേയറുടെ 'തിന്മയുടെ പൂക്കളി'ലെ നിഷേധസൗന്ദര്യവും അടങ്ങിയിരിക്കുന്നുണ്ടെന്നു ഞാൻ അറിഞ്ഞത്. വീണ്ടും കാലം കുറെക്കൂടി നീങ്ങിയപ്പോൾ എന്റെ ആ കവിതകൾ ഹാർട്ട് ക്രെയിനേയും ഹെൻറി മില്ലറേയും എലിയറ്റിനേയും ഓഡനേയും ഫ്രാൻസിലെ അസ്തിത്വവാദികളേയും സ്വാധീനിച്ച വിവരം ഞാൻ മനസ്സിലാക്കി. എന്നാൽ ഈ അറിവുകൾ കിട്ടുന്നതിനു മുമ്പുതന്നെ നിർഭാഗ്യമാണ് എന്റെ ദൈവം എന്നു പാടിയ കവിയിൽ കവിതയുടെ ക്രോധാവേശങ്ങളും പാപത്തിന്റെ മൂലധനവും വിഷയാസക്തിയുടെ തീയും ഞാൻ കണ്ടെത്തിയിരുന്നു. ഈ കവിതയിലൂടെ സഞ്ചരിച്ചുകൊണ്ടാണ് മൗലികത്വമുള്ള ഏതു കവിയും ബഹിഷ്കൃതനാണെന്നും മറ്റൊരാളെ വിലയിരുത്തുന്നതുപോലെ അയാളെ വിലയിരുത്തരുതെന്നും ഞാൻ പഠിച്ചത്. സുകുമാരസ്വഭാവമുള്ള ഒരു ബാധയുപദ്രവത്തിനു ഞാൻ വിധേയനാകുകയായിരുന്നു. റിംബോ കവിതയിൽ കശ്മലനും ഭീകരനായ ശിശുവും പ്രവാചകനുമായി മാറുന്നതു ഞാൻ കണ്ടു. കവി വൈരുദ്ധ്യങ്ങൾ നിറഞ്ഞ അവിശ്വസനീയമായൊരു സംഗീതനാടകമാണെന്നും ഗഹനത പ്രഹസനസ്വഭാവമുള്ള ഓപ്പെറാ (Opera)യിലൂടെ മാത്രമേ ആവിഷ്കരിക്കാൻ കഴിയൂ എന്നും മറ്റുമുള്ള റിംബോയുടെ ആത്മപ്രകാശനങ്ങൾ സാഹിത്യകലയുടെ ദൈവശാസ്ത്രമെന്ന നിലയിലാണ് ഞാൻ സ്വീകരിച്ചത്.





**മലയാള ഭാവനയോടുള്ള നിർവ്യാജമായ സ്നേഹവും എഴുത്തുകാരന്റെ ജീവിത തത്ത്വചിന്തയെക്കുറിച്ചുള്ള ഉറച്ച വിശ്വാസവുമാണ് എന്നെ ഇക്കാലമത്രയും ക്ഷുഭിതനും സംശയാലുവുമായ ഒരു ചെകുത്താനാക്കി മാറ്റിയത്.**

ഈ മൂന്നുപേരും കലാസൃഷ്ടികളുടെ മേൽ മിഥ്യയായ രാഷ്ട്രീയവിശേഷാവകാശങ്ങൾ അടിച്ചേൽപ്പിക്കുന്നതിനെതിരെ തുറന്നടിക്കാൻ എന്നെ പ്രേരിപ്പിച്ചു. ഒറ്റയ്ക്കു നിൽക്കാനുള്ള കരുത്ത് നൽകി. പ്രതിയോഗികളെ വിഴുങ്ങുന്ന ക്രോധത്തെ കവിതയിൽ ആവിഷ്കരിക്കാൻ സഹായിക്കുന്ന സൗന്ദര്യശിക്ഷണം തന്നു. സംഘടനകളുമായി ബന്ധപ്പെട്ട എഴുത്തുകാരാണു മിഥ്യയായ രാഷ്ട്രീയ വിശേഷാവകാശങ്ങൾ കലാസൃഷ്ടികളുടെ മേൽ അടിച്ചേൽപ്പിക്കുന്നതെന്നു ഞാൻ കരുതുന്നു. ചോദ്യം ഉന്നയിക്കുന്നവരെ അവരുടെ വ്യക്തിപരമായ അർത്ഥത്തിൽ തിരിച്ചറിയാൻ സംഘടനകൾക്കു കഴിയാറില്ല. സ്വതന്ത്രചിന്തയെക്കുറിച്ചുള്ള ഭീതി ഒസ്യത്തായി ഈ സംഘടനകൾക്കു കിട്ടിയിട്ടുള്ളതിനാൽ പലപ്പോഴും അംഗങ്ങളുടെ ആഭിമുഖ്യങ്ങൾ അവരറിയാതെ തന്നെ കൊലചെയ്യപ്പെട്ടുകൊണ്ടിരിക്കുന്നു. ഞാൻ നിന്നെ കൊലപ്പെടുത്തും, പക്ഷെ അതുനിന്റെ ഗുണത്തിനുവേണ്ടിയാണ് എന്ന് ആരാച്ചാർ ജോൺകാർലോസിനോടു പറഞ്ഞതുപോലെയാണ് (മാർക്സിന്റെ ഫലിതം ഓർത്തുകൊണ്ട്) മുഖ്യചിന്തകൻ സംഘടനയിലെ അംഗങ്ങളോടു സംസാരിക്കുന്നതും. ഇത് ഏതെങ്കിലും ഒരു സംഘടനയുടെ മാത്രം സ്വഭാവമല്ല. എല്ലാ സംഘടനകളും മറച്ചുവച്ചിരിക്കുന്ന വിപത്താണ്. മനോഭാവങ്ങളുടെ ഇണക്കംകൊണ്ട് എഴുത്തുകാരുടെ കൂട്ടായ്മ ഉണ്ടാകുന്നത് ഒരു പാപമാണെന്നു ഞാൻ കരുതുന്നില്ല. എന്നാൽ പാരതന്ത്ര്യത്തിന്റെ രൂപത്തിൽ സ്വീകരിക്കപ്പെടുന്ന അംഗത്വം വായനക്കാരേയും എഴുതിത്തുടങ്ങുന്നവരേയും എങ്ങും കൊണ്ടെത്തിക്കുകയില്ല. എം. ഗോവിന്ദനുമായി ബന്ധപ്പെട്ട പവിത്രസംഘം ഇതിന്റെ എതിർദിശയിലാണു നിൽക്കുന്നതെന്നു എനിക്കു തോന്നിയിരുന്നു. ഗോവിന്ദൻ എഴുത്തുകാരനിലെ മനുഷ്യവ്യക്തിയെ തള്ളിക്കളഞ്ഞിരുന്നില്ല. സ്വന്തമായൊരു ആഭിമുഖ്യത്തിൽ സ്വയം കണ്ടെത്താൻ എഴുത്തുകാരനെ സഹായിക്കുന്ന ഒരു സംസ്കാരം ഗോവിന്ദനുണ്ടായിരുന്നു. ഗോവിന്ദൻ എല്ലാ സിസ്റ്റത്തിനും എതിരായിരുന്നു. ഗോവിന്ദനോടൊപ്പം നിന്നവരെല്ലാം ഈ നിലപാടുള്ളവരായിരുന്നു എന്ന് ഞാൻ പറയുകയില്ല. ഗോവിന്ദൻ ചില കത്തുകൾ എനിക്കയച്ചിരുന്നു. സ്നേഹവും ബുദ്ധിസാമർത്ഥ്യവും തായ്മൊഴിയുടെ ഇളക്കങ്ങളും നിറഞ്ഞ ആ കത്തുകൾ ഞാൻ ആഹ്ളാദത്തോടെ സ്വീകരിച്ചിരുന്നു. എന്നാൽ ഗോവിന്ദന്റെ പവിത്രസംഘവുമായി ഞാൻ ബന്ധപ്പെട്ടില്ല.

സംഘടനകളുമായി ബന്ധപ്പെട്ടു പ്രവർത്തിക്കുന്ന എഴുത്തുകാരേയും പ്രമുഖരായ ചില എഴുത്തുകാരേയും ഞാൻ നിർഭയം ആക്രമിച്ചിട്ടുണ്ട്. കലഹിക്കുന്ന സ്നേഹമായിരുന്നു അത്. സ്നേഹിക്കുന്ന വിദ്വേഷമായിരുന്നു അത്. മലയാള ഭാവനയോടുള്ള നിർവ്യാജമായ സ്നേഹവും എഴുത്തുകാരന്റെ ജീവിതതത്ത്വചിന്തയെക്കുറിച്ചുള്ള ഉറച്ച വിശ്വാസവുമാണ് എന്നെ ഇക്കാലമത്രയും ക്ഷുഭിതനും സംശയാലുവുമായ ഒരു ചെകുത്താനാക്കി മാറ്റിയത്. ചിലരുടെ നേരെ രൂക്ഷമായ ആക്രമണം അഴിച്ചുവിട്ടപ്പോഴും അവരുടെ സാഹിത്യജീവിതത്തെ സ്നേഹപൂർവ്വം ഞാൻ വീക്ഷിച്ചിരുന്നു. എങ്കിലും ശ്രേഷ്ഠമായ സ്നേഹത്തിന്റെ പ്രമാണത്തിനു ചോരകൊണ്ടു മുദ്രവയ്ക്കേണ്ടിവരുന്ന ചില സന്ദർഭങ്ങൾ സാഹിത്യവിമർശകന്റെ ജീവിതത്തിൽ ഉണ്ടാകാറുണ്ട്. ഈ ആക്രമണങ്ങൾക്കു കവിതയുടെ തലങ്ങൾ നൽകാൻ എഴുത്തുകാരൻ എന്നനിലയിൽ ഞാൻ ശ്രദ്ധിച്ചുപോന്നു. ബീഭത്സരൂപിയായ ഒരു യുദ്ധദേവനെ വാക്കുകൾകൊണ്ടു സുന്ദരനാക്കാനുള്ള ശിക്ഷണം നേരത്തേ അവതരിപ്പിച്ച വലിയ എഴുത്തുകാരിൽ നിന്നും ഞാൻ നേടിയെടുത്തിരുന്നു. ഈ വിശദീകരണം ഖണ്ഡനവിമർശനത്തിന്റെ ഉത്തരവാദിത്വത്തിൽ നിന്നും ഒഴിഞ്ഞുമാറാനുള്ള ശ്രമമല്ല. വായനക്കാർ അങ്ങനെ ചിന്തിക്കുകപോലും ചെയ്യരുത്. നിശിതമായ ആക്രമണം സാഹിത്യവിമർശകനായ കെ.പി. അപ്പന്റെ ഒരു രീതിയാണ്. അയാളുടെ പ്രകൃതിയാണ്. നിർഭാഗ്യവശാൽ ഞാൻ കെ.പി. അപ്പനായിപ്പോയി. അതുകൊണ്ട് ഞാൻ അങ്ങനെ ചെയ്യുന്നു.

# എം. സുകുമാരൻ

നീണ്ട പത്തുവർഷങ്ങൾക്കു ശേഷം. കഥയുടെ നൂറാം പിറന്നാളാഘോഷ വേളയിൽ ഒരെണ്ണം എഴുതാൻ കഴിഞ്ഞു. കലാകൗമുദി എന്നെ മറന്നിട്ടില്ല എന്നതിൻെറ തെളിവാണ് കഴിഞ്ഞ പത്തുവർഷങ്ങളായി വാരിക എനിക്കു മുടങ്ങാതെ കിട്ടിക്കൊണ്ടിരിക്കുന്നത്. ഞാൻ അവസാനമെഴുതിയ കഥയും കലാകൗമുദിയിൽത്തന്നെ, 1982-ൽ. നീണ്ട ഒരിടവേളയ്ക്കു ശേഷം ഒരു കഥയെഴുതി തീർത്തപ്പോൾ കലാകൗമുദിയെയാണ് എനിക്കാദ്യം ഓർമ്മിക്കാനുള്ളത്.

കഴിഞ്ഞ മൂന്നു മാസമായി വെറുതെ ഇരിപ്പാണ്. പണിക്കുറവു കാരണം ഡിസംബർ ഒന്നുമുതൽ പ്രസ്സിൻെറ പ്രവർത്തനം തീരെ ഇല്ല്യ. പത്തുകൊല്ലത്തെ പ്രൂഫ് റീഡിംഗ് വായന അവസാനിച്ചു. ഇവിടെ ഈ ഫ്ളാറ്റിൽ ഒറ്റയ്ക്കാവുമ്പോൾ സല്ലപിക്കാൻ അക്ഷരങ്ങൾ മാത്രം. ഒരു കഥയെഴുതാനുള്ള ആത്മധൈര്യം നൽകിയതും ഈ ഏകാന്തതതന്നെ.

കമ്മ്യൂണിസത്തിൻെറ അപചയം, അനുയായികൾ നശിപ്പിച്ചിട്ടും കെട്ടടങ്ങാത്ത ഗാന്ധിസത്തിൻെറ ഇന്ത്യൻ പ്രസക്തി, വെട്ടിമുറിച്ചെറിയപ്പെടുന്ന പാരമ്പര്യമൂല്യങ്ങൾ, പുതിയ തലമുറയുടെ ഉദാസീനത പൂണ്ട ഉൾക്കണ്ണ് ഇവയൊക്കെ ഏറെക്കാലമായി മനസ്സിൽ കിടക്കുന്നു....

ശ്രീ. എം. സുകുമാരൻ എഴുതി.

ഏതാനും മാസങ്ങൾക്കുമുമ്പ് വഴിയിൽവച്ചു കണ്ടു മുട്ടുമ്പോൾ, അദ്ദേഹം പറഞ്ഞു. ഇല്ല, ഇനി എഴുതാനൊന്നും വയ്യ. സ്വയം മതിയാക്കിയതല്ലേ, ഞാൻ. പിന്നെ ഒരു വീണ്ടുവിചാരമെന്നോണം പറഞ്ഞു: എന്നെങ്കിലും എഴുതാൻ കഴിയുമ്പോൾ എഴുതാം. ആ വാക്കുകളാണ്, പിതൃതർപ്പണത്തിലൂടെ പൂവണിഞ്ഞിരിക്കുന്നത്. ജീവിതത്തിൻെറ കൽത്തളങ്ങളിൽ വീണുടഞ്ഞ ഒരു ജീവിതമാണ് ശ്രീ. സുകുമാരൻേറത്. സ്വന്തം ജീവിതമാണ്, വിശ്വാസത്തേക്കാൾ പവിത്രമെന്ന് വിചാരിച്ചിരുന്നുവെങ്കിൽ അദ്ദേഹം ഔദ്യോഗിക ജീവിതത്തിൻെറ ഉന്നതങ്ങളിലെത്തുമായിരുന്നു. പക്ഷേ പർവതങ്ങളെ നീക്കംചെയ്ത വിഡ്ഢിയായ വൃദ്ധനായിപ്പോയി അദ്ദേഹം. ആ കഥയിൽ അദ്ദേഹം എഴുതി ''പിടിക്കപ്പെട്ടവൻെറ ഒരു രാത്രി, അവസാനിക്കുകയാണിപ്പോൾ. പിടികിട്ടേണ്ടവൻെറ രാത്രി ആരംഭിക്കാൻ പോകുന്നു.''

അങ്ങനെ വാക്കുകളെ സ്നേഹിച്ച ആ മനുഷ്യൻ പിതൃതർപ്പണത്തിലൂടെ ഉയിർത്തെഴുന്നേൽക്കുന്നു.

എസ്. ജയചന്ദ്രൻ നായർ

# പിതൃതർപ്പണം

ജനിതക ശാസ്ത്രത്തിലെ ചോദ്യോത്തരങ്ങൾ ഉരുവിട്ടുപഠിക്കുകയായിരുന്നു ഞാൻ. നവംബറിലെ സൂര്യൻ ഉദിച്ചുയരുന്നതേയുള്ളൂ. പിൻമാറാനുള്ള വൈമനസ്യവുമായി ചുററിലും പരുങ്ങിനിൽക്കുന്ന ഇളംതണുപ്പ്.

വളരെപ്പതുക്കെയാണ് അച്ഛൻ കടന്നുവന്നത്. മുഖമുയർത്തുന്നതിനു മുമ്പുതന്നെ അച്ഛൻ എൻെറ ശിരസ്സിൽ കൈവച്ചു.

—മോളെ, ഗ്രിഗോറിയൻ കലണ്ടറനുസരിച്ച് ഇന്നാണ് നമ്മൾ വാർഷികാഘോഷങ്ങൾ കൊണ്ടാടുന്നത്. ഒക്ടോബർ സ്വദേശത്ത് ഇത്തവണ അതൊന്നുമില്ലല്ലോ.

ഇരുകൈകളും നെററിയിൽ മേൽക്കുമേൽ ചേർത്തുവച്ച് ഞാൻ ഊറിയൂറി ചിരിക്കാൻ തുടങ്ങി. ശിരസ്സിൽനിന്നും കയ്യെടുത്ത് അച്ഛൻ നിർന്നിമേഷനായി എന്നെത്തന്നെ നോക്കിനിന്നു. എൻെറ പരിഹാസച്ചിരിയുടെ ആക്കം ഒന്നുകുറഞ്ഞു.

—അച്ഛാ, ഈ കൊച്ചു വെളുപ്പാൻകാലത്ത് ഗ്രിഗോറിയനെ എവിടന്ന് കിട്ടി?

അച്ഛൻ മറുപടിയൊന്നും പറഞ്ഞില്ല. ഞാൻ ആ മുഖത്തേക്ക് സൂക്ഷിച്ച് നോക്കി. ബുദ്ധിസ്ഥിരതയില്ലാത്ത ഒരുവൻേറതുപോലെ തോന്നിക്കുന്ന ദൃഷ്ടികൾ. ഈ തണുത്ത പുലർനേരത്തും നെററിയിൽ വിയർപ്പിൻെറ നേർത്തപാട. ഒരു സംഘർഷാവസ്ഥ അച്ഛൻെറ മനസ്സിൽ ഊതിപ്പെരുകുന്നുണ്ടെന്നും അതുടനെ കുത്തിപ്പൊട്ടിക്കണമെന്നും എനിക്ക് തോന്നി.

—അച്ഛാ....എനിക്കാണെങ്കിൽ എന്നും ടെസ്ററ് പേപ്പർ. അച്ഛന് ട്യൂട്ടോറിയലിൽ പോകാനുള്ള സമയവുമായി...ഇന്നത്തെ അരിക്കാശു കളയണ്ട.

തൊട്ടടുത്ത നിമിഷത്തിൽ ഞാൻ പ്രതീക്ഷിച്ചതുപോലെ ആ മുഖത്ത് പുഞ്ചിരി നുരഞ്ഞു. മുണ്ട് മടക്കിക്കുത്തി ഇടതുകൈകൊണ്ട് താടിയുഴിഞ്ഞ്, കക്ഷത്തിലുണ്ടായിരുന്ന പത്രവും വാരികയും ഒന്നുകൂടി ഇറുക്കിപ്പിടിച്ച് അച്ഛൻ തിരിച്ചു നടന്നു. വാതിൽ തുറക്കുന്നതും അടയ്ക്കുന്നതും എപ്പോഴും പതുക്കെയാണ്. ഒന്നിലും ഒരു ധൃതിയുമില്ലാത്ത മനുഷ്യൻ.

ഞാൻ ടൈംപീസിൽ നോക്കി. സമയം ആറ് കഴിഞ്ഞിട്ടേയുള്ളൂ. ഏഴിനാണ് വിശ്വഭാരതിയിലെ കോളേജ് ഗോയിങ്ങുകാർക്കുള്ള ക്ളാസ്. രണ്ട് കിലോമീററർ ദൂരം നടന്നെത്താൻ അച്ഛന് നാൽപ്പതു മിനിററുമതി. എതിരെ പരിചയക്കാർ വന്നാലും അധികം നിൽക്കാറില്ല. അല്ലെങ്കിലും ഈയിടെയായി മററുള്ളവരോട് സംസാരിക്കുന്നതുതന്നെ വളരെ കുറവാണ്.

എൻെറ കണ്ണുകൾ വീണ്ടും പുസ്തകത്താളുകളിലേക്ക് മടങ്ങി. മെൻഡലിൻെറ പാരമ്പര്യ നിയമങ്ങൾ, ന്യൂക്ളികാമ്ളമാത്രകൾ, ജനിററിക് എൻജിനീയറിങ്ങ്....

അമ്മയും ഏട്ടനും പള്ളിയിലേക്ക് പോകാനുള്ള പുറപ്പാടിലാണ്. പുറത്തേക്കിറങ്ങുംമുമ്പ് പിടിയിലൊതുങ്ങാത്ത മുടി പിന്നിക്കെട്ടുന്നതിനിടയിൽ അമ്മ എന്നെ നോക്കി.

—മോളെ....കാപ്പീം അപ്പോം മേശപ്പുറത്തുണ്ട്

ഏട്ടൻ വാതിൽക്കലേക്ക് നീങ്ങുന്നതിനിടയിൽ കയ്യുർത്തി പറഞ്ഞു.

—ഹാപ്പി ബർത്ത്ഡേ ടു യൂ.....ഹിന്ദുക്കള് പെറന്നാള് ദിവസം കുളിച്ചമ്പലത്തിൽ പോയിട്ടേ എന്തെങ്കിലും കഴിക്കൂ....ഓർമ്മ വേണം.

അവർ ചിരിച്ചുകൊണ്ട് വാതിലടച്ചു. ഏട്ടൻെറ പ്രകൃതം ഇതാണ്. എൻെറ ജനനത്തീയതി ഞാൻ മറക്കാറില്ലല്ലോ. സെവൻത് നവമ്പർ നയൻടീൻ സെവൻടി സെവൻ. ടീനേജിൻെറ മൂന്നാമത്തെ മാർബിൾ പടവിലേക്ക് ചവിട്ടിക്കയറുകയാണിന്ന്. ക്ഷണിക്കപ്പെട്ടവരില്ലാതെ, സദ്യവട്ടങ്ങളില്ലാതെ ഒരു സാധാരണ ദിവസംപോലെ ഇതും കടന്നുപോകും. പിറന്നാളെന്നല്ല ഒരാഘോഷങ്ങളിലും അച്ഛന് താൽപര്യമില്ല. അച്ഛൻെറ ഇഷ്ടാനിഷ്ടങ്ങളുടെ കമ്പിളിപ്പുതപ്പിനുള്ളിൽ ഈ കൊച്ചു കുടുംബം സുഖമായുറങ്ങുന്നു.

ദൂരെ പള്ളിമണികൾ മുഴങ്ങുന്ന ശബ്ദം. വെയിൽ മുനകൾ മുറിയിലേക്ക് നീളുംമുമ്പെ തണുപ്പ് പിൻവാങ്ങി.

ചുമരിൽ തലചായ്ച്ച് മുഖമുയർത്തി കണ്ണടച്ചിരുന്നു. ഈ നിമിഷങ്ങളാണ് എനിക്കേററവും പ്രിയങ്കരം. ഞാനും എന്നെ ചുമക്കുന്ന ഈ വലിയ പ്രപഞ്ചവും ഇല്ലാതാവുന്ന മനോഹര മുഹൂർത്തം. പക്ഷെ ഏറെനേരം എനിക്കങ്ങിനെ ഇരിക്കാൻ കഴിയാറില്ല. ഞാൻ കണ്ണുതുറന്നു. ഇരുകൈകളും കസേരത്തണ്ടിലുറപ്പിച്ച് കാലാട്ടിക്കൊണ്ടുള്ള ഇരിപ്പാണ് ഇനിയങ്ങോട്ട്. ഇപ്പോൾ എൻെറ മനസ്സുനിറയെ അച്ഛനാണ്. ഞാൻ കേട്ടിട്ടുപോലുമില്ലാത്ത ഗ്രിഗോറിയൻ കലണ്ടറും ചുമന്ന് കുറെമുമ്പ് കടന്നുവന്ന എൻെറ അച്ഛൻ. ഉടുത്തിരുന്നത് കട്ടിയില്ലാത്ത, നിറയെ ചുളിവുകൾ വീണ മല്ലുമുണ്ട്. നീലംമുക്കുന്നതോ ഇസ്തിരിയിടുന്നതോ അച്ഛനിഷ്ടമല്ല. അരക്കയ്യൻ ഷർട്ടിൻെറ പോക്കററിനും കോളറിനും ബട്ടൺസുകൾക്കുമെല്ലാം അപരിഷ്കൃതഭാവം. ഷേവു ചെയ്യാറില്ല. മാസത്തിലൊരിക്കൽ, വളർന്ന് ചൊറിഞ്ഞുതുടങ്ങുമ്പോൾ കത്രികകൊണ്ട് പറെറ വെട്ടി നിരപ്പാക്കും. എന്നും ചാരനിറത്തിലുള്ള വിലകുറഞ്ഞ സാൻഡക് ചെരിപ്പുകളേ ഉപയോഗിക്കാറുള്ളൂ. അതും ഒരുജോടി വാങ്ങിയാൽ ആറേഴുമാസത്തോളമെത്തും. പുറത്തേക്ക് പോവുമ്പോഴും വരുമ്പോഴും ഒന്ന് രണ്ട് പത്രങ്ങളും വാരികകളും അച്ഛൻെറ കക്ഷത്തിലുണ്ടാവും. സ്വന്തം വീട്ടിൽ വരുത്തുന്ന പത്രത്തിന് പുറമെ അയൽവീടുകളിലെ പത്രങ്ങൾ വാങ്ങിക്കൊടുക്കേണ്ട ജോലി ഇന്നും എൻേറത് തന്നെ.

ഇപ്പോൾ അച്ഛൻ വിശ്വഭാരതിയിൽ ക്ളാസെടുക്കുകയാവും. ഫിസിക്സിൽ ബിരുദാനന്തര ബിരുദം നേടി, ഈ നാൽപ്പത്തിയെട്ടാമത്തെ വയസ്സിൽ മണിക്കൂറൊന്നിന് ഇരുപതുരൂപ നിരക്കിൽ ആഴ്ചയിൽ ഇരുപത്തിനാല് മണിക്കൂർ ക്ളാസ്സെടുക്കുന്നതും, ഞായറാഴ്ച ദിവസങ്ങളിൽ സ്പെഷ്യൽ ക്ളാസിന് പോകുന്നതും ഈ കുടുംബത്തിന് വെള്ളവും വളവും നൽകാനാണല്ലോ.

കൂട്ടുകാരികളുടേതുമായി തട്ടിച്ചുനോക്കുമ്പോൾ ഞാനും അച്ഛനും തമ്മിലുള്ള ബന്ധം തികച്ചും അസാധാരണവും അതിലേറെ വിചിത്രവുമാണെന്ന് തോന്നിയേക്കാം. മിക്ക സഹപാഠികളിലും, എന്നെക്കുറിച്ചുള്ള അവരുടെ വിശ്വാസ്യതയിലേക്ക് ഞാൻ കല്ലുവെച്ച നുണകൾ തുരുതുരാ എറിയുന്നുവെന്നൊരു പരാതിയും നിലനിൽക്കുന്നു. പക്ഷെ



ഞാനാവട്ടെ സത്യമല്ലാത്തതൊന്നും അവരോട് പറയാറുമില്ല. ഒററയ്ക്കിരുന്നാലോചിക്കുമ്പോൾ എനിക്കും തോന്നിയിട്ടുണ്ട്, ഇങ്ങിനേയുമുണ്ടോ ഒരു പിതൃപുത്രീ ബന്ധം. ചെറുപ്പം മുതൽക്കേ ഞാൻ ചെയ്യുന്ന തെററുകൾ, കൊച്ചു കൊച്ചു കുസൃതികൾ ഇതൊന്നും തന്നെ അച്ഛൻ ശ്രദ്ധിക്കാറില്ല. പരുഷമായ ഒരു നോട്ടം, ശാസന മുഴങ്ങുന്ന ഒരു നീണ്ട മൂളൽ, ഒരു കുററപ്പെടുത്തൽ,...ഓർമ്മയിലിന്നോളം അങ്ങിനെയൊന്നുണ്ടായിട്ടില്ല. ഞാനാവട്ടെ അച്ഛനെ പരിഹസിക്കുന്നു, ശാസിക്കുന്നു, വട്ടംചുററിക്കുന്നു, ചിലപ്പോൾ പിണങ്ങി നിൽക്കുന്നു. ജയിക്കുന്നത് ഞാൻ തന്നെ. അച്ഛനെപ്പോഴും എൻെറ മുമ്പിൽ തോൽക്കണമെന്ന് നിർബന്ധമാണ്.

പാഠപുസ്തകം അടച്ചുവച്ച് ഞാൻ എഴുന്നേററു. ഇപ്പോൾ ഇവിടെ ഞാൻ മാത്രം. തൊട്ടപ്പുറത്ത് എൻെറ ജാലകം. വെളുത്ത ഫ്റെയ്മിന് കുറുകെ കറുത്ത കമ്പികൾ. അതിൻെറ വാതിലുകൾ അടഞ്ഞു കിടക്കുന്നു. മഞ്ഞു കാറേറൽക്കാതിരിക്കാൻ ഇന്നലെ രാത്രി അടച്ചിട്ടതാണ്. പതിവുപോലെ ഒന്നറച്ചശേഷം ജാലകത്തിൻെറ ഇരുവാതിലുകളും ഞാൻ തള്ളിത്തുറന്നു.

പ്രിയദർശിനി ഹൗസിങ്ങ് കോളനിയിലെ മൂന്നാമത്തെ നിലയിൽ, നാൽപ്പതു ചതുരശ്രമീററർ വിസ്തീർണ്ണമുള്ള, തവണവ്യവസ്ഥകളിൽ ലഭിച്ച, മിഡിൽ ഇൻകം ഗ്രൂപ്പുകാർക്കുള്ള ഈ കൊച്ചു ഫ്ളാററിൻെറ കിഴക്കേ ജാലകം തുറന്നിടാൻ പണ്ടൊക്കെ എനിക്ക് വലിയ ഭയമായിരുന്നു. ഹൈസ്ക്കൂളിലെത്തിയശേഷമാണ് ആ ഭയം കുറേശ്ശെ വിട്ടുമാറിയത്. നേരിയ ഭീതി ഇപ്പോഴും ഉള്ളിലെവിടേയോ കറപിടിച്ചു കിടപ്പുണ്ടെങ്കിലും ഈ ജാലകം ഇന്നെനിക്ക് ഏറെ പ്രിയപ്പെട്ടതാണ്. ഒററയ്ക്കാവുമ്പോൾ ഈ ജാലകപ്പാളികൾ തുറന്ന് പുറത്തേക്ക് നോക്കിനിൽക്കും. താഴെ, നീണ്ട കാമ്പൗണ്ട് വാളിനോട് തൊട്ടുരുമ്മി വീതി കുറഞ്ഞ ടാറിട്ട പൊതുനിരത്ത്. ആ നിരത്തവസാനിക്കുന്നത് കോർപ്പറേഷൻ വകയായുള്ള ഏകവൈദ്യുത ശ്മശാനത്തിലാണ്. നഗരത്തിൻെറ ഏത് കോണിൽ നിന്നായാലും ശരി ശ്മശാനത്തിലെത്താനുള്ള ഒരേയൊരു വഴി ഇതുമാത്രം.

ചില ഞായറാഴ്ചകളിൽ ഒരു രസത്തിനു വേണ്ടി എണ്ണം നോക്കാറുണ്ട്. കൂടുതൽ വിരലുകൾ മടങ്ങുമ്പോൾ തമാശയോടെ ഓർത്തുപോകുന്നു. ജീവിച്ചിരിക്കുന്നവരുടെ സൗകര്യത്തിനായി മരണം അവധി ദിവസത്തിൻെറ തലേരാത്രിയിലേക്ക് മാററിയവർ. ആംബുലൻസിലോ മുളംകോണിയിലോ യാത്ര. വളവു തിരിയുന്നതുവരെ ഞാൻ നോക്കിനിൽക്കുന്നു. തീച്ചട്ടികൾ, മൺകുടങ്ങൾ, റീത്തുകൾ, പൂമാലകൾ, കോടിത്തുണികൾ....അനുഗമിക്കുന്ന ആൾക്കൂട്ടത്തിനും ഏററക്കുറച്ചിലുകളുണ്ടാവാറുണ്ട്. അവരെ കാണുമ്പോൾ ഉള്ളിൽ പതഞ്ഞുയരുന്നു മറെറാരു തമാശ. അവസാനം തങ്ങളെത്തിച്ചേരേണ്ട സ്ഥലം മുൻകൂട്ടി കാണാനുള്ള വ്യഗ്രത ഉള്ളിലൊളിപ്പിച്ചവർ.

പള്ളിയിൽപ്പോയ അമ്മയും ഏട്ടനും തിരിച്ചെത്തിയപ്പോൾ മണി പതിനൊന്നരയായി. ഞാൻ കുളിക്കാതെതന്നെ പ്രാതൽ കഴിച്ചു. അച്ഛൻ സ്പെഷ്യൽ ക്ളാസ്സ് കഴിഞ്ഞ് ഒരുമണിക്കെത്തി. കക്ഷത്തിൽ പത്രം, വാരിക. വിരലുകളിൽ ചോക്കുപൊടി. ഞായറാഴ്ച ഉച്ചയ്ക്ക് ഞങ്ങളെല്ലാവരും ഒരുമിച്ചിരുന്നേ ആഹാരം കഴിക്കൂ. എല്ലാവർക്കും അത് നിർബന്ധവുമാണ്. മററ് ദിവസങ്ങളിൽ അതിന് കഴിയാറില്ല.

തീൻമേശയ്ക്ക് ചുററുമിരിക്കുമ്പോൾ അച്ഛനെ മാത്രമാണ് ഞാൻ ശ്രദ്ധിച്ചത്. കാലത്ത് പറഞ്ഞതിൻെറ തുടർച്ചയായിട്ടെന്തെങ്കിലും മൊഴിയുമോ എന്നായിരുന്നു ഭയം. എൻെറ ഭയം അസ്ഥാനത്തായിരുന്നില്ല. ഒരു വലിയ ജാഥ നഗരത്തെ ചുവപ്പുകടലാക്കി മാററിയതിനെക്കുറിച്ച് പറഞ്ഞു തുടങ്ങി അച്ഛൻ. യാതൊരാവേശവുമില്ലാതെ നിസ്സംഗമായൊരു വിവരണം. റോഡിനിപ്പുറത്തായതിനാൽ ഒരുമണിക്ക് വീട്ടിലെത്താൻ പററി. അമ്മയും ഏട്ടനും അച്ഛൻ പറയുന്നതെല്ലാം ശ്രദ്ധിച്ച് കേൾക്കുന്നുണ്ടെന്ന ഭാവത്തിൽ ഊണ് കഴിച്ചു. കളിയാക്കാനുള്ള അവകാശം എനിക്ക് മാത്രം. കസേര പിറകിലേക്ക് നീക്കി കൈകഴുകാനെഴുന്നേററുകൊണ്ട് ഞാൻ പറഞ്ഞു.

—വിപ്ളവ വാർഷികദിനം അച്ഛൻ മറന്നില്ല. എൻെറ പിറന്നാൾ ഇന്നാണെന്ന കാര്യം ഓർത്തില്ലല്ലോ.

എൻെറ ഇടത്തേ ചെവിയിൽ ഒന്ന് നോവാതെ നുള്ളി പരിഭവമില്ലാത്ത എൻെറ വാക്കുകൾക്ക് ദുഃഖഭാവം കലർന്ന ഒരുപുഞ്ചിരി സമ്മാനിച്ച് അച്ഛൻ എഴുന്നേററു.

അന്നത്തെ പത്രവുമായി അച്ഛൻ ചാരുകസേരയിലേക്ക് ചെരിഞ്ഞു. വരിവിടാതുള്ള വായനയും വായിച്ചപത്രം മാറിലിട്ട് ഒരു ഹ്രസ്വമയക്കവും എന്നും പതിവുള്ളതാണ്. ആറുമണിക്ക് വീട്ടിൽനിന്നും ഇറങ്ങേണ്ടതിനാൽ കാലത്ത് പത്രം വായിക്കാൻ സമയം കിട്ടാറില്ല.

രാത്രി വളരെ വൈകുന്നതുവരെ ഞാനിരുന്നു പഠിച്ചു. ബയോളജി കഴിഞ്ഞാൽ ഹിസ്റ്ററിയും ജ്യോഗ്രഫിയുമാണ് അടുത്ത പരീക്ഷകൾ. ലോകമഹായുദ്ധങ്ങളുടെ പോർവിമാനങ്ങൾ എൻെറ തലയ്ക്കകത്ത് ചീറിപ്പാഞ്ഞു. ചിറാപ്പുഞ്ചിയിൽ മഴതോരാതെ പെയ്യുന്നു. ഇടയ്ക്ക് താഴെ നിരത്തിൽനിന്നും ഒരു ആംബുലൻസിൻെറ മുരൾച്ച കേട്ടു. അലക്കുകാരുടെ പട്ടികൾ വാപൂട്ടാതെ കുരയ്ക്കുന്നു. ഞാൻ എഴുന്നേററ് നോക്കി. പെട്രോമാക്സിൻെറ വെളിച്ചം വളവ് തിരിഞ്ഞുമറഞ്ഞു.

മഞ്ഞുകാലം തളിരിട്ടുലഞ്ഞു. പകലിന് ചൂടുകൂടുതൽ. രാത്രി കടുത്ത തണുപ്പ്. വായുവിൽ ശവഗന്ധമിഴയുന്നുണ്ടോ? അതോ വർഷങ്ങളായിട്ടുള്ള വെറുമൊരു തോന്നൽ മാത്രമാണോ?

അർദ്ധവാർഷിക പരീക്ഷയുടെ ആദ്യനാളുകളിൽ ഞാൻ വീണ്ടും ഉഷാറായി. പാഠപുസ്തകങ്ങൾ എൻെറ മനസ്സിനെ കൊത്തിനുറുക്കി പങ്കിട്ടു. എൻെറ രാത്രിയുറക്കത്തിന് ആഴവും പരപ്പും കുറഞ്ഞു. പുലർച്ചെ



എഴുന്നേൽക്കാനുള്ള തീർപ്പോടെ പാതിരാവിൽ കട്ടിലിലേക്ക് ചെരിയുന്നു. അബോധമനസ്സിൽ പകലുറക്കത്തിൻെറ ലാഘവം മാത്രം. പരീക്ഷയടുക്കുമ്പോൾ എനിക്കെന്നും ഇങ്ങനെയാണ്. ദീർഘചതുരാകൃതിയിലുള്ള ചുവന്ന കല്ലുകൾ കൊണ്ട് കെട്ടിപ്പൊക്കിയ, വലിയ ഗെയ്ററിന് നടുവിൽ ചെറിയ വിക്കററ് ഗെയ്റ്റുള്ള പള്ളിക്കൂടത്തിനകത്തെ വിജനമായ ക്ളാസ്സുമുറികളിൽ അരൂപിയായി അച്ചടക്കത്തോടെ ഞാൻ കയറിയിറങ്ങുന്നു. സുഭദ്രാനായരും ആനി ഫെർണാണ്ടസ്സും സാറാമ്മ കുരുവിളയുമൊക്കെ എൻെറ പുലർകാല സുഷുപ്തിയുടെ ഭ്രമണപഥങ്ങളിൽ, ഇടതുകയ്യിൽ നിവർത്തിപ്പിടിച്ച പാഠപുസ്തകവും വലത് കൈയിൽ ചോക്കുകഷണവുമായി കറങ്ങി നടക്കുന്നവരാണ്.

ഹിന്ദിയായിരുന്നു അവസാന പരീക്ഷ. പിറേറന്ന് ഉണരാൻ അൽപ്പം വൈകി. നെററിയിൽ തണുത്ത കൈ പതിഞ്ഞപ്പോൾ ഞെട്ടിയുണർന്നു. കട്ടിലിൽ എൻെറ തൊട്ടരികിൽ അച്ഛൻ. കണ്ണുകൾ വല്ലാതെ തുടുത്തിട്ടുണ്ട്. രാത്രിയിൽ ശരിക്കുറങ്ങാത്തതിൻെറ ക്ഷീണം മുഖപേശികളിലാകെ പടർന്ന് കിടക്കുന്നു.

—മോളെ...

അച്ഛൻ വിളിച്ചു.

–ആരെഴുതിയ ചരിത്രമാണ് വായിക്കേണ്ടത്? ആയിരമായിരം കാതങ്ങൾക്കിപ്പുറത്തിരുന്നുകൊണ്ട് വസ്തുനിഷ്ഠമായ പഠനം എന്നൊക്കെപ്പറയുന്നതിലെന്താണർത്ഥം?

ഞാൻ കട്ടിലിൽ മിഴിച്ചിരുന്നു. എന്ത് ഭാഷയാണിത്? ആരുടെ ചരിത്രത്തെക്കുറിച്ചാണ് പറയുന്നത്?

അച്ഛൻ ഉണങ്ങിയ ചുണ്ടുകൾ നാവുകൊണ്ട് നനയ്ക്കുന്നുണ്ടായിരുന്നു.

—മഹാനായ പീററർ ചക്രവർത്തിയുടെ ആത്മാവ് ഉച്ചത്തിൽ ചിരിക്കുന്നുണ്ടാവും. സെൻറ് പീറേറഴ്സ് ബർഗ് തിരിച്ചു കിട്ടിയതിൽ.

അച്ഛൻ നിർത്തി. മററാരെങ്കിലും കേട്ടാൽ വിഭ്രാന്തിയുടെ പുലമ്പലുകളായേ തോന്നുകയുള്ളു. ഒരുപക്ഷെ അക്കാര്യം അച്ഛനും അറിയാമായിരിക്കും. അതുകൊണ്ടാണല്ലൊ അമ്മയോടും ഏട്ടനോടും പറയാതെ എൻെറ മുമ്പിൽ വന്നിങ്ങനെയൊക്കെ ഉദ്ഘോഷിക്കുന്നത്. എല്ലാം എനിക്ക് തമാശയായിട്ടാണ് തോന്നുന്നതെങ്കിലും അച്ഛൻെറ മനസ്സിൽ സംഘർഷം മലവെള്ളംപോലെ പതുക്കെ പതുക്കെ ഉയരുന്നത് ഞാൻ കാണുന്നു.

അച്ഛൻ തിരിച്ചു നടന്നു. കിടപ്പുമുറിയിലെ കട്ടിലിൽ ചെന്നുകിടന്നു. ഞാൻ പിറകെയുണ്ടായിരുന്നത് ശ്രദ്ധിച്ചില്ല. അച്ഛൻെറ കട്ടിൽ തലയ്ക്കൽ തൂക്കിയിട്ടിരുന്ന ഭൂപടം നിലത്ത് വീണുകിടന്നിരുന്നു. ഞാൻ അതെടുത്ത് ആണിയിൽ തൂക്കി. അച്ഛൻ ഇടയ്ക്കിടെ മുഖം അടുപ്പിച്ചുവച്ച് നോക്കാറുള്ള വേൾഡ് മാപ്പ്. അങ്ങിങ്ങായി അത് കീറിയിട്ടുണ്ട്. നിറം തീരെ മങ്ങി. പുതിയ ഒരെണ്ണം വാങ്ങേണ്ടിയിരിക്കുന്നു.

വിഷയം മാററുന്നതാണിപ്പോൾ നല്ലത്.

ഞാൻ ചോദിച്ചു.

—അച്ചനിന്ന് പോണ്ടെ!

വേണ്ടാമെന്ന് തലയാട്ടി. ഏത് മാനസികാവസ്ഥയിലും ഞാൻ ചോദിച്ചാൽ അച്ചൻ മറുപടി പറയും. ഒരൽപ്പനേരം ഞാനവിടെ നിന്നു. ഞാനങ്ങിനെ നിന്നതുകൊണ്ടാവണം അച്ചൻ ഉറങ്ങാനുള്ള ഭാവത്തോടെ കണ്ണുകളടച്ചു. ഉറങ്ങട്ടെ, മനസ്സിനൊരയവു കിട്ടും. ഉച്ചതിരിഞ്ഞാവും ക്ളാസ്.

ഞാൻ അടുക്കളയിൽ ചെന്ന് തണുത്ത ചായ ചൂടാക്കുന്നതിനിടയിൽ അമ്മയോട് ചോദിച്ചു.

—എന്താമ്മേ, അച്ചനിന്നലെ ഒറങ്ങീല്ലേ...

അമ്മ ശ്രദ്ധാപൂർവ്വം അരി കഴുകുകയായിരുന്നു. ഇടയ്ക്ക് അരിയിൽനിന്നും നെല്ല് പെറുക്കി കളയുന്നുണ്ട്. നനഞ്ഞ കൈത്തണ്ട കൊണ്ട് നെറ്റിയിൽ വീണുകിടക്കുന്ന മുടിയിഴകളൊതുക്കി.

—ഞാൻ ചോദിച്ചാൽ ഒന്നുമില്ലെന്നേ പറയൂ....

വർഷങ്ങളുടെ പഴക്കവും തഴക്കവുംവന്ന പരിഭവം. അപരിഹാര്യമായതെന്തോ അച്ചന്റെ ഉള്ളിൽ കിടന്ന് പുകയുന്നു. എത്ര ആവർത്തിച്ച് ചോദിച്ചാലും ഒന്നുമില്ലെന്ന പല്ലവി മാത്രമേ അച്ചനിൽനിന്നുണ്ടാവുകയുള്ളൂ. ഇന്നല്ല എന്നും അങ്ങനെയായിരുന്നു. അമ്മ പറയാറുണ്ട്. മനപ്പൂർവ്വമല്ലെന്ന് അമ്മയ്ക്കും അറിയാം. അമ്മയുടെ സ്വസ്ഥതകൂടി തച്ചുടയ്ക്കാൻ അച്ചനാഗ്രഹിച്ചിരുന്നില്ല. അമ്മയുടെ സ്വസ്ഥതയെന്നാൽ ഈ ഫ്ളാറ്റിന്റെ സ്വസ്ഥതയാണ്. ഭാര്യയെക്കുറിച്ച് പരാതികളൊന്നുമില്ലാത്ത ഭർത്താവ്. കുറ്റപ്പെടുത്തലുകളും സൗന്ദര്യപ്പിണക്കങ്ങളും വെറും ചാപിള്ളകളായി ഇവിടെ പിറന്നു വീഴുന്നു.

താഴെനിന്നും പടികൾ ചാടിക്കയറി ഓടിക്കിതച്ചെത്തിയ ഏട്ടൻ ഷെൽഫിൽനിന്നും നാലഞ്ച് പഴയ സ്പോർട്ട്സ് മാസികകൾ വാരിവലിച്ചെടുത്ത് പുറത്തേക്കോടി. സമപ്രായക്കാരായ രണ്ടുപേർ പുറത്ത് വരാന്തയിൽ അവനെ കാത്തുനിന്നിരുന്നു.

ഞാൻ തിരിച്ചു നടന്നു. അച്ചൻ ഇപ്പോഴും അതേപടി കട്ടിലിൽ മലർന്ന് കിടക്കുകയാണ്. ഒരുപക്ഷേ ഉറങ്ങിയിട്ടുണ്ടാവാം.

ഞാനെന്റെ ജാലകവാതിൽക്കൽ ചെന്നു നിന്നു. അലക്കുകാരുടെ ചേരികളിൽ പതിവ് ചലനങ്ങൾ. വിജനമായ റോഡ് ശവഘോഷയാത്രകൾ കാത്തുകിടക്കുന്നു. ആ നിൽപ്പ് മടുത്തപ്പോൾ വീണ്ടും കിടക്കയിൽ വന്ന് കിടന്നു. ഇമകൾ താനേ അടയുന്നു. അമ്മ കുളിമുറിയിൽ വസ്ത്രങ്ങൾ അടിച്ചുനനയ്ക്കാൻ തുടങ്ങി. ഭൂഗർഭത്തിൽനിന്നെന്ന പോലെ ശബ്ദം. അതിനുമുണ്ട് ഒരു പ്രത്യേക താളം.

എന്റെ [illegible]

അഞ്ച് ജാലകങ്ങളും അഞ്ച് വാതിലുകളുമുള്ള ഈ കൊച്ചു ഫ്ളാറ്റ് അമ്മ എപ്പോഴും വൃത്തിയായി സൂക്ഷിക്കുന്നു. ഇഴയടുപ്പമുള്ളതാണ് അമ്മയുടെ അയൽബന്ധങ്ങൾ. അമ്മയുടെ നാവിൻതുമ്പിലൊരിക്കലും മറ്റുള്ളവരുടെ കുറ്റങ്ങളും കുറവുകളും തുള്ളിക്കളിക്കാറില്ല. ആ ഗുണമേന്മകൊണ്ടുതന്നെ ഹൗസിംങ് കോളനിയിൽ അമ്മയ്ക്ക് ശത്രുക്കളില്ല.

വിവാഹപൂർവ്വകാലങ്ങളിലെ അമ്മ ഇപ്പോഴും അപൂർവ്വമായിത്തന്നെ എന്നിൽ നിലകൊള്ളുന്നു. അമ്മയുടെ ചില സംഭാഷണശകലങ്ങൾ, അച്ചനിൽനിന്നും പലപ്പോഴായി കിട്ടിയ വിവരങ്ങൾ, ഏട്ടന്റെ തമാശകലർന്ന കമന്റുകൾ. എല്ലാം ചേർത്തുവച്ചാലും വീണ്ടും അവ്യക്തത. ഓർമ്മവച്ചനാൾ മുതൽ കിട്ടിയതെല്ലാം പെറുക്കിക്കൂട്ടി കോർത്തിടുന്നു.

രക്തസാക്ഷിയുടെ പെങ്ങൾ എന്നാണ് അമ്മയെ അച്ചൻ വിശേഷിപ്പിച്ചിട്ടുള്ളത്. എനിക്ക് പരിചയമില്ലാത്ത പല പദങ്ങളും അച്ചൻ പ്രയോഗിക്കാറുണ്ട്. നിഘണ്ടു നോക്കി അർത്ഥം മനസ്സിലാക്കുമ്പോൾ വീണ്ടും സംശയം ബാക്കിയാവുന്നു. ഒരിക്കൽ എന്റേയും ഏട്ടന്റേയും സാന്നിദ്ധ്യത്തിൽ അച്ചൻ അമ്മയെ കളിയാക്കി.

—ഒരു ധീര രക്തസാക്ഷിയുടെ രാഷ്ട്രീയം തൊട്ടുതീണ്ടിയിട്ടില്ലാത്ത ഒരു വിശുദ്ധ പെങ്ങൾ.

അമ്മ ചിരിച്ച് മുഖം കുനിച്ചതേയുള്ളൂ. ആ വാക്കുകൾ ഒരു അഭിനന്ദനമായിട്ടാവും അമ്മ സ്വീകരിച്ചിട്ടുണ്ടാവുക എന്നെനിക്ക് തോന്നി.

മോനിപ്പള്ളിയിൽനിന്നും പുൽപ്പാടിയിലേക്ക് കുടിയേറിപ്പാർത്ത പീറ്റർ സൈമൺന്റെ ഏകമകനായിരുന്നു ജോയി സൈമൺ. പൊലീസ് ജീപ്പിനകത്തുവച്ചായിരുന്നു അവൻ കൊല്ലപ്പെട്ടതെന്ന് പറയപ്പെടുന്നു. സാഗരങ്ങളോ, കായലുകളോ, കാട്ടാറുകളോ ആ ശവശരീരം ഏറ്റുവാങ്ങിയിരിക്കണം. സർക്കാരിന്റെ രേഖകളിൽ ജോയി സൈമൺ ഇന്നും ഒരു പിടികിട്ടാപ്പുള്ളിതന്നെ. സ്റ്റേഷനാക്രമണം, സ്ഫോടകവസ്തു നിർമ്മാണം, വധോദ്യമം....അങ്ങനെ പലതും. മകന്റെ വേർപാടിൽ, രണ്ട് അറ്റാക്കുകൾ പിന്നിട്ട പീറ്റർ സൈമന്റെ ഹൃദയത്തിന് അധികനാൾ പിടിച്ചുനിൽക്കാൻ കഴിഞ്ഞില്ല. അച്ചന്റെ ശവപ്പെട്ടിയിൽ കമഴ്ന്നുകിടന്ന് എലിസബത്ത് സൈമൺ നെഞ്ചത്തലച്ചു കരഞ്ഞു. ആൾക്കൂട്ടത്തിൽനിന്നും മുന്നോട്ടുവന്ന രണ്ട് മെലിഞ്ഞ കരങ്ങൾ ആ നെഞ്ചത്തടി തടയുന്നു. സ്വന്തം ആങ്ങളയോടൊപ്പം രാത്രികാലങ്ങളിൽ മലഞ്ചെരിവുകൾതാണ്ടി കയറിവരാറുള്ള ആ ചെറുപ്പക്കാരൻ എലിസബത്തിന് അപരിചിതനല്ല. പാതിര കഴിഞ്ഞും നീണ്ടുപോകുന്ന സംവാദങ്ങൾക്കിടയിൽ കടുംകാപ്പിയുണ്ടാക്കികൊടുത്തിരുന്നത് അവളായിരുന്നല്ലോ. സെമിത്തേരിയിൽനിന്നും തിരിച്ചെത്തിയ ചെറുപ്പക്കാരൻ, തൊഴുത്തിന്റെ തെക്കുഭാഗത്തുള്ള ജാലകപ്പഴുതിലൂടെ കരഞ്ഞുതളർന്ന് കിടക്കുന്ന എലിസബത്തിനെ വിളിച്ചുണർത്തി പറഞ്ഞു.

—രക്തസാക്ഷി ജോയിയുടെ പെങ്ങൾ അനാഥയായിക്കൂട.

മലയോരത്തിലെ പശിമനിറഞ്ഞ മണ്ണിൽനിന്നും നഗരമദ്ധ്യത്തിലെ ഈ കൊച്ചു കോൺക്രീറ്റ് കൂടിനകത്തേക്ക് പറിച്ചുനട്ടിട്ടും അമ്മ വാടിയില്ല. തളിർത്തു, പൂവിട്ടു. ശാഖോപശാഖകൾ വിടർത്തി. പടർന്ന് പന്തലിച്ച് കുളിർമ്മ നൽകി.

അമ്മ ഏട്ടന് തിരുപ്പിറവിയുടെ ഉള്ളുണർത്തുന്ന കഥകൾ പറഞ്ഞുകൊടുത്തു. കാൽവരിക്കുന്നിന്റെ ചോരപ്പാടുകൾ ചൂണ്ടിക്കാട്ടി. അത്താഴക്കഥയിലെ വെള്ളിക്കാശിന്റെ കിലുക്കം അവനെ കേൾപ്പിച്ചു. അവന്റെ കഴുത്തിൽ കുരിശുരൂപം തൂങ്ങിയാടി. ബെന്നിക്കുട്ടാ എന്നവനെ സ്നേഹത്തോടെ വിളിച്ചു. ഏട്ടൻ ഉറച്ച വിശ്വാസിയായി. പള്ളിക്കൂടം മുടക്കിയാലും പള്ളിയിൽ പോകാൻ മടികാണിക്കാറില്ല. ക്രിക്കറ്റും കപിൽദേവും അയൽ ടീവിയിലെ ലൈവ് ടെലികാസ്റ്റുമായി അവൻ ഓടിനടക്കുന്നു. മോഡറേഷൻ മാർക്കിന്റെ അനുഗ്രഹാശിസ്സുകളോടെ പത്തിൽ കഷ്ടിച്ച് കടന്നുകൂടി എന്നുമാത്രം. ഇപ്പോൾ പ്രൈവറ്റായി വീഡിയോ മെക്കാനിക്ക് കോഴ്സിന് പഠിക്കുന്നു. അമ്മയ്ക്കിന്നും അവനൊരു മുലപ്പാൽ കുരുന്നുതന്നെ.

അവന്റെ ക്രിക്കറ്റ് ഭ്രാന്ത് കണ്ടുമടുത്ത ഞാൻ ഒരുനാൾ കളിയാക്കി.

—ഈശോമിശിഹായേ....കപിലിനെപ്പോലെ ഇവനേയും ആക്കേണമെ...ആമേൻ.

അവൻ തിരിച്ചടിച്ചു.

—ഞങ്ങക്കൊരാളോട് പ്രാർത്ഥിച്ചാൽ മതി...നെനക്കാണേൽ പത്ത് നൂറെണ്ണത്തിനോട് പ്രാർത്ഥിക്കണം.

എന്നെമാത്രം എന്തുകൊണ്ട് സ്വന്തം മതവിശ്വാസത്തിന്റെ കുടക്കീഴിൽ നിർത്താൻ അമ്മ മിനക്കെട്ടില്ല? അച്ചൻ സമ്മതിക്കാത്തതിനാലാവണം. ഒരെണ്ണം നിനക്ക് ഒരെണ്ണം എനിക്ക് എന്ന കണക്കിൽ പങ്കിട്ടെടുത്തതാവുമോ? നിനക്കുള്ളതിനെ നിന്റെ ഇഷ്ടംപോലെ വളർത്താം; എനിക്കുള്ളതിനെ എന്റെ ഇഷ്ടം പോലെയും. മതവുമായോ ദൈവവുമായോ ബന്ധപ്പെടുത്താൻ കഴിയാത്ത ഒരു പേര് എനിക്ക് നൽകിയതും അതുകൊണ്ടാണല്ലോ. പ്രകൃതിക്ക് ജാതിമതങ്ങളില്ല.

എന്റെ അച്ചൻ ദൈവവിശ്വാസിയല്ല. ഈ ഫ്ളാറ്റിൽ കത്തിച്ചുവയ്ക്കാനൊരു നിലവിളക്കില്ല. കൈകൂപ്പി തൊഴാൻ വിഗ്രഹങ്ങളോ ചില്ലിട്ട ദൈവപടങ്ങളോ ഇല്ല. ചുരുക്കത്തിൽ എനിക്ക് പ്രാർത്ഥിക്കാൻ ഈശ്വരനില്ലാതായിരിക്കുന്നു. കണ്ണടച്ച് ചുമരിൽ തലചായ്ച്ചിരിക്കുമ്പോൾ വിടരുന്നവയാണ് എന്റെ പ്രാർത്ഥനാ നിമിഷങ്ങൾ. ഞാനും ഈ പ്രപഞ്ചവും അലിഞ്ഞലിഞ്ഞില്ലാതാവുന്ന മോഹനമുഹൂർത്തം. പിന്നീടെനിക്ക് ആശ്വാസംതരുന്ന എന്റെ ജാലകം. താഴെ ശ്മശാനത്തിലേക്കുള്ള വഴി. മരിച്ചവരും ജീവിച്ചിരിക്കുന്നവരും ഒരുമിച്ച് സഞ്ചരിക്കുന്ന പാത. മരിച്ചിട്ടില്ലാത്തവർ മടങ്ങി വരുന്നു.

(തുടരും)



# വേർപാടുകളുടെ വിരൽപ്പാടുകൾ

സി. രാധാകൃഷ്ണൻ

പതിനഞ്ച്

ഫ്ളാസ്ക്കുകളിൽ ചായയും ചൂടുവെള്ളവും വാങ്ങാൻ പുറപ്പെട്ട് എത്തിപ്പെട്ടത് മണിക്കിണറിന്റെ വക്കിൽ. അദ്ഭുതം തന്നെ. ഒട്ടും വിചാരിച്ചതല്ല. കാലുകൾ സ്വയം തീരുമാനിച്ചതുപോലെ.

ചുള്ളിക്കാടിനിടയ്ക്ക് കാട്ടുവള്ളിപ്പടർപ്പിൽ പച്ചയിൽ ഒരു വലിയ കുഴി. കരയെവിടെ അവസാനിക്കുന്നു, കിണറെവിടെ തുടങ്ങുന്നു, എന്ന് തിട്ടമില്ല. നന്നേ അടുത്തുചെന്ന് കൃത്യമായി പരിശോധിക്കാൻ നിന്നാൽ....

മറന്നുകിടന്ന ചോദ്യം മുളപൊട്ടുന്നതറിഞ്ഞു: അപ്പുനായർ ഇതിലേ വന്നുവോ?

ആസ്പത്രിപ്പടി കടന്ന്, നിരത്തുമുറിച്ച്, കല്ലിടിഞ്ഞു വിടവുണ്ടായ മതിൽ താണ്ടി, ഓട്ടുകമ്പനിപ്പറമ്പിൽ കയറി, മുൾച്ചെടിയിലൂടെ, വള്ളിപ്പടർപ്പിൽ ചവിട്ടി...

ഒടിഞ്ഞുചാഞ്ഞ ഇലകൾ ഒരു രാത്രികൊണ്ട് നിവരും. കാലടിപ്പാടുകൾ കാണാനെന്നല്ല, വഴിയടയാളം പോലും കിട്ടാനില്ല. വെള്ളത്തിലൂടെ നടന്നുപോയാലെന്നപോലെ തെളിവ് അവശേഷിക്കാതെ?

നിലപാടുതറയ്ക്ക് പകരം പച്ചപ്പിന്റെ ഒഴുക്കിലൊരു ചുഴിക്കുഴി. അവിടേക്ക് നടവഴിയില്ല. നടവഴിയുടെ ഇരുവശവും കുന്തവുമായി പട്ടാളമില്ല. കുഴിയിൽ നിലവിളക്കില്ല. നിലവിളക്കിനുപിന്നിൽ സാമൂതിരിയില്ല. ആർപ്പുവിളിയോ വായ്ക്കുരവയോ ഉയരുന്നുമില്ല.

പുല്ലാനിപ്പൊന്തകളുടെ നിശ്ശബ്ദമായ നിതാന്തനിസ്സംഗത.

തെളിഞ്ഞ മാനത്തിന്റെ കുടക്കീഴിൽ വിരിയുന്ന പുലരിയുടെ ശാന്തത.

കടയേത് തലയേത് എന്ന് അറിയാത്ത വിധം എവിടെയോ മുളച്ച് എവിടെവരെയോ നീണ്ടുപോകുന്ന വള്ളികൾ പരസ്പരം തലങ്ങും വിലങ്ങും മുറിച്ചുകടന്നു തഴച്ചു കിടക്കുന്ന ദുരൂഹത.

കൊഴിഞ്ഞ ഇലകളുടെ പല തലമുറകളിൽ ഏറ്റവും പുതിയ മുകൾപ്പരപ്പുപടലത്തിൽ മഞ്ഞിന്റെ സഹാനുഭൂതി.

കിളികളെ എങ്ങും കാണാതിരിക്കേയും എങ്ങും മുളവിരിയുന്ന കിളിക്കൊഞ്ചലിന്റെ ചപലത.

എളുപ്പമുണ്ട്, നടന്നടുക്കാൻ. ജീവിതത്തിനും മരണത്തിനുമിടയ്ക്കുള്ള വ്യക്തമായ അതിർത്തി മുന്നിൽ കാണേണ്ടതില്ല, ഈ യാത്രയിൽ. മുന്നോട്ട് നീങ്ങിക്കൊണ്ടിരിക്കുകയേ വേണ്ടു. ഏതോ ഒരു അടിവെപ്പ് അവസാനത്തേതായിരിക്കുമെന്നേ അറിവു വേണ്ടു. ഏതാണെന്നറിയേണ്ട.

കൃത്യമായി അറിഞ്ഞാൽ അടിയെണ്ണും, സ്വാഭാവികമായും. ഇനി പത്ത്, ഇനി ഒമ്പതുമാത്രം, ഇനി നാലേയുള്ളു, രണ്ടേ രണ്ട്, ഒറ്റയൊരടി ബാക്കി എന്നിങ്ങനെ. അവസാനത്തെ ചുവടുവെപ്പിന്റെ അങ്കലാപ്പ് അതിനുമുൻപുള്ള എല്ലാ ചുവടുകളിലും അനുഭവപ്പെടുന്നതുകൊണ്ട് ഉടനീളം ഉൽക്കണ്ഠ.

അതിർത്തി അദൃശ്യമായാൽ ഓരോ കാൽവെപ്പും അവസാനത്തേതാകാം. ആയില്ലെങ്കിൽ ആശ്വാസം, ആനന്ദംപോലും! ചൂതുകളിയുടെ രസം. അടുത്തത് നോക്കാം. ആ, അതും കിട്ടി! ഇനി അടുത്തത്. കിട്ടുമോ എന്തോ! കിട്ടിയാൽ കിട്ടി, പോയാൽ പോയി. ഇതാ, ഞാൻ കളിക്കുന്നു. ഓരോ ജയവും ഓരോ പുനർജ്ജന്മം!

അപ്പുനായർ ഇതിലേ വന്നുവോ? എത്ര തവണ പുനർജ്ജനിച്ചു? നിലപാടുതറയിലേക്ക് എത്ര അടി വെച്ചു? എത്ര കുന്തക്കാരെ വീഴ്ത്തി?

അമർന്നുമൊഴിഞ്ഞുവാങ്ങിയും കുന്തമുനകളെ തോല്പിച്ച് ചാവേറിന്റെ ഒരു കാൽവെപ്പ്. ഒരു മഹാജയം. ഒരു പുനർജ്ജനി. പിന്നെ അടുത്തത്. അങ്ങ് നിലപാടുതറവരെ എത്തുകയില്ലെന്ന് തീർച്ചയാണ്. ആർക്ക്? കണ്ടുനില്ക്കുന്നവർക്ക്. ചാവേറിന്റെ മനസ്സിൽ, പക്ഷേ, പ്രതീക്ഷയുണ്ട്. എത്തിയേക്കാം. പതിനെട്ടടവും പഠിച്ച് നോമ്പുനോറ്റ് പുറപ്പെട്ടുപോന്നതാണ്. ജയിച്ചാൽ ഒരു സാമ്രാജ്യം. വീണാൽ പച്ചോലയിൽ ചുരുട്ടിക്കെട്ടി ആന തട്ടിയുരുട്ടി മണിക്കിണറ്റിലിടും. ആരും കാണെ കരയാത്ത പെറ്റമ്മയ്ക്ക് മകനെ കുങ്കുമം തൊടുവിച്ചു പിന്തിരിഞ്ഞ് എത്ര ചുവടുവയ്ക്കാൻ ശേഷിയുണ്ടായി?

നിലപാടുതറയിൽ വാളുമോങ്ങി അർബുദം. വേറൊരു വഴിയില്ല, കടന്നുപോകാൻ. വഴിയോരത്ത് നീളെ കുന്തക്കാർ. കാടൻ അങ്കം. നീതിയില്ലാത്ത പോര്.

വീണാൽ ആന തട്ടിയുരുട്ടി മണിക്കിണറിലിടും. കുന്തമേറ്റു തുളഞ്ഞ് വീണാലും വെറുതേ വീണാലും ഫലം ഒന്നുതന്നെ. എങ്കിൽപ്പിന്നെ മണിക്കിണറിലേക്ക് നേരിട്ടായിക്കൂടെ ചുവടുവെപ്പ് എന്ന് അപ്പുനായർ കരുതിയോ?

വെളിച്ചം കടക്കാത്ത ആഴങ്ങളിൽ സത്യം കിടപ്പുണ്ടാവാം. നോക്കണേ? എങ്ങനെ നോക്കാൻ? നോക്കിയാൽ കാണില്ല. ഇനി, കണ്ടുകിട്ടിയെങ്കിൽത്തന്നെ എന്തുവിശേഷം?

അപ്രത്യക്ഷമാവാൻ കഴിയുന്നത് ഭാഗ്യം. കേട്ട അറിവിൽ സീതാദേവിക്കേ തീവ്രദുഃഖത്തിൽ ഇത്തരം മഹാഭാഗ്യം മുൻപുണ്ടായിട്ടുള്ളൂ. അതുമൊരു മണിക്കിണറിലായിരുന്നുവോ?

പച്ചയുടെ കുഴിയിൽനിന്ന് ഓർക്കാപ്പുറത്തൊരു പക്ഷി ചിറകടിച്ചുയർന്നപ്പോൾ ഞെട്ടി. പക്ഷി ആദ്യം അസ്ത്രമായും പിന്നെ പക്ഷിതന്നെയായും പറക്കുന്നു. കുറച്ചിട ചിറകടി. പിന്നെ ചിറകടക്കി അമ്പുപോലെ. ആ ഊക്കു നിലച്ചാൽ വീണ്ടും ചിറകടി. പൊങ്ങിയും താണും വീണ്ടും പൊങ്ങിയും.

ഇതെന്തുപക്ഷി? ചെറിയ തലയും നീണ്ട കൊക്കും കഴുത്തും. കാലുകൾ കാണാനില്ല. ചിറകിന്റെ പച്ചനിറം ചിറകുകൾ വിടർത്തുമ്പോഴേ കാണൂ. ഉടലോളം നീളമുള്ള വാൽ പരന്നും ചുരുങ്ങിയും ചരിഞ്ഞും ദിശാനിർണ്ണയോപാധി.

മണിക്കിണറിൽനിന്ന് ഒരു സൂപ്പർക്കമ്പ്യൂട്ടർ! സ്വയം പ്രോഗ്രാം ചെയ്യുന്ന സങ്കീർണ്ണജാതി പറക്കലിനും ദിശയ്ക്കും സമയത്തിനും നിയന്ത്രണം. നമ്യതയുടെ ധിക്കാരം, അഥവാ, ജീവൻ.

''ആരാണത്?'' സാമൂതിരിയുടെ കുന്തക്കാരനല്ല; ഓട്ടുകമ്പനിയിലെ കാവൽക്കാരൻ ഉറക്കെ ആരായുന്നു. പിന്നാലെ കല്പന വരുന്നു: 'അങ്ങോട്ടു പോകരുത്!

''ഇല്ല. പോകുന്നില്ല. സ്ഥലം കാണാൻ വന്നതാണ്.''

''ആ കളി വേണ്ട!''

''ഇപ്പോഴുമുണ്ടോ, വളരെ ആഴം?''

''പാതാളം വരെ,'' രോമത്തൊപ്പി തലയിൽ നിന്നെടുത്ത് അതിലെ മഞ്ഞുതുള്ളികൾ കുടഞ്ഞുകളഞ്ഞ് കാക്കിക്കുപ്പായത്തിന്റെ മാറത്തെ കീശയിൽ തിരുകി: ''ചതിക്കുഴി!''

''ആരെങ്കിലും ഇന്നലെ രാത്രിയിൽ ഈ വഴി വന്നോ?''

''ഇല്ല,'' കൈയിലെ വടികൊണ്ട് പുല്ലാനിത്തുമ്പുകൾ തല്ലിക്കൊഴിച്ച് അയാൾ പിറുപിറുത്തു: ''ആര് വരാൻ?.... മൂന്നുനാലുകൊല്ലം മുമ്പ് ഒരു പോത്ത് വീണു.''

''എന്നിട്ട്?''

''എന്നിട്ടെന്താണ്, ദുർഗ്ഗന്ധം പോലും പുറത്തുവന്നില്ല!... ആസ്പത്രിയില് ആരാ കിടപ്പായത്?''

''അച്ചൻ.''

പൊളിഞ്ഞ മതിൽ കടക്കുവോളം കാവൽക്കാരൻ അനുഗമിച്ചു: ''പൊളിഞ്ഞതൊക്കെ ഒന്നു കെട്ടിക്കാൻ എത്ര പറഞ്ഞെന്നോ, ആ മാനേജരോട്! വേണ്ടെങ്കിൽ വേണ്ട. ആർക്ക് ചേതം!''

'എവിടെപ്പോയി, നമ്മടെ അപ്പുനായരു

മൂപ്പര്!'' മേൽപ്പുരയുടെ മൂലയൊടിഞ്ഞ ചായക്കടയിൽ ചൂടുചായയിൽ നിന്നുയർന്ന ആവിയുടെ കൂടെ അദ്ഭുതവും തലപൊക്കി.

ഭാര്യയുമായി വഴക്കു മൂത്തു സ്ഥലംവിട്ടതാകാമെന്ന് ചിലർ. ചികിത്സ മതി എന്ന മൂകാമിയിലോ മറ്റോ ഭജിക്കാൻ പോയിരിക്കാമെന്ന് വേറൊരു പക്ഷം. മദ്യപാനത്തിൽ വന്ന റേഷനിങ്ങ് ഒഴിവാക്കാൻ തടിതപ്പിയതാണെന്നും അഭിപ്രായമുണ്ടായി.

എന്തായാലും മടങ്ങിവരുമെന്ന് ഏകകണ്ഠമായ തീരുമാനമായി. ഇതിനുമുൻപും പലതവണ ഇങ്ങനെ പോയതാണ്. മടങ്ങിയെത്താതിരുന്നിട്ടില്ല. ആറേഴുമാസം കഴിഞ്ഞാണ് ഒരു തവണ വന്നത്. ഓർക്കാപ്പുറത്ത് എഴുന്നേറ്റുപോയതുപോലെ ഓർക്കാപ്പുറത്ത് തിരികേ വന്നുകയറും.

തിളയ്ക്കുന്ന സമോവറിൽ ചെമ്പുനാണയങ്ങൾ ശബ്ദിച്ചു, ഇടവേളയില്ലാതെ. വെള്ളം തിളച്ചുവോ എന്നറിയാൻ ഇടുന്നതാണ്. പിന്നെ, ചെമ്പ് വാതത്തിന് നന്ന്. ഭാഗ്യം വരാനും നല്ലതാണെന്ന് വിശ്വാസം.

അടുപ്പിലെ തീനാളങ്ങളുടെ മൂകതാളം ചെമ്പുതുട്ടുകൾ ശബ്ദമാക്കിക്കൊണ്ടിരിക്കുന്നു. മരണക്കിണറിൽ നിന്ന് പറക്കുന്ന പക്ഷിയുടെ ചിറകടി ഏതടുപ്പിലെ തീനാമ്പിന്റെ മൂകതാളം പരാവർത്തനം ചെയ്തതാണെന്നറിയാതെ പീടികയിൽനിന്നിറങ്ങി. അപ്പുനായരുടെ ഭാര്യയെ കണ്ടുമുട്ടുമ്പോൾ എന്തു പറയണമെന്നും തിട്ടം കിട്ടിയില്ല.

ചേറിൽക്കുളിച്ച് വഴിയിൽക്കയറിയ കാട്ടുപന്നിയെപ്പോലെ വഴിമുടക്കിവന്ന ട്രാക്റ്റർ കടന്നുപോവാൻ കാത്തുനില്ക്കെ, ആസ്പത്രിയുടെ പൂമുഖത്ത് പുതിയ രോഗികൾ വന്നുകൂടിത്തുടങ്ങുന്നു.

''അവരൊക്കെ പോയി'' നോട്ടംകൊണ്ട് അപ്പുനായരുടെ മുറിയിലേക്ക് ശ്രദ്ധക്ഷണിച്ച് അമ്മ പറഞ്ഞു: ''അയാളുടെ ഈ പോക്ക് പതിവാണത്രെ!''

''എന്ന് എല്ലാവരും പറേണ്ണ്ട്.''

''വരാതിരിക്കില്ല്യ'' അമ്മ ഫ്ളാസ്ക്കുകൾ വാങ്ങി ചൂടുവെള്ളം ഏതിലാണെന്നു നോക്കി മറ്റേത് മാറ്റിവെച്ചു: ''പറേണതൊക്കെ മറിച്ചാണെങ്കിലും ആയാളക്ക് എന്താ ഇഷ്ടം അവരെ!''



''കരച്ചിലും പിഴിച്ചിലും ഇല്ല്യാത്തത് നന്നായി.''

''ഇനി അഥവാ വന്ന്ല്യാച്ചാലും കരഞ്ഞിട്ടും പിഴിഞ്ഞിട്ടും എന്താ കാര്യം!'' തുണി നനച്ച് അച്ഛന്റെ ചുണ്ടു തുടയ്ക്കുമ്പോൾ അമ്മയുടെ കണ്ണു നിറഞ്ഞു: ''എനിക്കു തോന്നണത് അയാള് ഇനി...''

ഗൾഫിലേക്ക് പുറപ്പെട്ടു നില്ക്കുന്ന അനിയനോട് അച്ഛൻ ചോദിക്കുന്നു: ''താൻ ഇനി എന്ന് വരും?''

ആദ്യമായി പോവുകയാണ്. കരയുകയല്ലെന്നുനടിച്ച് കരച്ചിലിനുമപ്പുറത്തെ കരയിൽ അമ്മ അള്ളിപ്പിടിച്ചിരിക്കുന്നു. യാത്രയയപ്പിന് നാട്ടുകാരും വീട്ടുകാരും ചുറ്റും.

അനിയന്റെ കൂസലില്ലാത്ത മറുപടി: ''അറിവില്ല്യ.''

''അത് പറ്റ്ല്ല്യല്ലോ!'' എന്ന് അച്ഛൻ.

''അതേ പറ്റൂ.''

കാശുണ്ടാക്കാനാണ് പോകുന്നത്. അതിനുവേണ്ടി മാത്രം. പഴയ ആളല്ല. ആകേ മാറിയിരിക്കുന്നു. കോളേജിൽ ആദ്യത്തെ വർഷം തന്നെ ഉഴപ്പി പരീക്ഷയിൽ തോറ്റ് ഇനിയെന്തെന്ന് നിശ്ചയിക്കാനാവാതെ ''ഞാനും ഏട്ടന്റെ കൂടെ വരുന്നു'' എന്ന് വിതുമ്പിയ ആളല്ല.

നഗരത്തിൽ വന്ന് കോളേജിൽ വീണ്ടും ചേർന്നപ്പോൾ രണ്ടാമതും അതൊരു തമാശയാക്കിയെടുത്ത ആളുമല്ല. മറ്റൊരു പട്ടണത്തിൽ ഒരു ചെറിയ ജോലിയിൽ ചേരാൻ കഴിഞ്ഞപ്പോൾ സന്തോഷംകൊണ്ട് കണ്ണുനിറച്ച ആളുമല്ല.

എവിടെവെച്ചോ മാറി. ജോലിയുപേക്ഷിച്ച് സ്വന്തമായി മാർക്കറ്റിങ്ങ് ബിസിനസ്സു തുടങ്ങിയപ്പോഴാണോ മാറിയത്? അത് നഷ്ടത്തിലായപ്പോഴോ? അരിയുടെ മൊത്തക്കച്ചവടം തുടങ്ങിയപ്പോഴോ? അതും പൊളിഞ്ഞ് ഭാരതപ്പുഴയിൽ മലർന്നുകിടന്നപ്പോഴോ?

ഡെൽഹിയിലേക്ക് അമ്മ കത്തെഴുതി: ''അവൻ ദുബായിക്ക് പുറപ്പെട്ടിരിക്ക്യാണ്! നിയ്യ് പറഞ്ഞാൽ കേൾക്കും. വേണ്ടാന്നെഴുതണം.''

എഴുതി. മറുപടി കിട്ടിയില്ല.

വന്നത് അച്ഛന്റെ കത്ത്: ''അവന് ശാഠ്യം. പോയി വരട്ടെ എന്ന് ഞാൻ നിശ്ചയിച്ചിരിക്ക്യാണ്. അവടേം മനുഷ്യരാണല്ലൊ എന്ന് സമാധാനിക്കാം.''

നേരിട്ടു ചോദിച്ചപ്പോൾ അവന്റെ ചുട്ട മറുപടി: ''കാശിനാണ് ഇക്കാലത്ത് വില എന്ന് പറഞ്ഞു. ഞാനൊന്ന് പോയിവരാം. ജയിച്ചില്ല്യെങ്കിൽ..... ഇനി ഇങ്ങോട്ടില്ല.''

തോറ്റില്ല. അതുകൊണ്ട് ആണ്ടുതോറും വരുന്നു. പക്ഷേ, വേണ്ടത്ര ജയിച്ചു എന്ന് അവന് ഇപ്പോഴും തോന്നുന്നില്ല. ഒരിക്കലും തോന്നുകയുമില്ലായിരിക്കാം.

വരുമ്പോൾ തുണിയും മണിയും സുഗന്ധവും കൊണ്ടുവരുന്നു. കാർ വാങ്ങി നെട്ടോട്ടം. കൺമുന്നിൽ കണ്ട ഭൂസ്വത്തിനെല്ലാം വില ചോദിക്കുന്നു. കൈനിറയെ വാരിക്കൊടുത്ത് ആളുകളെ പിന്നാലെ നടത്തുന്നു. പിന്നെ, കാർ വില്ക്കുന്നു. തിരികേ വിമാനം കയറുന്നു.

പോയാൽ അമ്മ എണ്ണുന്നു, വരാൻ ഇനി എത്ര ദിവസം കഴിയണമെന്ന്. വന്നാൽ എണ്ണുന്നു. പോകുംമുമ്പ് എത്ര ദിവസം കിട്ടുമെന്ന്. രുദ്രാക്ഷമാലയിലെ മണികളുടെ ചലനം ഒരിക്കലും നിലയ്ക്കുന്നില്ല.

സ്വർണ്ണം കെട്ടിയ രുദ്രാക്ഷമണിപോലെ ഡിജിറ്റൽ ഡിസ്പ്ളേയിൽ തെളിയുന്ന അക്കങ്ങളിൽ നിന്ന് മുഖംപൊത്തി വാരിയർ തന്റെ ഊശാന്താടി തടവി ചിരിച്ചു: ''അച്ഛന്റെ പ്രിൻറൗട്ട്, അല്ലെ?''

അകാലത്ത് കഷണ്ടി വന്ന നെറുകയിൽ ഒറ്റപ്പെട്ട ഏതാനും മുടിയിഴകളിൽ കഷ്ടിമുട്ടി തങ്ങിനില്ക്കുന്ന മഞ്ഞത്തെച്ചിപ്പൂവ് ഫാനിന്റെ കാറ്റിൽ യാത്രാമൊഴിയുടെ മുദ്ര വീണ്ടും വീണ്ടും കാണിച്ചു നില്പുണ്ട്.

''നമ്പർ പറയൂ.''

പറഞ്ഞു. ഉടൻ കീബോർഡിൽ ഉയർന്നുതാണു, വാരിയരുടെ വിരലുകൾ, നർത്തനം ചെയ്യുന്നവരുടെ കാലുകൾ പോലെ.

കമ്പ്യൂട്ടർ അതിന്റെ ഓർമ്മയിൽ പരതി ഉത്തരം കണ്ട് ഫലം കടലാസ്സിലടിക്കാനെടുക്കുന്ന നേരം. വാരിയർക്ക് ഒഴിവാണ്.

''അറിഞ്ഞില്ലെ,'' വാരിയർ ചിരിച്ചു: ''പുതിയ പ്രതിഷ്ഠ വന്നിരിക്കുന്നു!''

ചിരിക്കുമ്പോൾ വാരിയരുടെ മേൽമീശയിലെ രോമങ്ങൾ നീണ്ട് അകംവളഞ്ഞുനില്ക്കുന്നേടത്തുനിന്ന് നേർത്ത ചുണ്ട് സ്ഥാനംതെറ്റും; രോമങ്ങൾ പല്ലിൽ തൊടും.

കമ്പ്യൂട്ടറിന് വാരിയരിട്ടിരിക്കുന്ന പേര് പ്രതിഷ്ഠ എന്നാണ്.

അച്ഛന്റെ ഹൃദയമിടിപ്പും ശ്വാസതാളവും ഒക്കെ കമ്പ്യൂട്ടർ രേഖപ്പെടുത്തിവയ്ക്കുന്നു. ഡോക്ടറെ കാണാൻ ചെല്ലുമ്പോൾ പ്രിൻറൗട്ട് കൊണ്ടുചെല്ലണം.

പ്രിൻറൗട്ടിന്റെ കവർ കൗണ്ടറിൽ വച്ച് വാരിയർ ദക്ഷിണ സ്വീകരിച്ചു: ''ഞാൻ ചിലപ്പോൾ പോയേക്കും. വിദേശത്തൊരു കഴകം തരപ്പെടുന്ന മട്ടുണ്ട്.''

''അപ്പോൾ, അമ്പലത്തിൽ.....?''

പരമ്പരാഗതമായ കഴകവും ആസ്പത്രിയിലെ കമ്പ്യൂട്ടർ മേൽനോട്ടവും ഒരുമിച്ച് കൊണ്ടുനടക്കുകയാണ്.

''പകരത്തിനൊരാളെ വയ്ക്കണം. ആ ഭാഗത്തെങ്ങാൻ ആരെങ്കിലും ഉണ്ടാവ്വോ?''

''നോക്കാം.''

''ഞാനൊരു കമ്പ്യൂട്ടർ, എനിക്കൊരു കമ്പ്യൂട്ടർ.....'' വാരിയർ കൗണ്ടറിലെ സൺമൈക്കയിൽ വിരലിന്റെ തുമ്പുകൊണ്ട് രണ്ടു വട്ടങ്ങൾ വരച്ചു. പിന്നെ, ആ രണ്ടിനേയും ഉൾക്കൊള്ളുന്ന മൂന്നാമതൊരു വട്ടം വരച്ച് ചിരിച്ചു: ''പക്ഷേ,, ഞാനും ഒരു മാസ്റ്റർ കമ്പ്യൂട്ടറിന്റെ ഭാഗമായിപ്പോയില്ലേ! ആ വലിയ പ്രോഗ്രാം അനുസരിക്കുക തന്നെ!''

''പോകാൻ മടിയുണ്ടെങ്കിൽ...''



''അതും പ്രോഗ്രാമിന്റെ ഭാഗം!'' വാരിയർ ഉറക്കെ ചിരിച്ചു: ''പ്രോഗ്രാമിന്റെ പ്രോഗ്രാമിന്റെ പ്രോഗ്രാമിന്റെ....!'' രണ്ടു കൈയും ഉയർത്തി അനന്തവിസ്തൃതി ധ്വനിപ്പിച്ച് ചിരി തുടർന്നു: ''....പ്രോഗ്രാമിന്റെ ഭാഗം!''

''അപ്പുനായരുടെ പ്രിൻറൗട്ട് ആരെങ്കിലും കൊണ്ടുപോയോ?''

''ഇല്ല്യ. ആ മെമ്മറി മായ്ച്ചു കളഞ്ഞു.''

''അതായത്, ഇപ്പോൾ അപ്പുനായർ ഇല്ല്യ?''

''തരിമ്പുമില്ല!''

''ഒരു പ്രോഗ്രാം മായ്ച്ചുകളയാൻ മറ്റൊന്നോ?''

''അതെ. ചെടിയിലെ പൂവ് ദേവന്റെ കഴുത്തിലെ മാലയാവാൻ ഒരു പ്രോഗ്രാം. വാടിയ മാല നീക്കംചെയ്ത് അഭിഷേകം നടത്താൻ മറ്റൊരു പ്രോഗ്രാം. ഇതെല്ലാം ഉൾക്കൊള്ളുന്ന മൂന്നാമതൊരു ബൃഹത്പ്രോഗ്രാം വേറെ.''

മേയ്ക്കാട്ട് താഴത്തേതിൽ ഉഴുത്രവാരിയർ മകൻ ഗോവിന്ദനുണ്ണിവാരിയർ. കമ്പ്യൂട്ടർ എഞ്ചിനീയറിംഗിൽ സ്വർണ്ണമെഡൽ. നെറ്റിയിൽ ഭസ്മചന്ദനങ്ങൾ. കഴുത്തിൽ രുദ്രാക്ഷം. കാവിമുണ്ടും പോളിയെസ്റ്റർ സ്ളാക്കും. മുപ്പത്തിയൊന്ന് വയസ്സ്. ബ്രഹ്മചാരി.

''മനസ്സിലായില്ല.''

''സിമ്പ്ൾ! ഏത് സബ്പ്രോഗ്രാമിലും മാസ്റ്റർപ്രോഗ്രാമിന്റെ രൂപരേഖകൾ, സൂക്ഷിച്ചു നോക്കിയാൽ, നിഴലിട്ടു കാണാം!''

എന്നാൽ, ആ മാസ്റ്റർ പ്രോഗ്രാം ഒന്ന് റീ-ഡിസൈൻ ചെയ്ത് നോക്കരുതോ?''

''അന്തല്ല്യായ! കറുകപ്പുല്ല് പശുവിനെ കറക്കാനോ?''

''എന്നുപോവും?''

''അതിന്റെ പ്രിൻറൗട്ട് വരട്ടെ!''

''ഉണ്ണിക്ക് സ്വന്തമായി ഇഷ്ടാനിഷ്ടങ്ങളൊന്നും ഇല്ലെന്നോ?''

''ഉവ്വല്ലോ! പക്ഷേ, അതൊക്കെ എന്റെ ഇഷ്ടാനിഷ്ടങ്ങളാണ് എന്ന് എനിക്ക് തോന്നിക്കാൻ ഒരു പ്രോഗ്രാം വേറെ കിടക്കുന്നു എന്ന അറിവുമുണ്ടായിപ്പോയി!''

''മുട്ടയുടെ തോട് ഉടയില്ല എന്നാണോ?''

''ഉടഞ്ഞാൽ പിന്നെ മുട്ടയെവടെ!''

'വട്ട്' എന്നാണ് ഉണ്ണിക്ക് ആസ്പത്രിയിലുള്ള ഓമനപ്പേര്. ആസ്പത്രിക്കുന്നിന്റെ മുകളിൽ, കെട്ടിടങ്ങൾക്കപ്പുറത്തെ ചെങ്കൽപ്പാറനിരപ്പിൽ, വീട്ടിലേക്ക് പോകുന്ന വഴിയിൽ, ഉണ്ണി തനിയേ 'റോക്' നൃത്തം നടത്താറുണ്ട്, ചിലപ്പോൾ.

ഗ്രഹനില വിശദമായി നോക്കി തീരുമാനത്തിലെത്തി: ''ഏടാകൂടംതന്നെ. 'പുഴയിൽ മുതല, കരയ്ക്ക് കയറാതെ വയ്യ; കരയിൽ പുലി, പുഴയിൽനിന്ന് കയറാനും വയ്യ!' എന്ന് പറഞ്ഞതുപോലെ.''

അച്ഛനെ നഴ്സിങ്ങ്ഹോമിൽനിന്ന് വീട്ടിൽ കൊണ്ടുവന്ന ഉടനെയായിരുന്നു. പുല്പായിൽ നിരത്തിയ ചന്തമുള്ള മിനുത്ത കവിടികൾക്ക് മുന്നിലിരുന്ന് പ്രശ്നക്കാരൻ ജാതകത്തിന്റെ ഓലകൾ മേല്പോട്ടുമേല്പോട്ട് മറിച്ചു.

അമ്മ വാതിൽ മറവിൽനിന്ന് അപേക്ഷ പുറപ്പെടുവിച്ചു: ''എന്തെങ്കിലും ഒരു ഒഴിവ്....''

കവിടി വീണ്ടും പകുത്തു: ''ഉവ്വ്. സമയം പിടിക്കും.''

പ്രോഗ്രാമിന്റെ അവസാനത്തെ താളും വായിച്ച് ചുരുട്ടിക്കെട്ടി അന്ത്യവിധി വന്നു: ''ഈശ്വരാധീനം ധാരാളം. കഷ്ടപ്പെട്ല്ല്യ. ഒന്നൊന്നരക്കൊല്ലത്തെ അരിഷ്ട്, പക്ഷേ, എന്തായാലും, വേണ്ടിവരും.''

പ്രിൻറൗട്ട് വലിയ ഡോക്ടറുടെ നോട്ടം കഴിഞ്ഞ്, ചെറിയ ഡോക്ടർമാർ മൂന്നുപേരും മാറിമാറി നോക്കി. പിന്നെ, നാലുപേരും മുഖത്തോടുമുഖം നോക്കി. വലിയ ഡോക്ടറുടെ മുഖം കുനിഞ്ഞു. പിന്നെ മറ്റുള്ളവരുടേതും.

കണ്ടിരിക്കേ തോന്നി: കൃത്യമായ സ്ക്രിപ്റ്റുള്ള ഒരു നാടകം അരങ്ങേറുന്നു. അഥവാ, ഒരു കമ്പ്യൂട്ടർ പ്രോഗ്രാം നടപ്പിലായിക്കൊണ്ടിരിക്കുന്നു!

വലിയ ഡോക്ടർ പറഞ്ഞു: ''ശരി.''

ഒന്നും ശരിയല്ലെന്നിരിക്കേ, ആ പറഞ്ഞതിന്റെ അർത്ഥം മനസ്സിലാവാതെ എഴുന്നേറ്റ് പോന്നു.

ഉടുപ്പിലെ കഞ്ഞിപ്പശയുടെ കശപിശ കേൾപ്പിച്ച്, പരിചയത്തിന്റെ ചെറുചിരിയുമായി, ചില നഴ്സുമാർ വരാന്തയിൽ എതിരേ കടന്നുപോയി. മററു ചിലർ ധൃതിപിടിച്ച് മറികടന്നും പോയി, തിരിഞ്ഞുനോക്കാതെ.

നടീനടന്മാർ പരസ്പരം കടന്നുപോകുന്നു, നാടകത്തിലില്ലാതേയും. അതോ, ഇതുമുണ്ടോ അതിൽ? ഇല്ലാതെ എങ്ങനെ.

വാതിലിന് പുറംതിരിഞ്ഞ് ജനാലയ്ക്കൽ നില്ക്കുന്ന അമ്മ, വാതില്ക്കൽ കാല്പെരുമാററം കേട്ട്, തലതിരിക്കാതെ പറഞ്ഞു: ''അതാണ് നല്ലത്!''

''എന്തമ്മേ?''

''ഈ കമ്പീം കൊഴലും ഒക്കെ വലിച്ചുപറിച്ചങ്ങട്ട് കളയ്ാ!''

''ഡോക്ടർ വന്നു, അല്ലെ?''

അമ്മ മൂളിയില്ല. ഭാരിച്ച ഒരു തേങ്ങലിൽ മുങ്ങിപ്പൊങ്ങിയിട്ടും നിലവിടാതെ നിന്നു.

''ഇപ്പൊത്തന്നെ ചെയ്യാം!'' ഉറക്കെയായിപ്പോയി പറഞ്ഞത്: ''എല്ലാർക്കും തൃപ്തിയാവട്ടെ!'' ചെയ്യുന്നതെന്താണെന്നറിയുംമുമ്പ് ഫീഡിങ്ങ് ട്യൂബിൽ പിടിമുറുക്കി.

അമ്മ ഞെട്ടിത്തിരിഞ്ഞ് കയ്യിൽക്കയറിപ്പിടിച്ച് അണപൊട്ടി: ''അരുത്! അരുത്!''

അച്ഛന്റെ അടഞ്ഞ ഇടതുകണ്ണിനകത്ത് കൃഷ്ണമണി ചലിച്ചുവെന്ന് തോന്നി. ഇടതു കൈപ്പടം, ഒരു ഭാരം ചുമന്നെന്നപോലെ, അല്പം പൊങ്ങിയുംനിന്നു.

ഗർഭിണിയായ നഴ്സ് ഓടിയെത്തി: ''എന്താണമ്മച്ചീ!''

അമ്മ കേണു: ''ഈ കുഴല്...''

വിട്ടുകൊടുത്ത കുഴൽ നഴ്സ് ഏററുവാങ്ങി: ''ഞാൻ ശരിയാക്കാമല്ലൊ.''

കുഴലിന്റെ അററം മുൻപടി അച്ഛന്റെ നെററിയിൽ ഒട്ടിച്ച് നഴ്സ് പോയതിൽപ്പിന്നെയുള്ള ശൂന്യതയിൽ, അമ്മയുടെ മുഖത്ത് നോക്കാതെ ജീവശ്ശവമായി നില്ക്കെ, ഓർത്തു: 'പ്രതീക്ഷകൾക്കപ്പുറത്തും കിളിർത്തു വാടിയ പ്രതീക്ഷകളുടെ എത്രയെത്ര സന്ദർഭങ്ങൾ!

അച്ഛന്റെ നാട്ടിൽനിന്നു വന്ന അമ്മായി ഉറപ്പിച്ചു പറയുന്നു: ''ഇത് പക്ഷവാതാണ്, കുട്ട്യോളെ! നാട്ടുമരുന്നുകൊണ്ട് ഭേദാവും. ഇതിലും കഷ്ടായിട്ടേ ആ താഴത്തെലെ ഗോയിന്ദ്ലാര് കെടന്നേരുന്നതേയ്! ഇപ്പൊ

കാണണം! കാളക്കുട്ടിപോലെ ഓട്ണു!''

അന്നു രാത്രി അമ്മ സംശയിച്ചു: ''അതൊന്ന് നോക്കണോ?''

അച്ഛനെ, പ്രതിഷേധ ശബ്ദങ്ങൾ വകവയ്ക്കാതെ, കാറിൽ കയററിക്കൊണ്ടുപോയി ഈർപ്പം പിടിച്ച മുറിയിലാക്കി. ആ മുറിയിലെ കിടപ്പും കഷായവും എണ്ണയും തൈലവും ഉഴിച്ചിലും ഒട്ടും പിടിക്കുന്നില്ലെന്ന് അച്ഛൻെറ ഭാവങ്ങളിൽ നിന്ന് കൂടുതൽക്കൂടുതൽ മനസ്സിലായിട്ടും ചികിൽസ തുടർന്നു.

ഒരു രാവിലെ അച്ഛൻ കഷായം അമ്മയുടെ മുഖത്തു തുപ്പി. സ്വാധീനമുള്ള കൈ കുടഞ്ഞ് ബഹളമുണ്ടാക്കി. തിരികെ വീട്ടിൽകൊണ്ടുവന്ന് കിടത്തിയപ്പോൾ ഒരു കൊച്ചു കുഞ്ഞിനേപ്പോലെ ഉറങ്ങുകയും ചെയ്തു.

പാതിയേ ഉള്ളു എന്നാലും ഓർമ്മയുണ്ട് എന്ന് തീർച്ചയായി. പിടിച്ചു നടത്തിയാൽ നടക്കാറായി. ഫിസിയോതെറാപ്പിയുടെ നല്ല ഫലം.

പാറുകസേരയിൽ ഇരുത്തിയാൽ ഇരിക്കും, തനിയേ. എന്തെങ്കിലും അസുഖമുള്ള ആളാണതെന്ന് ആ ഇരിപ്പ് കണ്ടാൽ തോന്നുകയില്ല.

ആളുകളെ തിരിച്ചറിയും; അത്യാവശ്യം പ്രതികരിക്കും; സമയബോധം മിക്കവാറും തിരിച്ചുകിട്ടി; കയ്യകലത്തിലെത്തിയ കുട്ടികളെ തോണ്ടിയും നുള്ളിയും കളിപ്പിക്കും. ചിരിക്കും, എഴുതാൻ പറഞ്ഞാൽ ഇടതുകൈകൊണ്ട് ഏതാനും ചില അക്ഷരങ്ങളെഴുതും. രക്ഷപ്പെട്ടു എന്നു തന്നെ തോന്നി. അതൊരു പുതിയ ആളുമായിരുന്നു. ഒരുഭാഗം ഇല്ലാതായ ഒരാൾ.

O

അമ്മയുടെ മുഖത്ത് നോക്കാൻ പ്രയാസം. വെയിലിൻെറ കട്ടിക്കണ്ണാടിയിലൂടെ പ്രകാശകിരണങ്ങളായി ഊർന്നുവീഴുന്ന സൂചിമഴ കണ്ട് കട്ടിലിനരികിൽ തുരുമ്പിച്ച ഇരുമ്പുകസേരയിലിരുന്നു. വെയിലിൻെറ കൂടെ നില്ക്കവേതന്നെ ഓരോ മഴത്തുള്ളിയുടേയുംകൂടെ വീഴാനും വിധി.

പിന്നെപ്പിന്നെ മഴയും വെയിലും ജനാലയിലൂടെ അകത്ത് കടന്നു. ജനാലയും മുറിയും ഇല്ലാതായി. മുൾമുരിക്കിൻെറ കടയിൽ ചാരി ഇരിക്കുമ്പോൾ മഴ പൊഴിയുന്നു. പുഴയിൽ വെള്ളംനിറഞ്ഞ് വയലിൽ കയറി തൊടിയിലൂടെ ഒഴുകുന്നു. ചുററും മുളച്ചുനില്ക്കുന്ന വലിയ കൂണുകളാണ് ആദ്യം ഒഴുകിപ്പോയത്. കടപറിഞ്ഞ് ജലപ്പരപ്പിൽ ചെറിയ കുടകൾ പോലെ. അലകൾ കാലടികളിലടിച്ചു. തുമ്പികൾ മഴത്തുള്ളികൾക്കിടയിലൂടെ തെന്നിമാറിക്കളിച്ച് താണുപറന്നു.

മുന്നിൽ പുഴ കുത്തൊഴുക്കായി. പലരും ഒഴുകിപ്പോകുന്നു. മുത്തച്ഛൻ നിന്നാണ്, കിടന്നല്ല, ഒഴുകുന്നത്.

ഒരു മുന്നറിയിപ്പുമില്ലാതെ പുഴവെള്ളത്തിന് പകരം ആകാശംതന്നേ ഒഴുകാൻ തുടങ്ങി. കൂണുകൾ ഗോളങ്ങളായി. ഒഴുക്ക് വേഗത്തിലുമായി.

ഒരു ഗോളം കൈനീട്ടിപ്പിടിച്ച് തടഞ്ഞിട്ട് നിന്നില്ല എന്നല്ല തടഞ്ഞ കയ്യ് ദേഹത്തിൽനിന്ന് വേദനകൂടാതെ അടർന്ന് ഒഴുകിപ്പോയി! വിരലുകൾ വിടർന്നു നില്ക്കുന്ന കയ്യ്. അകന്നകന്ന് കണ്മറയുവോളം കണ്ടു.

പിന്നെ ഇടതുകയ്യും വേറിട്ട് ഒഴുക്കിൽ നീങ്ങി. വിശേഷിച്ചൊരു നഷ്ടബോധവും തോന്നിയില്ല. മുറിവില്ല, ചോര പൊടിയുന്നപോലുമില്ല. യന്ത്രഭാഗങ്ങൾ കെട്ടുപാടഴിഞ്ഞ് ഉതിരുന്നതുപോലെ.

ഓരോന്നായി കാൽവിരലുകളും തുടർന്ന് കാലുകളും നഷ്ടമായി. പിടിച്ചുനിർത്താൻ കയ്യില്ല. അനങ്ങാൻ ശേഷിയുമില്ല.

ഒഴുകിപ്പോകുന്ന പോക്കിൽ വേറേയും നഷ്ടങ്ങളുണ്ടായി. ഉടൽ കഴുത്തിൽനിന്ന് വേറിട്ടു. വേറിട്ട ഭാഗം പിന്നേയും ശിഥിലമായി കുടലും ആമാശയവും ശ്വാസകോശവും ഹൃദയവും വേറെ വേറെയായി. പക്ഷേ, ശ്വാസകോശങ്ങൾ അപ്പോഴും ശ്വസിക്കുന്നു. ഹൃദയം അപ്പോഴും മിടിക്കുന്നു!

ഒഴുകിപ്പോയി കാണാതാവുന്നത് കയ്യല്ല എന്ന സത്യം അപ്പോഴാണ് മനസ്സിലായത്. അലിഞ്ഞില്ലാതാവുകയാണ്. വെള്ളത്തിൽവീണ ശർക്കരത്തുണ്ടുപോലെ കാണാതാവുന്നു.

(തുടരും)



ഡി. സുദർശൻ



# ഒരു മഹാവൃക്ഷത്തിൻെറ ചുവട്ടിൽ



വരൂ... ഇത്, ഗീതാനിലയം. മഹോപാധ്യായ പ്രൊഫസർ എം.എച്ച്. ശാസ്ത്രികളുടെ പർണ്ണശാല അഗസ്ത്യമുടിയുടെ കാരുണ്യമായി ഒഴുകിവരുന്ന കരമനയാറിൻെറ തീരത്ത് ഒരു നിയോഗംപോലെ..... മനസ്സും ശരീരവും ശുദ്ധമാക്കി പടികയറുക. എൺപത്തി ഒന്നാമത്തെ വയസ്സിലും ഒരു യുവാവിൻെറ ഊർജ്ജസ്വലതയോടെ ഭർത്തൃഹരിയുടെ വാക്യപദീയത്തിൻെറ അടിയടരുകൾ ഏകാഗ്രതയോടെ അലൗകികമായൊരു വ്രതശുദ്ധിയോടെ ചികഞ്ഞുപോകുന്ന എം.എച്ച്. ശാസ്ത്രികൾ നിറഞ്ഞവാത്സല്യത്തോടെ ശിശുസഹജമായൊരു പുഞ്ചിരിയോടെ നിങ്ങളെ വരവേൽക്കുന്നു.

കിളിമാനൂർ കൊട്ടാരത്തിനടുത്തുള്ള കോട്ടക്കുഴിമാത്തിൽ 1911 ഒക്ടോബറിലാണ് എം.എച്ച്. ശാസ്ത്രികൾ ജനിച്ചത്. പിതാവ് പി. മഹാദേവയ്യർ, ആദ്യകാലത്ത് തിരുവിതാംകൂർ സീനിയർ മഹാറാണിയുടെ ആശ്രിതവർഗ്ഗത്തിൽപ്പെട്ടിരുന്നു. വിവാഹത്തിനുശേഷം അദ്ദേഹം കിളിമാനൂർ കൊട്ടാരത്തിൽ ഇളയ തമ്പുരാൻെറ ആശ്രിതനായി. മാതാവ് പിച്ചിമ്മാൾ. സംസ്കൃതത്തിലും മലയാളത്തിലും സാമാന്യത്തിലധികം പാണ്ഡിത്യം നേടിയിരുന്ന മഹാദേവയ്യർ പതിവായി ഭാഗവതവും രാമായണവും പാരായണം ചെയ്തിരുന്നു. മാതാവിന് അവരുടെ പിതാവും പണ്ഡിതനുമായിരുന്ന ഈശ്വരശാസ്ത്രികളിൽ നിന്ന് സംസ്കൃതത്തിലും മലയാളത്തിലും സാമാന്യമായ വ്യുൽപ്പത്തി ലഭിച്ചിരുന്നു. ദേവീസ്തോത്രങ്ങളും ഗാനങ്ങളും മധുരമായി ആലപിക്കുന്നതിൽ അവർ നിപുണയായിരുന്നു. പിതാവായ മഹാദേവയ്യർ എൺപത്തിനാലാമത്തെ വയസ്സിൽ, അതായത് ശാസ്ത്രികളുടെ പതിനാലാമത്തെ വയസ്സിൽ ദിവംഗതനായി.

അന്ന് ശാസ്ത്രികൾ തിരുവനന്തപുരം സംസ്കൃതകോളേജിലെ വിദ്യാർത്ഥിയായിരുന്നു. നന്നേവളക്കൂറുള്ള ഈ മണ്ണിൽനിന്നാണ് എം.എച്ച്. ശാസ്ത്രികൾ എന്ന വടവൃക്ഷം മുളച്ചു പൊന്തിയത്. ജന്മനാടായ കിളിമാനൂരിനെ ക്കുറിച്ച് പറയുമ്പോൾ അദ്ദേഹം വാചാലനാണ്.

''പണ്ട് ഡച്ചുകാരും മറ്റും നാല്പതിലധികം ദിവസം യുദ്ധംചെയ്ത സ്ഥലമാണ് കിളിമാനൂർ. ഞങ്ങളുടെ പുരയിടത്തിൽ നിന്നും മറ്റും ധാരാളം ഇരുമ്പുണ്ടകൾ കിട്ടിയിട്ടുണ്ട്. കിളിമാനൂർ കൊട്ടാരത്തിലെ വലിയ തമ്പുരാൻ ഉൾപ്പെടെയുള്ള പണ്ഡിതന്മാരായ തമ്പുരാക്കന്മാരുടേയും നമ്പൂതിരിപ്പാടന്മാരുടേയും മറ്റും സഹവാസം എനിക്ക് കുഞ്ഞുന്നാളിലേ ലഭിച്ചിട്ടുണ്ട്. തീണ്ടും മറ്റും ഉള്ള കാലമായിരുന്നതിനാൽ ഞങ്ങളെപ്പോലെയുള്ളവർ പഠിക്കുന്നത് കൊട്ടാരത്തിനോട് ചേർന്നുള്ള സ്പെഷ്യൽ സ്കൂളിലായിരുന്നു. എന്നാൽ ഞാൻ നാലാം ക്ളാസ്സുവരെ പഠിച്ചത് സർക്കാർ പള്ളിക്കൂടത്തിലാണ്. അതുകൊണ്ട് കുട്ടിക്കാലത്തുതന്നെ എല്ലാ വിഭാഗം ആളുകളുമായി ഇടപഴകാനുള്ള അവസരമുണ്ടായി. പുറംലോകത്തിൻെറ നിമ്നോന്നതികൾ കുട്ടിക്കാലത്തുതന്നെ തൊട്ടറിയാൻ ഈ സർക്കാർ സ്കൂളിലെ പഠനം എന്നെ സഹായിച്ചുവെന്ന് പറയാം. രാമു എന്ന അവർണ്ണനായൊരു കൂട്ടുകാരൻ അന്നെനിക്കുണ്ടായിരുന്നു. ഞാൻ സർക്കാർ സ്കൂളിൽ ചേരുവാനുള്ള മുഖ്യകാരണമിതുതന്നെയാണ്. അഗ്രഹാരങ്ങളിലെ യാഥാസ്ഥിതികത്വത്തിൻെറ ചങ്ങലക്കെട്ടുകൾ അന്ന് പൊട്ടിത്തുടങ്ങിയിരുന്നില്ല. എങ്കിലും എൻെറ മാതാപിതാക്കൾ എന്നും ഇത്തരം വിട്ടുവീഴ്ചകൾക്കൊരുക്കമായിരുന്നു. രാമുവിനോട് കൂട്ടുകൂടുന്നതിൽ മാതാപിതാക്കൾ ഒരിക്കലും എതിർപ്പ് പ്രകടിപ്പിച്ചിരുന്നില്ല. പക്ഷേ വൈകുന്നേരം കുളിപ്പിട്ടേ വീട്ടിൽ കയറ്റിയിരുന്നുള്ളു. അതൊക്കെ അന്നത്തെ കാലം.

കിളിമാനൂർ സ്കൂളിൽ നിന്ന് നാലാം ക്ളാസ്സ് പൂർത്തിയാക്കി ഞാൻ 1920-ൽ ഉപരിപഠനത്തിനുവേണ്ടി തിരുവനന്തപുരത്തു വന്നു. തിരുവനന്തപുരത്തു വന്നാൽ ഞങ്ങൾ അന്ന് സാധാരണ താമസിച്ചിരുന്നത് തിരുവട്ടാർ അമ്മവീട്ടിലായിരുന്നു. അവിടത്തെ കെ.ആർ. രവിവർമ്മ എൻെറ നെവ്യു ആയിരുന്നു. ഒരുദിവസം കാലത്ത് കഞ്ഞി കുടിച്ചുകൊണ്ടിരുന്നപ്പോൾ അന്ന് തിരുവനന്തപുരം സംസ്കൃത കോളേജ് പ്രിൻസിപ്പാളായിരുന്ന വി. കൃഷ്ണൻതമ്പി അങ്ങുന്ന് എന്നെ കാണാൻ ഇടയായി. എന്തോ പ്രത്യേകത തോന്നിയിട്ടാകണം ആരാണെന്നു ചോദിച്ചു. എൻെറ മകളുടെ മകനാണെന്നും തിരുവനന്തപുരത്ത് ഉപരിപഠനത്തിനെത്തിയിരിക്കുകയാണെന്നും അമ്മൂമ്മ പറഞ്ഞു. അന്നെനിക്ക് ഒൻപത് വയസ്സാണ് പ്രായം. 'എങ്കിൽ എൻെറ കോളേജിൽ തന്നെ കൊണ്ടുപൊയ്ക്കൊള്ളാം'. അങ്ങനെയാണ് ഞാൻ സംസ്കൃതകോളേജിൽ ചേരുന്നത്. എൻെറ ജീവിതത്തിലെ പ്രധാനപ്പെട്ട വഴിത്തിരിവുകളിൽ ഒന്നായിരുന്നു അത്.

ഇന്നും ഞാൻ ആത്മാർത്ഥമായി വിശ്വസിക്കുന്നു, സാക്ഷാൽ ഈശ്വരനാണ് കൃഷ്ണൻതമ്പി അങ്ങുന്നിൻെറ രൂപത്തിൽ എൻെറ മുന്നിൽ പ്രത്യക്ഷപ്പെട്ടതെന്ന്. എൻെറ ജീവിതത്തിൻെറ മുഖ്യവഴിത്തിരിവുകളിൽ ഒന്നായിരുന്നു ആ സംഭവം. അന്ന് ഈ പ്രകാരം യാദൃച്ഛികമായി ഒരു കൂടിക്കാഴ്ച ഉണ്ടാകാതിരുന്നെങ്കിൽ ഒരുപക്ഷേ ഇന്നിപ്പോൾ



പ്രൊഫസർ എം.എച്ച്. ശാസ്ത്രികൾ

നിങ്ങൾ എന്നെക്കാണാൻ ഇവിടെ വരുമായിരുന്നില്ല. ഉണ്ണായിവാര്യർ പറഞ്ഞതുപോലെ 'പുരാപുണ്യം' അല്ലാതെ മറ്റെന്ത്? കോളേജെന്ന് പറഞ്ഞാൽ, കോളേജും സ്കൂളും ഒരാളുടെ കീഴിൽത്തന്നെ. പേരിന് ശാസ്ത്ര വിഭാഗമെന്നും, കാവ്യ വിഭാഗമെന്നുമൊക്കെ ഉണ്ടെന്നേയുള്ളൂ. കാവ്യവിഭാഗത്തിൽ 'ശാസ്ത്രി' എന്നാണ് ആറാമത്തെ കൊല്ലത്തെ പരീക്ഷ. അതുകഴിഞ്ഞ് രണ്ടുകൊല്ലം ഉപാധ്യായൻ. മൂന്നുകൊല്ലം മഹോപാധ്യായൻ. മഹോപാധ്യായനിലാണ് ഏതെങ്കിലും ഒരു വിഷയം ഐച്ഛികമായെടുക്കുന്നത്. കൃഷ്ണൻതമ്പി അങ്ങുന്ന് നിർദ്ദേശിച്ചതനുസരിച്ച് ഞാൻ വ്യാകരണം ഐച്ഛികമായെടുത്തു. ഇടയ്ക്കൊന്നുപറയട്ടെ എന്നെ പഠിപ്പിച്ചിട്ടുള്ള അദ്ധ്യാപകരെല്ലാം തന്നെ വമ്പന്മാരായിരുന്നു. ഹരിഹരശാസ്ത്രികൾ, ശിവശങ്കരപ്പിള്ള, ആയക്കുടി രാമകൃഷ്ണ ശാസ്ത്രികൾ, എൻ. പത്മനാഭപ്പണിക്കർ. ഇത്തരം മഹാന്മാരായ അദ്ധ്യാപകരെ ഒരുമിച്ച് കിട്ടുക, ഒരു വിദ്യാർത്ഥിയെ സംബന്ധിച്ചിടത്തോളം മഹാഭാഗ്യം തന്നെയാണ്. ആഴ്ചയിൽ ഒരുദിവസം കൃഷ്ണൻതമ്പി അങ്ങുന്നിന്റെ ക്ളാസ്സുണ്ടാകും. ആ ക്ളാസ്സിന്റെ മഹിമ വിവരിക്കാൻ ഞാൻ അശക്തനാണ്. മഹോപാധ്യായനിൽ ഞാൻ കെ.പി. ശിവശങ്കരപ്പിള്ള മെമ്മോറിയൽ മെഡൽനേടിക്കൊണ്ട് ഉന്നത വിജയം കരസ്ഥമാക്കി. അദ്ദേഹവും എന്റെ ഗുരുനാഥനായിരുന്നു. ഞാൻ മഹോപാധ്യായനിൽ പഠിക്കുമ്പോൾ ആ പുണ്യപാദൻ അന്തരിച്ചുപോയിരുന്നു. കൃഷ്ണൻതമ്പി അങ്ങുന്നിന്റെ ക്ളാസ്സിനെക്കുറിച്ച് പറഞ്ഞല്ലോ. അക്കാലത്തും അതിൽ പിന്നീടും അദ്ദേഹം എന്നിൽ വളരെ ശ്രദ്ധാലുവായിരുന്നു. പിന്നെ വളരെക്കുറച്ചുകാലമേ അദ്ദേഹം ജീവിച്ചിരുന്നുള്ളൂ. ഞങ്ങൾ ഗുരുവും ശിഷ്യനും പോലെ അല്ലായിരുന്നു. കാളിദാസൻ രഘുവംശത്തിൽ ദിലീപനെക്കുറിച്ച് പറഞ്ഞപോലെ

'പ്രജാനാം വിനയാധാനാ
ദ്രക്ഷണാദ് ഭരണാദപി
സവിതാ; പിതരസ്താസാം
കേവലം ജന്മഹേതവ:'

(വിനയമുളവാക്കുന്നതുകൊണ്ടും കാക്കുന്നതുകൊണ്ടും പോറ്റുന്നതുകൊണ്ടും അദ്ദേഹം പ്രജകളുടെ അച്ഛനായി. അവരുടെ അച്ഛന്മാരുടെ പിറവി കൊടുത്തവർ മാത്രം)

അച്ഛനും മകനും, ഗുരുവും ശിഷ്യനും— ഇവരുടെ ബന്ധം ഒന്നുതന്നെയാണ്. സംബന്ധികളാണ് ഭിന്നം. അങ്ങനെ എനിക്കദ്ദേഹം പിതാവെന്നു തന്നെപറയാം. എനിക്ക് എല്ലാം തന്ന് എന്നെ ഭരിച്ചത്, ആപത്തുണ്ടായ ഘട്ടങ്ങളിലെല്ലാം എന്നെ തുണച്ചത് ഒക്കെ അദ്ദേഹമായിരുന്നു. എന്റെ ജന്മത്തിന് കാരണക്കാരായ മാതാപിതാക്കളെക്കാൾ എനിക്ക് അദ്ദേഹത്തോട് കടപ്പാടുണ്ട്. ഇത്ര ദൃഢമായൊരടുപ്പമാണ് പിൽക്കാലത്ത് അദ്ദേഹത്തിന്റെ രണ്ടു കൃതികൾക്ക് (താടകാവധം, ചൂഡാമണി) വ്യാഖ്യാനമെഴുതാൻ എന്നെ ശക്തനാക്കിയത്. ആ വ്യക്തിത്വവുമായി നേരിട്ട് ബന്ധമുണ്ടെങ്കിലേ താടകാവധം പോലൊരു കൃതിക്ക് വ്യാഖ്യാനമെഴുതാൻ കഴിയൂ. ഒരുദാഹരണം പറയാം. താടകാവധത്തിലെ വിശ്വാമിത്രനും ദശരഥനും തമ്മിലുള്ള സംഭാഷണത്തിൽ ഇങ്ങനെയൊരു പദമുണ്ട്:

"ഇരപ്പതെങ്ങനെ വേണ്ടൂ
യെന്നു ചൊല്ലിത്തന്നു മുന്ന-
മിരപ്പവരോടു വേണ്ടുംമട്ടിതു
മുടനായി! കാട്ടിയെനിക്കിഹ നീ"

യാചിക്കേണ്ടത് എങ്ങനെയെന്ന് അങ്ങ് എന്നെ പഠിപ്പിച്ചു. പിന്നെ യാചിക്കേണ്ടവരോട് എങ്ങനെ പെരുമാറണമെന്നു പഠിപ്പിച്ചു. ആ ഭാഗം തമ്പി അങ്ങുന്ന് ക്ളാസ്സിൽ പഠിപ്പിച്ചപ്പോൾ, ഡോ. ജോൺസൺ, ഒരിക്കൽ തന്റെ പുരസ്കർത്താവാകാമെന്ന് സ്വയം ഏറ്റ് അവസരം വന്നപ്പോൾ വാക്കുമാറിയ ചെസ്റ്റർഫീൽഡ് എന്ന പ്രഭുവിന് പ്രോജ്ജ്വലമായ ആത്മാഭിമാനത്തോടെ അയച്ച സുപ്രസിദ്ധമായ കത്തിലെ പരിഹാസ നിഗൂഢതയെക്കുറിച്ച് പ്രതിപാദിച്ചു. അത് വ്യാഖ്യാനത്തിൽ എനിക്ക് വളരെ പ്രയോജനപ്പെട്ടു. അത് അറിഞ്ഞിരുന്നില്ലെങ്കിൽ ആ ഭാഗം വ്യാഖ്യാനിക്കുവാൻ വളരെ പ്രയാസമാണ്. താടകാവധത്തിന് വ്യാഖ്യാനമെഴുതുക അത്ര എളുപ്പമല്ല. കഥാപാത്രങ്ങളിലൂടെയും സംഭാഷണങ്ങളിലൂടെയും ആ വ്യക്തിതന്നെയാണ് പ്രത്യക്ഷമാകുന്നത്. അതിനാൽ ആ വ്യക്തിത്വത്തെ തൊട്ടറിഞ്ഞത് വ്യാഖ്യാനത്തിൽ എന്നെ വളരെ സഹായിച്ചു എന്നുപറയാം. അദ്ദേഹത്തെ എന്നും എനിക്ക് ഓർമ്മിക്കാതിരിക്കാൻ കഴിയില്ല. അത്രയ്ക്ക് അദ്ദേഹത്തിന്റെ അനുഗ്രഹവും സഹായവും എനിക്ക് കിട്ടിയിട്ടുണ്ട്.

പതിനൊന്നു കൊല്ലം ഞാൻ സംസ്കൃത കോളേജിലെ വിദ്യാർത്ഥിയായിരുന്നു. അന്നുതന്നെ അവിടത്തെ സാഹിത്യ പ്രവർത്തനങ്ങളിലും മറ്റും ഞാൻ സജീവമായി പങ്കെടുത്തിരുന്നു. അവിടെ സാഹിത്യസമാജ്മുണ്ടായിരുന്നു. പ്രഭാഷണങ്ങളും പ്രബന്ധാവതാരങ്ങളും മറ്റും സംസ്കൃതത്തിൽ തന്നെയായിരുന്നു നടത്തിയിരുന്നത്. പിൽക്കാലത്ത് വളർന്ന് വികസിച്ച എന്റെ സാഹിത്യപ്രവർത്തനങ്ങളുടെ അടിക്കല്ലിൽ ഈ വിദ്യാർത്ഥിജീവിതത്തിലാണ് നടന്നത്. 1931-ൽ ഞാൻ സംസ്കൃത കോളേജിലെ പഠനം പൂർത്തിയാക്കി. ആ വർഷംതന്നെ കിളിമാനൂർ ഇംഗ്ളീഷ് സ്കൂളിൽ സംസ്കൃതം മുൻഷിയായി ചേർന്നു. അവിടെ ഒരുവർഷത്തോളം പഠിപ്പിച്ചു. അങ്ങനെയിരിക്കേയാണ് സംസ്കൃത കോളേജിൽ ഒരദ്ധ്യാപകന്റെ ഒഴിവുവരുന്നത്. ഡോക്ടർ ഗോദവർമ്മയാണ് അന്ന് സംസ്കൃത കോളേജ് പ്രിൻസിപ്പാൾ. അദ്ദേഹം എന്നെ പറഞ്ഞയച്ചുവരുത്തുകയായിരുന്നു. അല്ലാതെ ഇന്നത്തെപ്പോലെ അപേക്ഷ അയച്ചുകാത്തിരുന്ന് കിട്ടിയതൊന്നുമല്ല.

അവിടത്തെ തൃക്കൈകൊണ്ടുതന്നെ പേരുവരെ എഴുതി നിയമിച്ചു. ഏഴെട്ടുകൊല്ലം ഞാൻ ഹൈസ്കൂളിലായിരുന്നു. പിൽക്കാലത്ത് പ്രസിദ്ധരായ പലരും അന്നവിടെ ഹെഡ്മാസ്റ്ററന്മാരായി ഉണ്ടായിരുന്നു. ഡോക്ടർ പി.കെ. നാരായണപിള്ള, ശൂരനാട് കുഞ്ഞൻപിള്ള, എ.ജി. കൃഷ്ണവാര്യർ തുടങ്ങി പലരും. ഈ പ്രഗത്ഭന്മാരുടെ സഹവാസവും സഹകരണവും എന്നെ വളരെയേറെ സഹായിച്ചിട്ടുണ്ട് എന്ന് കൃതജ്ഞതയോടെ ഓർമ്മിക്കട്ടെ. അവിടെ നിന്ന് ഞാൻ കോളേജിൽ ചേർന്നു. അന്ന് എൻ. ഗോപാലപിള്ള സാറായിരുന്നു പ്രിൻസിപ്പാൾ. വർഷങ്ങൾ കഴിഞ്ഞപ്പോൾ എന്റെ ശിഷ്യന്മാർ തന്നെ അദ്ധ്യാപകരായെത്തി. വളരെ സന്തുഷ്ടി തന്ന കാലമായിരുന്നു അത്. ഗുരുശിഷ്യബന്ധത്തിന്റെ പവിത്രതയ്ക്ക് ഇന്നത്തെപ്പോലെ ഇടിവുവന്ന കാലമല്ലായിരുന്നല്ലോ അത്. എത്ര മഹത്തായ ഗ്രന്ഥങ്ങളും പഠിപ്പിക്കാൻ ഞാനവരെ പ്രേരിപ്പിക്കും. കാരണം അവരൊക്കെയാണല്ലോ. ഇനിയിതൊക്കെ മുന്നോട്ടുകൊണ്ടുപോകേണ്ടത്. അല്ലാതെ എല്ലാം കൈയടക്കിവയ്ക്കുന്ന ശീലം എനിക്കില്ലായിരുന്നു. എല്ലാ ഗ്രന്ഥങ്ങളും എല്ലാപേരും പഠിപ്പിക്കണം. ഇതായിരുന്നു എന്റെ രീതി. ഇപ്പോൾ സംസ്കൃത കോളേജ് പ്രിൻസിപ്പാളായിരിക്കുന്ന പ്രൊഫസർ. ധനപാലൻ, മുൻപ് പ്രിൻസിപ്പാളായിരുന്ന വെങ്കിട്ടരാമശർമ്മ, പ്രൊഫസർ വാസുദേവൻ പോറ്റി, എസ്. ഗോപാലകൃഷ്ണൻ, ഡോക്ടർ കെ. വിജയൻ എന്നിവർ അന്നവിടെ വിദ്യാർത്ഥികളായിരുന്നു. അദ്ധ്യാപനവുമായി ബന്ധപ്പെട്ടവർ എന്നനിലയിൽ ഇവരുടെ പേരുകൾ ഓർമ്മിച്ചുവെന്നേയുള്ളൂ. ഇനിയും അഭിമാനത്തോടെ പേരുപറയാവുന്ന പ്രിയശിഷ്യന്മാർ ധാരാളമുണ്ട്.

1966-ൽ ഞാൻ കോളേജിൽ നിന്ന് പിരിഞ്ഞു. കോളേജിലെ എല്ലാ ഡിപ്പാർട്ടുമെന്റുകളും ചേർന്നാണ് എനിക്ക് യാത്രയയപ്പു നൽകിയത്. അന്ന് കോളേജിയേറ്റ് ഡയറക്ടറായിരുന്ന ഡോ. കെ.ഭാസ്കരൻ നായർ, എൻ. ഗോപാലപിള്ള, ഡോക്ടർ കെ.രാഘവൻപിള്ള ഇവരെല്ലാം ആ ചടങ്ങിൽ പങ്കെടുത്തു. ഡോക്ടർ കെ. ഭാസ്കരൻ നായരെ ഞാൻ നേരത്തേ അറിയും. ഒരു രാത്രികൊണ്ട് ഞാനും അദ്ദേഹവും എൻ. ഗോപാലപിള്ളയും ചേർന്ന് ഒരു പുസ്തകമെഴുതി. പിറ്റേദിവസം തന്നെ അച്ചടിപ്പിച്ച് ടെക്സ്റ്റ്ബുക്ക് കമ്മറ്റിക്ക് സമർപ്പിച്ചിട്ടുണ്ട്. ഇക്കാര്യം ആശംസാപ്രസംഗത്തിൽ അദ്ദേഹം സൂചിപ്പിച്ചു. റിട്ടയർ ചെയ്തതിന്റെ അടുത്തവർഷം പെരിനാട് തൃക്കരുവാ ശ്രീനാരായണ വിലാസം സംസ്കൃത ഹൈസ്കൂളിൽ അദ്ധ്യാപകനായി

ഗിരീഷ് പുലിയൂർ

# ഊട്ടുപാട്ട്



വെളിയന്നൂരൂട്ടുമേളം
വെളിപാടിനു തപ്പുതാളം
വാളെടുത്തു വടിയെടുത്തു
വിളയാടി കുലദൈവം.

മണിയടിച്ചു മന്തിറങ്ങൾ
മണിമണിയായോതുന്നേൻ
പണിയുന്നേനടി, യെങ്ങൾ-
ക്കണയേണം പൂവത്താൻ.

തലമുറകൾ കൊയ്യേണ്ടും
തറവാട്ടിലെ പെണ്ണുങ്ങൾ
നിറവയറാലുയിർപോക്കിയ
നിലയില്ലാത്തെളിനീരും.

തിരുമുററത്തസ്ഥിത്തറ
തിരിനീട്ടിയ തുളസിപ്പൂ-
വിലനുള്ളി മലർക്കളവും
ചമയിച്ചേനടിയങ്ങൾ.

ഇടിവെട്ടേററടിപെട്ടൊരു
കമുകിൻപൂവിരികൾ, നിറ
നിറയാത്തൊരു നിറപറകൾ
കരിയെരിയുമിടിഞ്ഞിലുകൾ.

കത്തുന്ന വിശപ്പാററാ
തൊരുമിച്ച പണക്കിഴിയാ-
ലിച്ചെമ്പക മരമാകെ-
ക്കെട്ടിയ ചെമ്പട്ടാടകൾ.

ഞങ്ങളുടെ കടിഞ്ഞൂലിൽ
കനിവിയലാനൊളി വിതറും
കാലിണയിൽ കണിവയ് പൂ
കരിവളകൾ കാൽത്തളകൾ.

കണ്ണേറും നാവേറും
മാറീടാനിരുപാടും
കരിയേറിയ കൈകൂപ്പി-
ത്തിരുചേവടിയുഴിയുന്നേൻ.

മാടന്നും മറുതയ്ക്കും
മലദേവത ദേവർക്കും
ചെളിയിൽ ചെന്താമരകൾ
ഹൃദയങ്ങൾ കൂപ്പുന്നേൻ.

നൂററാണ്ടായാചാരം
നോററാണേ പോററുന്നൂ
തറവാടിൻ തായ്‌വേരേ
നിലയില്ലാതുഴലുന്നേൻ

കണ്ണുകളിൽ കരളുകളിൽ
കാളുന്നെരിതീയാണേ
കാത്തിരുന്നുകണ്ട കിനാ-
വുയിരററ മനസ്സാണേ.

വീടിന്റെ വടക്കിന്നൊരു
കാക്കത്താൻ കുടികെട്ടി
വീടിന്റെ വടക്കിന്നൊരു
പുളിവിത്തിന് മുളപൊട്ടി.

എവിടേയ്ക്കടി വച്ചാലും
ദുശ്ശകുനശ്ശാപങ്ങൾ
ഇടവേളയെഴാതുള്ളതി-
ദുഃഖകര സ്പർശങ്ങൾ.

വിളറിയ നെല്ലോലകളിൽ
വിളയാതെ കിടക്കുന്നൂ
മാവേലിപ്പാട്ടുണരും
മലയാളത്തിരുവോണം.

നാളെ നാളെ (നീളെനീളെ)
പുതിയൊരു പൂമ്പുലരി വരും
പുലരികണ്ടു കണ്ണടയ്ക്കും
കനവൊരു പാഴ്ക്കനവായി.

മണ്ണാണ്ടു മറഞ്ഞവരി-
ന്നെവിടുന്നോ മണ്ണുപിളർ-
ന്നെത്തുന്നൂ, നിഷ്ഫലിത
സ്വപ്നങ്ങൾ കത്തുന്നൂ.

ഇടിമിന്ന, ലൊരണുബോംബിൻ
വിസ്ഫോടനമോർക്കുന്നൂ
തുടികൊട്ടിപ്പാടേണ്ടും മഴ,
തീമഴയോർക്കുന്നൂ.

എന്തിനനിപ്പാടുന്നൂ
തൊന്തരവിൻ പല്ലവികൾ
എന്തറിയാതുള്ളതെന്റെ
തമ്പുരാന്റെ കണ്ണിണകൾ!

നിരനിരയും കുലവാഴയി-
ലെരിയുന്നൂ പന്തങ്ങൾ
ഇരുളമരും കരളുകളിൽ
തെളിയുന്നൂ പന്തിങ്ങൾ.

തിരുനാമത്തിരയേറി-
ത്തിരിയുന്നേനെരിനാവുകൾ
കരിവാവുകളിരുളഴിയാൻ
വരിവരിയായ് നിൽക്കുന്നേൻ.

തുള്ളൽക്കൊട്ടലയൊലികൾ
തുള്ളുന്നൂ കാതുകളിൽ
തുയിലുണരൂ തുള്ളിവരൂ
കുലദേവപ്പെരുമാളേ.

തട്ടുപുരയ്ക്കകമേറി
പട്ടെടുത്തു തററുടുത്തു
മണിമാല മാറിലിട്ട്
തിരുനൂറാൽ കുറിയിട്ട്.

തപ്പുതാളമേളത്തിൻ
ചുവടുവച്ചു തുള്ളിയാടൂ
നാടിനെഴും നോവുണരാൻ
കാരണങ്ങളുരിയാടൂ.

ഒരുതുള്ളിയിലൊരു കടലും
ഒരു മലരിൽ മധുമഴയും
ഒരു കനലിൽ പുലരൊളിയും
കൊണ്ടുവരൂ കൂടെവരൂ.

ചേർന്നു. 'സംസ്കൃതം പാഠിപ്പിക്കാൻ അദ്ധ്യാപകരെ കിട്ടുന്നില്ല. ശാസ്ത്രികൾക്ക് വരാമോ' എന്ന് ശിരോമണി ഗോവിന്ദൻ എന്നോടു ചോദിച്ചു. കുട്ടികളെ പഠിപ്പിക്കുന്ന കാര്യമല്ലേ വരാമെന്ന് ഞാനേറ്റു. കോളേജിൽ നിന്ന് പ്രൊഫസറായി റിട്ടയർ ചെയ്ത ഒരാൾ ഹൈസ്കൂളിൽ പഠിപ്പിക്കുവാൻ പോവുക ഇപ്പോഴത്തെപ്പോലെ അപ്പോഴും സ്വാഭാവികമായിരുന്നില്ല. അവിടെപ്പോയി കുട്ടികളെ പഠിപ്പിച്ചു. അദ്ധ്യാപകർക്ക് വേണ്ട നിർദ്ദേശങ്ങളും കൊടുത്തു. ഹെഡ്മാസ്റ്ററും മറ്റും ഒരു ഗുരുവിനോടെന്നവണ്ണമാണ് എന്നോട് പെരുമാറിയത്. അതോടൊപ്പം ആ നാട്ടിലെ ജനങ്ങളുമായി ഇടപഴകാനും കഴിഞ്ഞു. അവർക്കും എന്നോട് വളരെ ബഹുമാനമായിരുന്നു. അപ്പോഴേക്കും റിട്ടയർ ചെയ്തവരെ നിയമിക്കാൻ പാടില്ലാ എന്നൊരു നിയമം വന്നു. അങ്ങനെ അതുപേക്ഷിക്കേണ്ടിവന്നു.

അൻപത്തേഴാമത്തെ വയസ്സിൽ തിരിച്ചുവന്ന് കേരള സർവ്വകലാശാലയിൽ റിസർച്ച് സ്കോളറായി ചേർന്നു. സംസ്കൃതത്തിലെ പ്രൗഢവ്യാകരണ ഗ്രന്ഥമായ വാക്യപദീയത്തിന്റെ പഠനത്തിലേർപ്പെട്ടു. തീസിസ് കൊടുക്കാൻ കഴിഞ്ഞില്ല. എങ്കിലും മൂന്നു വർഷം പഠിക്കാൻ കഴിഞ്ഞത് വലിയ കാര്യമായി.

മൂന്നു കാണ്ഡങ്ങളിലായി രണ്ടായിരത്തോളം കാരികകളുള്ള വ്യാകരണശാസ്ത്ര മഹാഗ്രന്ഥമാണ് വാക്യപദീയം. 'സ്ഫോടം' (സ്ഫുടതി അസ്മാദ് അർത്ഥഃ ഇദി സ്ഫോടഃ പ്രകാശിക്കുന്ന ഇതിൽ നിന്ന് അർത്ഥം എന്നതുകൊണ്ട് 'സ്ഫോടം' എന്നു പറയപ്പെടുന്നു) എന്ന് വ്യവദേശിക്കപ്പെടുന്ന നിത്യമായ ശബ്ദമാണ് ജഗത്തിന്റെ കാരണമെന്നുള്ള ശാബ്ദിക സിദ്ധാന്തം വാക്യപദീയത്തിൽ സമർത്ഥിതമായിരിക്കുന്നു. അദ്വൈത സിദ്ധാന്തത്തിലെ 'വിവർത്തവാദം' വാക്യപദീയത്തിൽ നിന്ന് സ്വീകരിച്ചതാകാം. അധിഷ്ഠാനത്തിന് യാതൊരു മാറ്റവും വരാതെ മറ്റൊന്നായി അവിദ്യാദശയിൽ പ്രതിഭാസിക്കുക എന്നതാണ് വിവർത്തത്തിന്റെ സ്വഭാവം. കയറിൽ തോന്നുന്ന സർപ്പം മിക്കവാറും വിവർത്തത്തിലുള്ളതാണ്. വൈയാകരണന്മാർ ജഗത്കാരണമായി സിദ്ധാന്തിക്കുന്ന ബ്രഹ്മം ശബ്ദാത്മകമാണ്. അനാദിനിദനമായ ബ്രഹ്മം ശബ്ദതത്ത്വമാകുന്നു. അതാണ് അക്ഷരമായിക്കൊണ്ട് അർത്ഥഭാവത്തിൽ വിവർത്തിക്കുന്നത്. ജഗത്തിന്റെ സ്ഥിതിലയങ്ങൾ ആ വിവർത്തത്തിന്റെ ഫലമാണ്. ശബ്ദം അഖണ്ഡമാകുന്ന പദത്തിൽ വർണ്ണങ്ങളില്ല. വർണ്ണങ്ങളിൽ വർണ്ണാവയവങ്ങൾ ഇല്ല. വാക്യത്തിൽ പദങ്ങൾക്ക് വേർതിരിഞ്ഞുള്ള നിലയില്ല (ആത്യന്തികമായി), ശബ്ദത്തെ അനുഗമിക്കുന്ന യാതൊരു പ്രത്യയവും (പ്രതീതി, അനുഭവം) ആർക്കും ഉണ്ടാകുന്നില്ല. ഏതു ജ്ഞാനവും ശബ്ദത്തോട് അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. വാക്യപദീയത്തിലെ പ്രഥമകാണ്ഡം വാക്യകാണ്ഡം അഥവാ ബ്രഹ്മകാണ്ഡം എന്നറിയപ്പെടുന്നു. ദ്വിതീയകാണ്ഡം പദവിഷയകമാണ്. തൃതീയ കാണ്ഡം പ്രകീർണ്ണകം എന്നറിയപ്പെടുന്നു. വ്യാകരണം പരമപുരുഷാർത്ഥമായ മോക്ഷത്തിന്റെ മുഖ്യസാധനമെന്നുള്ള മഹാദർശനമാണ് ഭർത്തൃഹരി വാക്യപദീയത്തിൽ അവതരിപ്പിച്ചിട്ടുള്ളത്.

പതഞ്ജലിയുടെ മഹാഭാഷ്യത്തിലെ നിഗൂഢതത്ത്വങ്ങൾ ഗ്രഹിക്കുന്നതിന് വാക്യപദീയം ഒരേയൊരവലംബമാണ്. ഭർത്തൃഹരി തന്നെ വാക്യപദീയത്തിന് പ്രൗഢമായ വ്യാഖ്യാനം രചിച്ചിട്ടുണ്ട്. ഹേലാരാജനെപ്പോലുള്ളവരും വാക്യപദീയത്തിന് വ്യാഖ്യാനം രചിച്ച് കേൾവി- കേട്ടവരാണ്. പ്രാചീനരും അർവ്വാചീനരുമായ *സംസ്കൃതപണ്ഡിതന്മാർ തങ്ങളുടെ സ്വതന്ത്രപ്രബന്ധങ്ങൾക്ക് വാക്യപദീയത്തോട് ഏറെ കടപ്പെട്ടവരാണ്. അങ്ങനെ വൈപുല്യം കൊണ്ടും ഗാംഭീര്യം കൊണ്ടും പ്രശസ്തമായ വാക്യപദീയമാണ് ശാസ്ത്രികളുടെ നിഷ്കൃഷ്ടമായ പഠനത്തിന് വിഷയമായത്.

1971-ൽ ശാസ്ത്രികളുടെ ഷഷ്ടിപൂർത്തി ആഘോഷിച്ചു. അന്ന് ശിവഗിരിമഠത്തിലെ ജ്ഞാനേശ്വരാനന്ദ സ്വാമികൾ ധർമ്മസംഘം പ്രസിഡൻറിന്റെ നിർദ്ദേശമനുസരിച്ച് ശാസ്ത്രികളെ വന്നുകണ്ട് വർക്കല ശിവഗിരി മഠത്തിൽ ആരംഭിക്കുവാൻ ഉദ്ദേശിക്കുന്ന ബ്രഹ്മവിദ്യാലയത്തിൽ ആചാര്യനായി പ്രവർത്തിക്കുവാൻ കൂട്ടിക്കൊണ്ടുപോയി. അതിനടുത്തുള്ള ദിവസം തന്നെ ബ്രഹ്മവിദ്യാലയം തുടങ്ങി ശാസ്ത്രികൾ മുഖ്യാചാര്യനായി. ഏതാനും വിദ്യാർത്ഥികളെ ബ്രഹ്മവിദ്യാലയത്തിൽ ചേർത്തു. മഠാധിപതി ബ്രഹ്മശ്രീ ശങ്കരാനന്ദ സ്വാമികൾ ശാസ്ത്രികൾക്ക് ശ്രീനാരായണ ഗുരുദേവന്റെ ആത്മോപദേശ ശതകത്തിലെ പ്രഥമപദ്യം ഉപദേശിച്ചുകൊടുത്തു. തുടർന്ന് എട്ടുകൊല്ലത്തോളം ബ്രഹ്മവിദ്യാലയത്തിൽ ശാസ്ത്രികൾ മുഖ്യാചാര്യനായിരുന്നു. മഹോപാധ്യായ ഇ.വി. ദാമോദരൻ തുടങ്ങി പലരും അന്ന് സഹപ്രവർത്തകരായി ഉണ്ടായിരുന്നു. അദ്ധ്യേതാക്കളിൽ പലരും ക്രമപ്രകാരം സന്യാസം സ്വീകരിച്ച് ശ്രീനാരായണധർമ്മ സംഘത്തിന്റെ പ്രാശസ്ത്യത്തിന് നിദാനഭൂതരായിത്തീർന്നു. ശിവഗിരിയിൽ സേവനമനുഷ്ഠിക്കുന്ന കാലത്താണ് ശ്രീനാരായണ ഗുരുകുലവുമായി ശാസ്ത്രികൾ ബന്ധപ്പെടുന്നത്. സംപൂജ്യനായ നടരാജ ഗുരുവു മായി ബന്ധപ്പെടാൻ അന്ന് ശാസ്ത്രികൾക്കവസരം ലഭിച്ചു. തുടർന്ന് ഗുരുകുലാദ്ധ്യക്ഷനായ ഗുരു നിത്യചൈതന്യയതിയുമായി ബന്ധപ്പെടുവാൻ കഴിഞ്ഞത് ശാസ്ത്രികൾ ഒരു മഹാഭാഗ്യമായി കരുതുന്നു. അക്കാലത്തുതന്നെ ശ്രീനാരായണ ഗുരുദേവന്റെ പല കൃതികൾക്കും ശാസ്ത്രികൾ വ്യാഖ്യാനം രചിച്ചു. വിനായകാഷ്ടകം, ആത്മോപദേശശതകം, വാസുദേവാഷ്ടകം, കാളീനാടകം, ജനനീനവരത്നമഞ്ജരി, ദൈവദശകം, വേദാന്തസൂത്രം ഇവ അതിൽ ചിലതാണ്. ഈ വ്യാഖ്യാനങ്ങളിൽ പലതും അദ്ദേഹം സ്വന്തം ചെലവിലാണ് പ്രകാശിപ്പിച്ചിട്ടുള്ളത്. ഗുരുകുലത്തിലെ മിക്ക പരിപാടികളിലും വർഷം തോറും നടക്കുന്ന കൺവൻഷനുകളിലും ശാസ്ത്രികൾ ഇപ്പോഴും സജീവമായി പങ്കെടുക്കുന്നു. മുനി നാരായണപ്രസാദ്, മന്ത്രചൈതന്യസ്വാമികൾ തുടങ്ങിയവരും ശാസ്ത്രികളുടെ കൈതവമായ ആദരത്തിന് പാത്രമായിട്ടുണ്ട്.







ഇ.എം.എസ്. നമ്പൂതിരിപ്പാട്

**സാഹിത്യം, ചരിത്രം, മാനവികത**

# ചരിത്രത്തിന്റെ ഗതി നിർണയിക്കുന്നത് ജനങ്ങൾ

## ചരിത്രം

ജനങ്ങളുടെ ഇടയിൽ പ്രവർത്തിച്ച് ആ പ്രവർത്തനത്തിന്റെ ഭാഗമായി ചരിത്രം പഠിക്കുന്ന ഒരു വിദ്യാർത്ഥിയാണ് ഞാൻ. ആ നിലയ്ക്ക് ഞാൻ ചരിത്രഗ്രന്ഥങ്ങൾ രചിക്കുകയും ചെയ്തിട്ടുണ്ട്. അതിന്റെ അനുഭവത്തെക്കുറിച്ച് നിങ്ങളോടുപറയാൻ ഞാൻ ആഗ്രഹിക്കുന്നു. 1947-ലാണ് കേരള ചരിത്രം സംബന്ധിച്ച് ഒരു ഗ്രന്ഥം മലയാളത്തിൽ എഴുതണമെന്ന് ഞാൻ തീരുമാനിച്ചത്. അതിനാവശ്യമായിട്ടുള്ള ഗ്രന്ഥങ്ങൾ ശേഖരിച്ചും പഠിച്ചും അതിന്റെ അടിസ്ഥാനത്തിൽ ഞാൻ ഒരുഗ്രന്ഥം രചിക്കുകയും ചെയ്തു. 1948-ൽ പ്രസിദ്ധീകരിച്ച ആ ഗ്രന്ഥത്തിൽ ഒട്ടേറെ ന്യൂനതകൾ ഉണ്ടായിരുന്നു. ആ ന്യൂനതകൾ ചൂണ്ടിക്കാണിച്ചുകൊണ്ട് പല സുഹൃത്തുക്കളും വിമർശനങ്ങളെഴുതി. ആ വിമർശനങ്ങൾ ഞാൻ ശ്രദ്ധിച്ചുപഠിച്ചു. ആ വിമർശകന്മാരുടെ അഭിപ്രായങ്ങളെ ഖണ്ഡിച്ചുകൊണ്ടും എന്റെ നിലപാട് ന്യായീകരിച്ചുകൊണ്ടും അതേ അവസരത്തിൽ തന്നെ അതിന്റെ അപൂർണ്ണതകൾ സമ്മതിച്ചുകൊണ്ടും സ്വയം വിമർശനപരമായ ചില ലേഖനങ്ങൾ ഞാൻ കുറെയൊക്കെ എഴുതി. അതിന്റെയെല്ലാം അവസാനമായി 1990-ലൊ 91-ലൊ ആണ് അതിന്റെ ഒരു പരിഷ്കരിച്ച പുതിയ രൂപം ഞാൻ പുറത്തിറക്കിയത്.

വേണ്ടി ഞാൻ ആധാരമാക്കിയെടുത്തിട്ടുള്ളത് ഈ വശങ്ങളാണ്. അന്ന് കേരളം മൂന്നായി പിരിഞ്ഞുകിടക്കുകയായിരുന്നു. തിരുവിതാം-കൂർ, കൊച്ചി, മലബാർ. ഈ ഓരോ പ്രദേശത്തിനും അതാതിന്റേതായ പ്രാദേശിക ഔദ്യോഗികമാനുവലുകളുണ്ടായിരുന്നു.

ആ മാനുവലുകൾക്കുപുറമെ ഞാൻ പഠിച്ചത് കേരള ചരിത്രം മുഴുവൻ തന്നെയുള്ള ഒരു ചരിത്രം പത്മനാഭ മേനോന്റെ പേരിൽ ഉണ്ടായിരുന്നതാണ്. ഇത്രയും ഗ്രന്ഥങ്ങളെ ആസ്പദമാക്കി ചരിത്രം രചിക്കാൻ തുടങ്ങിയപ്പോൾ ഞാൻ കണ്ട ഒരു കാര്യം ഈ ഗ്രന്ഥകാരന്മാരെല്ലാം കേരള ചരിത്രത്തിന്റെ തുടക്കമായി എടുക്കുന്നത് പരശുരാമൻ വെൺമഴു എറിഞ്ഞ് കേരളത്തെ കടലിൽ നിന്ന് എടുത്തുവെന്നാണ്. പരശുരാമൻ കടലിൽ കിടന്നിരുന്ന കേരളത്തെ ഉയർത്തിയെടുത്തുവെന്ന ആ കഥ വിശ്വസിക്കാൻ കൊള്ളാത്തതാണെന്ന് സമ്മതിക്കുന്നു. പക്ഷേ, അതിന്റെ പിന്നിൽ ഒരുസത്യം കിടക്കുന്നുണ്ട്. കേരളപ്രദേശം ഒരുകാലത്ത് കടലിനടിയിലായിരുന്നു. ആ കടലിനടിയിലായിരുന്ന കേരളം പുറത്തുവരികയായിരുന്നു. അതിൽ പരശുരാമനേയും വെൺമഴുവിനേയും പറ്റിയുള്ള കഥകളെല്ലാം കല്പിതകഥകളാണ്. എങ്കിലും കടലിനടിയിൽ കിടന്നിരുന്ന കേരളം കടലിനുവെളിയിൽ വന്നുവെന്നുള്ള ഒരു സത്യമുണ്ട്. ഇതിന് ഉദാഹരണങ്ങൾ പറയുന്നുണ്ട്. കടൽ നില്ക്കുന്ന സ്ഥലത്തിന്റെ അടിസ്ഥാനത്തിൽ ചില പേരുകളും ഉണ്ട്. അങ്ങനെയെല്ലാം പേരുകളുടെയും മറ്റും അടിസ്ഥാനത്തിൽ ഒരു സത്യമാണ് കടലിൽ കിടന്നിരുന്ന കേരളം കരയായിത്തീരുന്നുവെന്നുള്ളത്. അതു സത്യമാണൊ എന്നുള്ളത് നമുക്കറിഞ്ഞുകൂടാ. അതു സത്യമാണെങ്കിൽപ്പോലും കേരളത്തിന്റെ ചരിത്രത്തിന് അത്ര വളരെ പഴയകാലത്തെ പഴമയൊന്നുമില്ല. വളരെ അടുത്തകാലത്താണ് കേരളം വന്നത്. കടലിൽ നിന്നുവന്നത്. ശരിയാവാം. തെറ്റാകാം. അത് ശരിയാണെങ്കിൽത്തന്നെ അതു നടന്നത് എത്രയോ ആയിരം കൊല്ലങ്ങൾക്കുമുമ്പായിരിക്കണം. എന്തായാലും കേരളത്തിന്റെ ചരിത്രത്തിന് അത്രയൊന്നും പഴക്കമില്ല. അടുത്തകാലത്ത് ചരിത്രപണ്ഡിതന്മാർ വിശേഷിച്ചും ചരിത്രഗവേഷകർ പുരാവസ്തു ഗവേഷണം നടത്തി പുരാവസ്തുക്കൾ കണ്ടെടുത്ത് അതു. വ്യാഖ്യാനിച്ച് കേരളത്തിന്റെ പ്രാചീന ചരിത്രം പഠിച്ചതിൽ നിന്ന് കേരളത്തിന് രണ്ടു മൂവായിരത്തിലധികം കൊല്ലത്തെ പഴക്കമില്ല, രണ്ടു മൂവായിരം കൊല്ലത്തിനുമുമ്പുള്ള കേരളത്തിനെക്കുറിച്ച് ഒരു തെളിവുമില്ല. പുരാവസ്തു ഗവേഷകർ പല വസ്തുക്കളും കണ്ടെടുത്തിട്ടുണ്ട്. പക്ഷേ, ആ കണ്ടെടുത്തതിൽ നിന്നൊക്കെ ഇന്ന് കേരളമെന്നു കണക്കാക്കുന്ന പ്രദേശത്ത് രണ്ടുമൂവായിരം വർഷങ്ങൾക്കുമുമ്പ് മനുഷ്യവാസമുണ്ടായിരുന്നുവോ എന്നുപോലും സംശയമാണ്. ആ നിലയ്ക്ക് കേരളത്തിന്റെ പഴമയെ സംബന്ധിച്ചു നാം അഭിമാനം നടിക്കാറുണ്ട്. പഴയ രാജ്യമാണ്. അതിനു വേണ്ടി പരശുരാമന്റെ കഥ മാത്രമല്ല ഒട്ടേറെ കഥകളും പല ഐതിഹ്യങ്ങളുമെല്ലാം ആസ്പദമാക്കുന്നുണ്ട്. ഇങ്ങനെ ഐതിഹ്യങ്ങളെ ആസ്പദമാക്കിക്കൊണ്ടുള്ള ചരിത്രരചനയാണ് ഞാൻ എന്റെ ആദ്യത്തെ കേരള ചരിത്രമെഴുതിയപ്പോൾ ആധികാരികമായിട്ടുള്ള ഗ്രന്ഥമായി എനിക്ക് അവലംബിക്കാൻ ഉണ്ടായിരുന്നത്.

ഇന്ന് ആ സ്ഥിതിമാറിയിരിക്കുന്നു. ഇന്നത്തെ കേരളചരിത്രമെന്നു പറഞ്ഞാൽ ഈ സ്ഥലത്തുനടത്തിയിട്ടുള്ള പുരാവസ്തു ഗവേഷണത്തിന്റെ ഫലമായി കണ്ടെടുത്തിട്ടുള്ള വസ്തുക്കളുടെ അടിസ്ഥാനത്തിൽ ഈ പ്രദേശത്ത് മനുഷ്യവാസത്തിന് എത്രകാലത്തെ പഴക്കമുണ്ടെന്ന കാര്യങ്ങൾ അടങ്ങിയിട്ടുണ്ട്. മനുഷ്യവാസം തുടങ്ങിയിട്ടുള്ള ആ കാലത്തെസ്ഥിതിയെന്താണെന്നതു സംബ

രണ്ടാമത്തെ ഗ്രന്ഥത്തിന്റെ തലക്കെട്ട് "കേരള ചരിത്രം മാർക്സിസ്റ്റ് വീക്ഷണ" ത്തിലെന്നാണ്. ഒരു മാർക്സിസ്റ്റുകാരൻ കേരള ചരിത്രത്തെ എങ്ങനെ കാണുന്നു എന്നുള്ളതിന്റെ ഒരു ലഘുവിവരണമാണ് ആ ഗ്രന്ഥം. അതുകൊണ്ട് മാർക്സിസ്റ്റ് വീക്ഷണത്തോടെയാണ് ഞാൻ ചരിത്രം കാണുന്നത്. എന്നുവച്ചാൽ അതിന്റെ അർത്ഥം ചരിത്രം സൃഷ്ടിക്കുന്നത് ജനങ്ങളാണെന്നുള്ളതാണ്. നാം പഠിക്കുന്ന കാലത്ത് സ്കൂളുകളിലും കോളേജുകളിലുമെല്ലാം വീരനായകന്മാരാണ് ചരിത്രം രചിക്കുന്നത് എന്നുള്ള ധാരണ അനുസരിച്ച് രാജാക്കന്മാർ, ചക്രവർത്തിമാർ, പടത്തലവന്മാർ മുതലായവരുടെ കഥകളാണ് ചരിത്രമായി പഠിപ്പിച്ചിരുന്നത്. പോരെങ്കിൽ കേരള ചരിത്രത്തെ സംബന്ധിച്ച് ഞാൻ എന്റെ ആദ്യഗ്രന്ഥം എഴുതാൻ ശ്രമിച്ചപ്പോൾ അതിനുള്ള സോഴ്സ് കണ്ടെത്തി പഠിച്ചപ്പോൾ അതിൽ പ്രധാനമായി കണ്ട ഒരു സംഗതി ആധുനിക ശാസ്ത്രീയ ചരിത്രരചനയല്ല അതിലുണ്ടായിരുന്നത് എന്നതാണ്. വിശേഷിച്ച് കേരള ചരിത്രത്തിനു-

> **മാർക്സിസ്റ്റെന്ന നിലയിൽ ഞാൻ വിശ്വസിക്കുന്നത് ചരിത്രത്തിന്റെ ഗതി നിർണ്ണയിക്കുന്നത് ജനങ്ങളെന്നാണ്. ജനങ്ങളെന്നു പറഞ്ഞാൽ നിരക്ഷര ബുദ്ധികൾ എന്ന് പണ്ഡിതൻമാർ എഴുതിത്തള്ളാറുള്ള സാധാരണക്കാർ.**

ന്ധിച്ച പല സത്യങ്ങളും പുറത്തുകൊണ്ടുവരാനും കഴിഞ്ഞിട്ടുണ്ട്. ആ തരത്തിലുള്ള ഗ്രന്ഥങ്ങൾ വന്നിട്ടുണ്ട്. പുരാവസ്തുഗവേഷണത്തിന്റെ അടിസ്ഥാനത്തിൽ നാം ഇന്ന് മനസ്സിലാക്കുന്നതുവച്ച് നോക്കുകയാണെങ്കിൽ **കേരളം ഒരു പ്രത്യേക ഭൂപ്രദേശമായി** വളരെ അടുത്തകാലത്തേ വന്നിട്ടുള്ളൂ. ഏറ്റവും പഴയ ചരിത്രം വച്ചുനോക്കിയാൽ കേരളത്തിലെ സ്ഥിതി സംഘകാലകൃതികളിലെ അന്നത്തെ തമിഴകമാണ്.

ആ തമിഴകത്തിന്റെ ഭാഗമായിരുന്നു കേരളം. സംഘകാലകൃതികൾക്കാണെങ്കിൽ **മൂവായിരത്തിലേറെ വർഷം പഴക്കമില്ല. ആ സംഘ**കാലകൃതികളിലെ തമിഴകത്തിന്റെ ഭാഗമായിരുന്നു ഇന്നു നാം കേരളമെന്ന് വിളിക്കുന്ന ഈ പ്രദേശം. അതാണെങ്കിലോ തമിഴകത്തിന്റെ ഭാഗമായി ചേരസാമ്രാജ്യം, ചോള സാമ്രാജ്യം, പാണ്ഡ്യസാമ്രാജ്യം ഇങ്ങനെ മൂന്നു സാമ്രാജ്യങ്ങളായിരുന്നു. ഇങ്ങനെ മൂന്നു സാമ്രാജ്യങ്ങളുടേതിൽ ചേരസാമ്രാജ്യത്തിന്റെ ഭാഗമായിരുന്നു ഇന്നത്തെ കേരളം എന്ന പ്രദേശം. അന്നത്തെ സ്ഥിതിയിൽ കേരളം സംഘകാല തമിഴകത്തിന്റെ ഒരു ഭാഗമായിരുന്നു. അതുകൊണ്ടുതന്നെ സംഘകാലകൃതികൾ തമിഴിലാണ് എഴുതിയിട്ടുള്ളത്... ആ ഭാഷയെ ചെന്തമിഴ് എന്നാണ് പറയുന്നത്. ചെന്തമിഴ് എന്നുപറഞ്ഞാൽ അത് ഒരിടത്തേയും സംസാരഭാഷയല്ല. അതൊരു സാഹിത്യഭാഷയാണ്. ഔദ്യോഗിക കാര്യങ്ങൾക്ക് ഉപയോഗിക്കുന്ന ഭാഷയാണ്. വടക്കേ ഇന്ത്യയിൽ സംസ്കൃതമെന്നതുപോലെ തെക്കേ ഇന്ത്യയിൽ ചെന്തമിഴ് ഉണ്ടായിരുന്നു. വടക്കേ ഇന്ത്യയിൽ സംസ്കൃതത്തിനുകീഴെ പ്രാകൃതങ്ങളുണ്ടായിരുന്നതുപോലെ തെക്കേ ഇന്ത്യയിൽ തമിഴകത്ത് ചെന്തമിഴിനുകീഴെ കൊടും തമിഴുണ്ടായിരുന്നു. ഒട്ടേറെ കൊടും തമിഴുകളുണ്ടായിരുന്നു. അന്നത്തെ തമിഴകമെന്നു പറയുന്നത് ഒട്ടേറെ ജനവിഭാഗങ്ങൾ താമസിക്കുന്നപ്രദേശമാണ്. ആ ഓരോ ജനവിഭാഗത്തിന്റെയും സംസാരഭാഷ ഓരോന്നാണ്. ഇത് വളരെ ദൂരെ നാളത്തേക്കൊന്നും പോകണ്ട. അടുത്തകാലത്ത് എന്റെ ഒരു ഉദാഹരണം ഞാൻ പറയാം. എന്റെ ഒരു അനുഭവം. 1927-ലാണ് ഞാൻ വടക്കേ മലബാറിൽ പോയത്. ആദ്യം വടക്കേ മലബാറിൽ പോയിട്ട് താമസിച്ചിരുന്ന ഒരു വീട്ടിൽ ആ സ്ത്രീകൾ സംസാരിക്കുന്നതുതന്നെ എനിക്കു മനസ്സിലായില്ല. അവരുടെ ഭാഷ വേറെയാണ്. അന്ന് വടക്കേ മലബാറിലെ ഭാഷ ഒന്ന്. തെക്കേ മലബാറിലെ ഭാഷ ഒന്ന്. കൊച്ചി പ്രദേശത്തെ ഒന്ന്. തിരുവിതാംകൂറിലെ വിവിധ സ്ഥലങ്ങളിൽ ഓരോന്ന്. ഇത് എന്റെ ജീവിതത്തിൽ തന്നെ ഞാൻ കണ്ടിട്ടുള്ളതാണ്. ഈ നിലയ്ക്ക് രണ്ടുമൂവായിരം കൊല്ലങ്ങൾക്കുമുമ്പ് ഇന്ന് കേരളമെന്നു പറയുന്ന ഈ പ്രദേശത്ത് ഒട്ടേറെ ഉപപ്രദേശങ്ങൾ ഉണ്ടായിരുന്നു. ഈ പ്രദേശങ്ങളിലെല്ലാം അതാതു ജനങ്ങൾ സംസാരിക്കുന്ന ഭാഷയുണ്ട്, വാമൊഴി. ആ സംസാരഭാഷയല്ലാതെ വരമൊഴിയായിട്ടുള്ളത് ചെന്തമിഴ് മാത്രമാണ്. ഈ ചെന്തമിഴ് ഇന്നത്തെ കേരളമടക്കമുള്ള പ്രദേശങ്ങളിൽ മാത്രമല്ല ഇന്നത്തെ കേരളവും തമിഴ്നാടുമടക്കമുള്ള എല്ലാ പ്രദേശങ്ങളിലേയും സാഹിത്യഭാഷയും ഔദ്യോഗിക ഭാഷയുമായിരുന്നു.

രാജഭാഷയായിരുന്നു ചെന്തമിഴ്. ഇതുതന്നെയായിരുന്നു വടക്കേ ഇന്ത്യയിലേയും സ്ഥിതി. വടക്കേ ഇന്ത്യയിൽ സാഹിത്യഭാഷയെന്നു പറയുന്നത് സംസ്കൃതമായിരുന്നു. **പക്ഷേ, വാമൊഴി,** സംസാരഭാഷയെന്നു പറയുന്നത് പ്രാകൃതഭാഷയാണ്. അത് യഥാർത്ഥത്തിൽ സംസ്കൃത നാടകങ്ങൾ നോക്കിയാൽ കാണാം. സംസ്കൃതനാടകങ്ങളിൽ സ്ത്രീകളും താണജാതിയിൽപ്പെട്ടവരും സംസാരിക്കുന്ന ഭാഷ പ്രാകൃതമാണ്. സംസ്കൃതമല്ല. രാജാക്കന്മാർ മന്ത്രിമാർ എന്നീ ഉത്തമവിഭാഗത്തിൽപ്പെട്ടിട്ടുള്ള കഥാപാത്രങ്ങൾ സംസ്കൃതത്തിൽ സംസാരിക്കും. ഇതാണ് കാളിദാസനടക്കമുള്ള സംസ്കൃത നാടകകർത്താക്കളിലെ നാടകങ്ങളിലെ സ്ഥിതി.

ഇതിൽനിന്നും മനസ്സിലാക്കേണ്ട ഒരുകാര്യം രണ്ടുമൂവായിരം കൊല്ലങ്ങൾക്കുമുമ്പ് വടക്കേ ഇന്ത്യയിലും തെക്കേ ഇന്ത്യയിലും ജനങ്ങൾ മുഴുവൻ സംസാരിക്കുന്ന ഒരു ഭാഷയില്ലായിരുന്നു. ഇന്ന് വടക്കേ ഇന്ത്യയിൽ പോയാൽ ഹിന്ദിയാണ് അവരുടെ ഭാഷ. ഈ ഹിന്ദിക്ക് ഓരോ പ്രാദേശികരൂപങ്ങളുണ്ട്. ശുദ്ധഹിന്ദി സംസാരിക്കുന്ന ഹിന്ദി പ്രദേശങ്ങളിലെ പല പ്രദേശങ്ങളിലേക്കുപോയാൽ അവിടെയെല്ലാം സംസാരഭാഷ വേറെയാണ്. ഇതിൽനിന്നു **മനസ്സിലാക്കേണ്ടത് വടക്ക് ആര്യാവർത്തവും തെക്ക് തമിഴകവും ഉണ്ടായിരുന്നെങ്കിലും ആര്യാവർത്തത്തിനു പൊതുവിലോ തമിഴകത്തിനു പൊതുവിലോ ഒരു ഭാഷയില്ലായിരുന്നു.**

ഇവരെല്ലാം സംസാരിക്കുന്ന സംസാരഭാഷ വാമൊഴി. വാമൊഴികൾക്കുമീതെ വരമൊഴി ഇതായിരുന്നു പ്രാചീന കേരളത്തിന്റെയും സ്ഥിതി. കേരളത്തിന് സാഹിത്യമില്ലായിരുന്നു. തമിഴകത്തിനായിരുന്നു സാഹിത്യമുണ്ടായിരുന്നത്. കേരളത്തിനു സാഹിത്യമുണ്ടായത് വളരെ അടുത്തകാലത്താണ്. ചെറുശ്ശേരി, തുഞ്ചൻ, കുഞ്ചൻ എന്നിവരുടെ കാലംവരെ മലയാളമെന്നൊരു ഭാഷയില്ലായിരുന്നു. ഈ കേരള പ്രദേശത്തെ ജനങ്ങളെല്ലാം അവരവരുടെ സ്വന്തം വാമൊഴിയിൽ സംസാരിച്ചു. ഭരണവർഗ്ഗങ്ങൾ ചെന്തമിഴ് ഉപയോഗിച്ചു. കേരളവും തമിഴ്നാടും അടക്കമുള്ള പ്രദേശങ്ങളിൽ ചെന്തമിഴ് സാഹിത്യഭാഷയും ഔദ്യോഗികഭാഷയുമായിരുന്നു. ഇത് എത്രകാലം നീണ്ടുനിന്നുവെന്ന് എന്തെങ്കിലും വ്യക്തമായിപ്പറയാൻ ഞാൻ ആളല്ല. പക്ഷേ, ഈസ്ഥിതിയിലാണ് വേറെ ചില സംഭവങ്ങൾ നടന്നത്. ആ സംഭവങ്ങളിൽ പ്രധാനമായത് വടക്കേ ഇന്ത്യയിൽ നിന്ന് ആര്യന്മാർ ഇവിടെ വന്നതാണ്. ആര്യന്മാർ ഇവിടെ വന്നിട്ടാണ് നമ്പൂതിരിമാർ ഉണ്ടായതെന്നാണ് ചരിത്രഗ്രന്ഥങ്ങളിൽ നിന്ന് ഞാൻ പഠിച്ചിട്ടുള്ളത്.

പക്ഷേ, അത് അപ്പടിവിശ്വസിക്കാൻ ഞാനില്ല. ആര്യന്മാരുടെ ചില വിഭാഗങ്ങൾ വന്നിട്ടുണ്ടാകാം. പക്ഷേ, വടക്കേ ഇന്ത്യയിലെ ബ്രാഹ്മണർക്ക് ഇല്ലാത്ത പല സ്വഭാവവിശേഷങ്ങളും കേരളത്തിലെ നമ്പൂതിരിമാർക്കുണ്ട്. അതിനൊരുദാഹരണം പറയുന്നത് ഇവിടെ 64 അനാചാരങ്ങൾ ഉണ്ടത്രെ. വടക്കേ ഇന്ത്യക്കാർക്ക് സ്വപ്നം കാണാൻപോലും കഴിയാത്ത പല ആചാരങ്ങളും ഇവിടത്തെ നമ്പൂതിരിമാർക്കുണ്ട്. ഈ സ്ഥിതിക്ക് ബ്രാഹ്മണർ ഒറ്റക്കെട്ടായി ഇവിടെവന്ന് സ്ഥിരതാമസമുറപ്പിച്ചുവെന്നെല്ലാമുള്ള കഥ ഞാൻ വിശ്വസിക്കുന്നില്ല. അതുപോലെ തന്നെ ഈഴവർ മുഴുവൻ ലങ്കയിൽ നിന്നു വന്നവരാണെന്ന കഥയും ഞാൻ വിശ്വസിക്കുന്നില്ല.

ലങ്കയിൽ നിന്നുവന്നിട്ടുള്ള ചെറുവിഭാഗങ്ങളുണ്ടാകാം. അതുപോലെ വടക്കെ ഇന്ത്യയിൽ നിന്നും വന്നിട്ടുള്ള ആര്യ ബ്രാഹ്മണരുടെ ചെറുവിഭാഗമുണ്ടാകാം. പക്ഷേ, ഒരു സമുദായമാകെ കുഞ്ഞുകുട്ടികളടക്കം മറ്റൊരു രാജ്യത്ത് വന്ന് കുടിയേറി പാർത്തുവെന്ന് ഞാൻ വിശ്വസിക്കുന്നില്ല. എന്നാൽപ്പിന്നെ എങ്ങനെ വന്നു ഇവരൊക്കെയെന്നു പറയാൻ ഞാൻ ആളല്ല. അതുപറയാൻ കഴിയുന്നുവെങ്കിൽ അത് ചരിത്രപണ്ഡിതന്മാർക്കാണ്. ഞാൻ ചരിത്രപണ്ഡിതനല്ലെന്ന് ആദ്യമേ പറഞ്ഞുവല്ലോ. പക്ഷേ, ഈ ഐതിഹ്യം വഴി കെട്ടുകഥകൾ വഴി നാം വിശ്വസിച്ച് ഉറച്ചിട്ടുള്ളതു പലതും അസത്യമാണ് എന്നാണ് എന്റെ അഭിപ്രായം. ഈ അഭിപ്രായം ഞാൻ എന്റെ ഗ്രന്ഥത്തിൽ പ്രകടിപ്പിച്ചിട്ടുമുണ്ട്. അതുകൊണ്ട് അടുത്തകാലം വരെ ക്രിസ്ത്വബ്ദം 7, 8 നൂറ്റാണ്ടുകൾവരെയുള്ള കേരള ചരിത്രത്തെക്കുറിച്ച് ഇനിയും അറിയേണ്ടതായിട്ടുള്ള പലതുമുണ്ട്. ഇനിയും വിശദീകരണം കിട്ടേണ്ടതായിട്ടുള്ള പല സംഗതികളുമുണ്ട്. അതെല്ലാം വിട്ടിട്ട് അറിയപ്പെടുന്ന കേരള ചരിത്രം വന്നത് എന്നാണെന്നുവച്ചാൽ പെരുമാൾ ഭരണത്തിന്റെ അവസാനത്തോടുകൂടിയാണ്. അവിടെയും ഐതിഹ്യങ്ങളുണ്ട്. അവസാനത്തെ പെരുമാളായ ചേരമാൻ പെരുമാൾ മുസ്ളീമായി മക്കയിലേക്കു പോയി എന്ന ഒരുകഥ. അതല്ല മുസ്ളിമല്ല ബുദ്ധമതക്കാരനായിട്ടാണ് പോയതെന്ന മറ്റൊരു കഥ കൂടിയുണ്ട്. ആ കഥയെല്ലാം എന്തായാലും ശരി ചേരമാൻ പെരുമാൾ കേരളം വിട്ടുപോയപ്പോൾ അദ്ദേഹത്തിന്റെ മക്കൾക്കും മരുമക്കൾക്കുമായി രാജ്യംമുഴുവൻ വീതിച്ചുവെന്നാണ്. അതുവരെ കേരളം മുഴുവൻ അടക്കിവാണിരുന്ന ചേരമാൻ പെരുമാർ.

അപ്പോൾ കേരളമെന്നുപറഞ്ഞാൽ വടക്കേ മലബാറിന്റെ വടക്കെ അറ്റം മുതൽ തിരുവിതാംകൂറിന്റെ തെക്കേ അറ്റംവരെ ഉള്ള പ്രദേശങ്ങൾ ഒരുപോലെ രാജ്യം ഭരിക്കുന്ന ഒരു ചക്രവർത്തി ഉണ്ടായിരുന്നുവെന്നതുതന്നെ ഒരു കെട്ടുകഥയാണെന്നാണ് എന്റെ അഭിപ്രായം. നേരത്തെ ഞാൻ പറഞ്ഞതുപോലെ ഓരോ പ്രദേശത്തും പ്രത്യേകം ജനങ്ങൾ താമസിച്ചിരുന്നു. അവരുടെ സ്വന്തം സംസാരഭാഷ ഉപയോഗിച്ചിരുന്നു. അങ്ങനെ ജീവിച്ചിരുന്നുവെന്നല്ലാതെ അതെല്ലാംകൂടി അടക്കി ഭരിച്ചിരുന്ന ഒരു കേന്ദ്രഭരണം ആ കേന്ദ്രഭരണത്തിന്റേതായിട്ടുള്ള ഒരു ഔദ്യോഗിക ഭാഷ ഇങ്ങനെയൊന്നും അന്നില്ലായിരുന്നു. അതിന്റെ തുടക്കം വന്നതെന്നാണെന്നുവച്ചാൽ നേരത്തെ ഞാൻ പറഞ്ഞതുപോലെ ഏഴ്, എട്ടു നൂറ്റാണ്ടുകാലത്ത് പതുക്കെ പതുക്കെ തുടങ്ങിയതാണ്. അതിന്റെ പരിണാമമെന്ന നിലയ്ക്കാണ് ആധുനിക മലയാളം വന്നത്. ആധുനിക മലയാളത്തിനുമുമ്പ് പഴയമലയാളമുണ്ടായിരുന്നു. പഴയ സംഘകാല തമിഴായിരുന്നുവത്. തായ്മലയാളം പഴയ മലയാളമല്ല. ചെന്തമിഴായിരുന്നു. പിന്നീട് പതുക്കെ പതുക്കെ മറ്റു സാഹിത്യകൃതികൾ ഉണ്ടായി. ഉള്ളൂരിന്റെയും മറ്റും മലയാളസാഹിത്യ ചരിത്രത്തിൽ തമിഴ് പ്രഭാവകാലം സംസ്കൃതപ്രഭാവകാലം എന്നിങ്ങനെയൊക്കെ ഉണ്ടായിരുന്നുവെന്നാണ് കഥ. സത്യമെന്താണെന്നുവച്ചാൽ തമിഴ് പ്രഭാവകാലവും സംസ്കൃത പ്രഭാവകാലവുമുണ്ടായിരുന്നുവെന്നു പറഞ്ഞാൽ മലയാളമുണ്ടായിരുന്നില്ലയെന്നാണർത്ഥം. കേന്ദ്രഭരണാധികാരികൾ ഔദ്യോഗികമായി ഉപയോഗിച്ചിരുന്നത് സംസ്കൃതമായിരുന്നെങ്കിൽ സംസ്കൃത പ്രഭാവകാലമാണ്. തമിഴായിരുന്നു ഉപയോഗിച്ചിരുന്നതെങ്കിൽ തമിഴ്പ്രഭാവകാലമാണ്. ഇതു രണ്ടുമല്ലാതെ മലയാളത്തിന്റെ തനതായ ഒരു **ഭാഷ രൂപപ്പെടുന്നത്, സംഘടിതരൂപം വന്നത്** ചെറുശ്ശേരി തുഞ്ചൻ, കുഞ്ചൻ എന്നീ കവിത്രയത്തിന്റെ കാലത്താണ്. ഈ കാലം തൊട്ടേ കേരളം എന്നുള്ള ഒരു പ്രത്യേക രാഷ്ട്രീയ പ്രദേശമായിരുന്നു ഉള്ളത്. എന്നാൽ അന്ന് ചേരമാൻ പെരുമാളിന്റെ ഭരണം അവസാനിച്ചതിനുശേഷം കേരളമെന്നുള്ള ഒറ്റ രാജ്യം ഉണ്ടായിരുന്നില്ല. നിരവധി നാട്ടുരാജ്യങ്ങളാണുണ്ടായിരുന്നതെന്ന് ചരിത്രം സമ്മതിക്കുന്നകാര്യമാണ്. ഈ ചരിത്രത്തിന്റെ അടിസ്ഥാനത്തിൽ കേരളം ഉയർന്നുവന്നു. അതിനിടയ്ക്ക് പോർട്ടുഗീസുകാർ വന്നു, ഡച്ചുകാർ വന്നു, ബ്രിട്ടീഷുകാർ വന്നു. ഈ **വിദേശകമ്പനികൾ വന്ന് ഇവിടെയുള്ള വിവിധ നാടുവാഴികളുമായി കരാറുണ്ടാക്കുകയും** അവരുടെ സഹായത്താൽ ഇങ്ങോട്ടുവാങ്ങുകയും ചെയ്തതിന്റെ ഫലമായി പതിനെട്ടാം നൂറ്റാണ്ടിന്റെ അവസാനമായപ്പോൾ കേരളമാകെ മിക്കവാറും ബ്രിട്ടീഷുകാരുടെ കൈയിലും ഏതാനും ഭാഗങ്ങൾ ഫ്രഞ്ചുകാരുടേയും പോർട്ടുഗീസുകാരുടേയും ഡച്ചുകാരുടേയും കൈയിലുമായിരുന്നു. ഇങ്ങനെ പതിനെട്ടാം നൂറ്റാണ്ടിന്റെ അവസാനമായപ്പോൾ കേരളം ബ്രിട്ടീഷുകാരുടെ കൈയിലായി. അതിനെത്തുടർന്നുള്ള കാലത്ത് ബ്രിട്ടീഷുകാരുടെ ഭരണത്തിനെതിരെയുള്ള പോരാട്ടങ്ങൾ നിരവധി നടന്നു. പഴയ തിരുവിതാംകൂർ പ്രദേശത്ത് വേലുത്തമ്പിദളവയുടെ കലാപം. കൊച്ചി പ്രദേശത്ത് പാലിയത്തച്ചന്റെ കലാപം. മലബാർ പ്രദേശത്ത് പഴശ്ശിരാജാവിന്റെ കലാപം. ഈ കലാപങ്ങളെല്ലാം കേരളത്തിന്റെ സ്വാതന്ത്ര്യ സമരത്തിന്റെ തുടക്കമായിരുന്നു. ഈ സ്വാതന്ത്ര്യസമരത്തിന്റെ തുടക്കം അവസാനം എവിടെയെത്തിയെന്നെല്ലാമുള്ള സംഗതി ഞാൻ എന്റെ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ട്. അപ്പോൾ ചുരുക്കിപ്പറഞ്ഞാൽ കഴിഞ്ഞ രണ്ടുമൂവായിരം കൊല്ലങ്ങൾക്കുള്ളിൽ കേരളം പതുക്കെ പതുക്കെയായി രാഷ്ട്രീയമായി മാറിക്കൊണ്ടിരിക്കുകയാണ്. ഈ രാഷ്ട്രീയ മാറ്റത്തിന്റെ ഫലമായി കേരളം പ്രധാനമായി മൂന്നു രാഷ്ട്രീയ ഭരണപ്രദേശങ്ങളായി വേർതിരിഞ്ഞുകിടന്നിരുന്നു. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു പ്രദേശങ്ങളെയും ഒന്നിപ്പിച്ചുകൊണ്ട് കേരളം എന്നൊരു സംസ്ഥാനം ഇന്ത്യയുടെ ഭാഗമായി വരണമെന്നുള്ള ആഗ്രഹം ഞങ്ങളെപ്പോലുള്ള രാഷ്ട്രീയ പ്രവർത്തകരുടെ ഇടയിൽ വന്നു. അങ്ങനെയാണ് ഐക്യകേരളമെന്ന ലക്ഷ്യം മുന്നോട്ടുവച്ചത്. 1945-ൽ ആദ്യമായി ഞാൻ ഒരു ചെറുലേഖനമെഴുതി. ഒന്നേകാൽ കോടി മലയാളികൾ. അന്ന് തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ വിവിധ ഭരണപ്രദേശങ്ങളിലായി കിടക്കുന്ന മലയാളികളെ ഒന്നിച്ച് ഒരു സംസ്ഥാനത്തിലാക്കണം. ആ സംസ്ഥാനം ഇന്ത്യയുടെ അവിഭാജ്യഭാഗമാകണം എന്നുമുള്ള ലക്ഷ്യംവച്ചുള്ള പ്രവർത്തനത്തിന്റെ ഫലമായിട്ടാണ് ഞാൻ കേരളചരിത്രം പഠിക്കാനും പുസ്തകമെഴുതാനും തുടങ്ങിയത്. നേരത്തെ ഞാൻ പറഞ്ഞതുപോലെ ഞാനൊരു ചരിത്രപണ്ഡിതനല്ല. ഞാൻ സജീവ രാഷ്ട്രീയ പ്രവർത്തകനാണ്. സജീവരാഷ്ട്രീയ പ്രവർത്തനത്തിന്റെ ഭാഗമായി പലതും പഠിക്കേണ്ടിവരും. അതിന്റെ ഫലമായി എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞ ചിലകാര്യങ്ങൾ നിങ്ങളോടു പറഞ്ഞുവെന്നല്ലാതെ നിങ്ങളെ പഠിപ്പിക്കാൻ വേണ്ട പാണ്ഡിത്യം എനിക്കില്ല. പക്ഷേ, നേരത്തെ പറഞ്ഞതുപോലെ ഞാൻ മാർക്സിസ്റ്റാണ്. മാർക്സിസ്റ്റെന്നനിലയിൽ ഞാൻ വിശ്വസിക്കുന്നത് ചരിത്രത്തിന്റെ ഗതിനിർണ്ണയിക്കുന്നത് ജനങ്ങളാണെന്നാണ്. ജനങ്ങളെന്നു പറഞ്ഞാൽ നിരക്ഷരബുദ്ധികൾ എന്ന് പണ്ഡിതന്മാർ എഴുതിത്തള്ളാറുള്ള സാധാരണക്കാർ. ഈ സാധാരണക്കാരാണ് കൂട്ടായിട്ട് രാജ്യത്തെ ആകെ മാറ്റുതീർക്കുന്നത്. ആ മാറ്റുതീർക്കലാണ് മാർക്സിസത്തിന്റെ പ്രത്യേകത. മാർക്സിസത്തിന്റെ ചരിത്രവീക്ഷണം ഞാൻ നേരത്തെ സൂചിപ്പിച്ച എന്റെ അവസാനത്തെ ചരിത്രപുസ്തകത്തിന്റെ തലക്കെട്ട് കേരളം മാർക്സിസ്റ്റ് വീക്ഷണത്തിൽ എന്നാണ്. മാർക്സിസ്റ്റ് വീക്ഷണമെന്നുപറഞ്ഞാൽ അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളാണ്. വിശേഷിച്ച് ഇന്നത്തെ കാലഘട്ടത്തിൽ തൊഴിലാളികളാണ്; തൊഴിലാളിവർഗ്ഗത്തിന്റെ സമരനേതാക്കളായ ബഹുജനങ്ങളാണ് ചരിത്രത്തെ രൂപപ്പെടുത്തുന്നത്. അതല്ലാതെ ചരിത്രത്തെ രൂപപ്പെടുത്തുന്നത് ഏതാനും പ്രതിഭാശാലികളോ പണ്ഡിതന്മാരോ അല്ല. ഈ സമീപനത്തോടെയാണ് ഞാൻ ചരിത്രം പഠിക്കുന്നതും കാണുന്നതും. ഒരുപക്ഷേ നിങ്ങൾ അങ്ങനെയായിരിക്കുകയില്ല. അത് നിങ്ങളുടെ കാര്യം. ഞാൻ എന്റെ കാഴ്ചപ്പാട് നിങ്ങൾക്കു വിവരിച്ചുതരുകമാത്രമാണ്.

**(അവസാനിച്ചു)**

# വൈക്കം മുഹമ്മദ് ബഷീർ



# ചെവിഓർക്കുക! അന്തിമകാഹളം!!

**കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച**

പെട്ടെന്നു ഓർമ്മവന്നു. കയ്യിട്ടുവാരി കുതിക്കൊച്ചാമു. ചെറുപ്പത്തിലെ എൻെറ പരിഹാസപ്പേരുകളാണ്. തീയിലേക്കുളള എൻെറ അവതാരകാര്യം ചിലരോട് പറഞ്ഞിട്ടുണ്ട്. എഴുതിയിട്ടില്ല. എഴുതിയിട്ടില്ല എന്നു പറഞ്ഞതു ശരിയല്ല. എഴുതിവച്ചിട്ടുണ്ട്. അതു മുഴുമിച്ചിട്ടില്ല. ആത്മകഥ എന്ന മാതിരിയാണ്. ആത്മകഥ എന്നോ ചെറുകഥ എന്നോ നോവലെന്നോ ഒന്നും ഞാൻ പറയാറില്ല. തരംതിരിക്കുന്നതു പ്രസാധകരാണ്. എന്നോടു ചോദിക്കാറില്ല. അവർ തരംതിരിച്ചുവയ്ക്കുന്നു, അത്രേയുളളൂ. ഞാൻ എഴുതിവച്ചിട്ടുളള സാധനം ചിലപ്പോൾ മുഴുമിച്ചേക്കും; ചിലപ്പോൾ മനുഷ്യൻെറ കാര്യമല്ലേ? എങ്ങനെ തീർത്തു പറയും? ഏതു നിമിഷത്തിലും മരിക്കാമല്ലോ. ഞാൻ പറഞ്ഞില്ലേ, എൻെറ പക്കൽ അനന്തമായേ സമയം ഒട്ടുംതന്നെയില്ല. ഓർക്കുമ്പോൾ എല്ലാം ഒരു തമാശപോലെ. ഇഹലോകജീവിതം ഒരു വൻ തമാശയാണ്. ഭഗവാൻെറ ലീലാവിലാസം.

ഒന്നുളളത് എല്ലാം ഓർത്തുനോക്കുമ്പോൾ സൃഷ്ടി ഒന്നും തമാശയല്ല. എല്ലാം കളിയായി തമാശയായി മഹാമഹാ കാര്യമായി... അങ്ങനെ.

തീപ്പാതി, ഓർമ്മ വന്നു. തീയിലേക്കുളള എൻെറ അവതാരകാര്യം എൻെറ മാതാവായ കുഞ്ഞാച്ചുമ്മ എന്നോടു പറഞ്ഞു. എൻെറ പിതാവായ കായി അബ്ദുർ റഹുമാൻ എന്നോടു പറഞ്ഞു. എൻെറ പിതാവിൻെറ പിതാവായ കായി അബ്ധുൽ ഖാദർ ശൈഖ് എന്നോടു പറഞ്ഞു. ഞാൻ വളർന്നു വലുതായപ്പോഴും എൻെറ മാതാവ് എന്നെപ്പററി പലേ കിസ്സകളും പറയുമായിരുന്നു. ഞാൻ പലേ സ്ത്രീകളുടേയും മുല കുടിച്ചിട്ടുണ്ട്. എൻെറ ഉമ്മായുടെ മുല, പിന്നെ നങ്ങേലി, മാധവി, മോരുകാരി സരസ്വതി അമ്മ, ഏലിക്കുട്ടി— ഇങ്ങനെ പലരുടേയും. നങ്ങേലി ഞങ്ങളുടെ കുശിനിക്കാരിയാണ്. ഉമ്മായുടെ സെക്രട്ടറിയും. നങ്ങേലിയുടെ മകൻ കൃഷ്ണൻകുട്ടി. കൃഷ്ണൻകുട്ടിയുടെ ഭാര്യയാണ് മാധവി. മാധവിയുടെ മകൻ നത്തുദാമു എൻെറ ക്ളാസ്സുമേററാണ്. 'ആനപ്പൂട' എന്ന എൻെറ ചെറുപുസ്തകത്തിൽ നത്തുദാമുവിനെപ്പററി പരാമർശമുണ്ട്. നത്തുദാമുവിൻെറ അച്ഛൻ കൃഷ്ണൻകുട്ടി എൻെറ ബാപ്പായുടെ കൂടെ ഹൈറേഞ്ചിലും കുടയത്തൂർ മലയിലും തടി വെട്ടിക്കാൻ പോകും. തടി വെട്ടിച്ച് ആനകളെക്കൊണ്ടു പിടിപ്പിച്ചു നദിയിൽ കൊണ്ടുവരും. ചെങ്ങാടങ്ങളിലാക്കി മൂവാററുപുഴ ആറുവഴി പാലാക്കടവിൽ കൊണ്ടുവരും. ഇതിൽ വഞ്ചികൾക്കുളള മാന്തടികളും മററും ഉണ്ടാവും. ശരതൊക്കെ ശ്യാ‌‌ ..ളാണ് വലിച്ചു പറമ്പിൽ എത്തിക്കുന്നത്. ഉളളാടന്മാരാണ് വഞ്ചികൾ ശരിപ്പെടുത്തുന്നത്. തടികളും വഞ്ചികളും മൂവാററുപുഴ ആറിലൂടെ കൊച്ചിയിൽ കൊണ്ടുപോയി വിൽക്കും. ഒരിക്കൽ കൊണ്ടുവന്നത് രൂപായ്ക്കു പകരം തിളങ്ങുന്ന കുതിരപ്പവനാണ്. ഒരുകുന്ന്. അതു ശരറാന്തലിൻെറ വെളിച്ചത്തിൽ വാരി ശബ്ദമുണ്ടാക്കി മജീദ് കളിച്ചത് ബാല്യകാലസഖി എന്ന ചെറുപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആ മജീദാണ് ഞാൻ. ആ കാലത്തു രാവിലെ ഞാൻ കണികാണുന്നതു, ആനകളെ ആയിരുന്നു. ഞാൻ കുറെക്കൂടി വലുതായി ഇൻഡ്യയുടെ സ്വാതന്ത്ര്യസമരത്തിൽ പങ്കുകൊണ്ട് അടിയും ഇടിയും വാങ്ങി ജയിലിൽ കഠിനതടവുശിക്ഷ കഴിഞ്ഞു രാജ്യസഞ്ചാരത്തിനു ശേഷം എഴുത്തുകാരനായി തലയോലപ്പറമ്പിലെ വീട്ടിൽ ചെല്ലുമ്പോൾ മുലകുടിക്കാര്യം പറഞ്ഞു വയസ്സികളായ മാധവിയും ഖദീജായും ഏലിക്കുട്ടിയുമൊക്കെ വരുമായിരുന്നു. ഒത്തിരി മുലകുടിച്ചതാ; മോൻ ക്ഷീണിച്ചുപോയി. അപ്പോൾ ഞാൻ അഞ്ചു രൂപാകൊടുക്കും. അന്നു അഞ്ചു രൂപാ വലിയ സംഖ്യയായിരുന്നു. മുലകുടിക്കാര്യം പറഞ്ഞുവരുന്നതു പതിവായപ്പോൾ ഞാൻ പറഞ്ഞു: ''ഞാൻ ആരുടേയും മുല കുടിച്ചിട്ടില്ല.'' അപ്പോൾ എൻെറ മാതാവു ചോദിച്ചു; ''നീ എൻെറ മുല കുടിച്ചിട്ടില്ലേ?'' ഞാൻ പറഞ്ഞു: ''ഇല്ല!'' ''നീ എൻെറ വയററിൽക്കിടന്നതല്ലേ? ഞാനാണു നിന്നെ പെററത്!'' ''എന്നെ ആരും പെററതല്ല!''

''പിന്നെ നീ എങ്ങിനെ ഉണ്ടായി?'' ''തന്നെ ഉണ്ടായി'' ഞാൻ പറഞ്ഞു: ''സ്വയംഭൂ!'' അപ്പോൾ അവര് വലിയ ഓട്ടുനൂററു കുടത്തിൽനിന്നു, ചുണ്ണാമ്പ് എടുത്തു വെററിലയിൽ വയ്ക്കാൻ തുടങ്ങുകയായിരുന്നു, നൂററുകുടം എടുത്തു അവരെന്നെ എറിഞ്ഞു. എൻെറ വലതുകാൽമുട്ടിലാണ് കൊണ്ടത്. എനിക്കു നല്ലവണ്ണം നൊന്തു. ഞാൻ ചാടി ദൂരെ മുററത്തുപോയിനിന്നു. ''നന്ദി കെട്ടവനേ, ആ തീയ്യിലിട്ടേക്കണ്ടതായിരുന്നു!''

തീപ്പാതി!

ദാഹിച്ചുമോഹിച്ചുണ്ടായ സന്താനമാണ്. ഒത്തിരി നേർച്ചകളുടേയും പ്രാർത്ഥനകളുടേയും ഫലമാണു ഞാൻ. കടിഞ്ഞൂൽ ഗർഭം.

തെളിനീർ ഒഴുകുന്ന മൂവാററുപുഴ ആറ്. അതു രണ്ടായിപ്പിരിയുന്ന സ്ഥലത്തിനടുത്താണ് സംഭവം. ആറിൻെറ തീരം. വൃക്ഷങ്ങൾ നിറഞ്ഞ എട്ടൊമ്പതു ഏക്കർ പറമ്പ്. അതിൻെറ കിഴക്കെ അടുത്തു നദിയോടു ചേർന്നാണ് പുരാതനമായ കണ്ണീത്തറ എന്ന വൈപ്പേൽ വീട്. അതു നിറയെ ആൾക്കാരാണ്. കായി അബ്ദുൽഖാദർ ഷൈക്ക് ആണു കലവൻ. പിന്നെ ഭാര്യാ, മക്കൾ, മക്കളുടെ ഭാര്യമാരും. കായി അബ്ദുൽ ഖാദർ ഷൈക്ക് വലിയ അറബി പണ്ഡിതനാണ്. ഖുർ ആൻ മുഴുവനും കാണാപാഠം. ആറടി പൊക്കം. വെളുത്തുചുമന്ന വെളളത്താടിക്കാരൻ. ദേഷ്യം വരുമ്പോ പിന്നെ വർത്തമാനങ്ങൾ മുഴുവനും അറബി ഭാഷയിലാണ്. അദ്ദേഹത്തിൻെറ പിതാവ് ഹജ്ജു ചെയ്യാൻ പോയിട്ട് അറേബ്യയിൽനിന്ന് തിരിച്ചുവന്നിട്ടില്ല. മുഹമ്മദുനബിയെ കബറടക്കിയിരിക്കുന്ന മദീനയിലാണ് മൂപ്പരുടേയും ഖബർ. അതെങ്ങനെ അറിഞ്ഞു എന്ന് എനിക്കറിഞ്ഞുകൂട. ഹജ്ജിനുപോയ വല്ലവരും വന്നു പറഞ്ഞതാവും. ബാല്യകാലസുഹൃത്തിൻെറ ചോദ്യം കേട്ടപ്പോൾ ഓർമ്മകൾ ഉണർന്നു. വിസ്മൃതമായ കാലം: ഒരു ഭൂവിഭാഗം ഓർമ്മയിൽ തെളിഞ്ഞു.

എൻെറ പിതാവ് പറമ്പിൻെറ പടിഞ്ഞാറെ അററത്തായി ചെറിയ ഒരു പുരകെട്ടി. സർവ്വവും മെടഞ്ഞ തെങ്ങോല. വീടിനു പററിയ ഒഴിഞ്ഞ സ്ഥലം ആ ഭാഗത്തേയുളളൂ. ആ ചെറിയ ഓലപ്പുരയുടെ വടക്കുവശത്ത് നല്ല വെളളമുളള വലിയ ഒരു കുളം. കുളക്കരയിൽ വലിയ ഒരു മാവ്. ആ മാവിൽ നിറയെ ഏതാണ്ട് ചുമപ്പു നിറമുളള മാങ്ങ. എട്ടൊമ്പതു ഏക്കർ പറമ്പുനിറയെ വൃക്ഷങ്ങളാണ്. തെങ്ങുകൾ, മാവുകൾ, പ്ളാവുകൾ, ആഞ്ഞിലികൾ, അടയ്ക്കാമരങ്ങൾ. പിന്നെ വാഴകൾ, മുരിങ്ങകൾ, പപ്പായകൾ, ആററകൾ. നദിയോടുചേർന്നു നെടുനീളത്തിൽ നൂറു നൂററമ്പത് അടി വീതിയിൽ പറമ്പിൽനിന്നു നാലഞ്ചടി താണ സ്ഥലം. നായിങ്കണപായ നെയ്യാനുളള പുല്ല്-നദിയിൽ പറെറ നീളത്തിൽ വേലിപോലെ നായിങ്കണയുടെ വെളുത്ത പൂവ്. പച്ചപൂവ് വെളളപ്പൊക്കക്കാലങ്ങളിൽ താണസ്ഥലം മലവെളളത്തിലാകും. വെളളം താഴുമ്പോൾ നിറയെ എക്കൽ. വളരെ ഫലഭൂയിഷ്ഠമായ പുതുമണ്ണ്. അവിടെ കൊണ്ടക് കൃഷിയാണ്. വെണ്ട, പാവൽ, വഴുതിന, പച്ചമുളക്, പയർ വർഗ്ഗങ്ങൾ, പടവലങ്ങ, വെളളരിക്കാ, പീച്ചിങ്ങാ, മത്തങ്ങ, ചേമ്പ്, കുമ്പളങ്ങ, കരിമ്പ് ഇങ്ങനെ പലതുമുണ്ട്. ഇഞ്ചിയും.

ഈ പച്ചക്കറി ഇനങ്ങൾ നദിക്കക്കരെ തലയോലപ്പറമ്പു ചന്തയിൽ കൊണ്ടുപോയി. വിൽക്കും. തലച്ചുമടായിട്ടാണു കൊണ്ടുപോകുന്നത്. ബാപ്പായുടെ അനിയന്മാരാണു ചുമട്ടുകാരും വിൽപ്പനക്കാരും. ആരും ഷർട്ടിടാറില്ല. ഇടതുവശം വച്ചു കുത്തിയ വെളുത്ത സൂരിമുണ്ട്.

ഒരുദിവസം എൻെറ പിതാവും അനിയന്മാരും കൊണ്ടക് കൃഷി ഇനങ്ങൾ ശേഖരിക്കുകയായിരുന്നു. എൻെറ ഉമ്മ ഏകാന്തമായ ചെറിയ വീട്ടിൽ നെല്ലു പുഴുങ്ങുകയായിരുന്നു. പുഴുങ്ങി ഉണക്കാൻ നല്ല വെയിലു കിട്ടുന്നതു ആ ഭാഗത്താണ്. പുരയിൽ ചാക്കുകളിലായി നെല്ലുണ്ട്: കിടക്കാനുളള പായയും തലയിണകളും. ഊണ് പഴയ വീട്ടിൽ.

തെക്കുവശത്തു മുററത്തു വെയിലിൽ വെളുത്തു ചവണ്ട വലിയ ചിക്കുപായ. വീടിനു മുമ്പിലായി ഒരു കുടം വെളളം. അത് ഒരു കൊച്ചു ചട്ടികൊണ്ടു മൂടിയിരിക്കുന്നു. ഉമ്മായ്ക്കു പത്തുമാസം ഗർഭം. വയററിൽ ഞാനാണ്: വൈക്കം മുഹമ്മദ് ബഷീർ. ഉണങ്ങിയ ഓലമെടലയോടു ചേർന്നുളള അടുപ്പിൽ തീ ആളിക്കത്തിക്കൊണ്ടിരിക്കുന്നു. പുരയ്ക്കകത്തെ ഏക മുറി മുഴുവനും പുക. അടുപ്പത്ത് വലിയ ഒരു ചെമ്പുകലം നിറയെ പുഴുങ്ങിയ നെല്ല്. ഉമ്മ അതു കുറേശ്ശ കൊട്ടകൈലുകൊണ്ട് കോരി തുണിക്കൊട്ടയിൽ നിറയ്ക്കുകയാണ്. അപ്പോൾ മെടലയ്ക്കു തീ പിടിച്ചു ആളി ആളി കത്തി ഉയരാൻ തുടങ്ങി. ഉമ്മായ്ക്കു പ്രസവവേദന തുടങ്ങിയോ എന്നു സംശയം. പുക കയറിയ കണ്ണുകൾക്കു നീററൽ. ആകെ ശ്വാസംമുട്ടൽ പോലെ ഭയങ്കര ചൂടും. ഉമ്മാ പുഴുങ്ങിയ നെല്ല് നിറച്ച വലിയ തുണിക്കൊട്ട താങ്ങി എടുത്തു എളിയിൽ വച്ചു... പിന്നീട് അവർക്കു ബോധം ലേശം തെളിഞ്ഞപ്പോൾ വലിയ ആശ്വാസം. ശുദ്ധവായു. നീലാകാശം. തുറസ്സായ സ്ഥലം. പ്രശാന്ത രമണീയമായ ചുററുപാട്. ഉമ്മ ഒരു വാഴച്ചുവട്ടിൽ കിടക്കുകയാണ്. വയറ് ഒഴിഞ്ഞുപോയിരിക്കുന്നു. അവര് തടവിനോക്കി. അപ്പോൾ ഒരു ആധിപോലെ. റബ്ബേ! എൻെറ കൊച്ചെവിടെ! ഉമ്മ പകുതി ബോധത്തോടെ ക്ഷീണിതയായി എണീററ് ആളിക്കത്തിക്കൊണ്ടിരുന്ന വീട്ടിനുളളിലേക്ക്, അല്ലാഹുവേ, എന്നു കരഞ്ഞുകൊണ്ട് കയറി. ചൂടും പുകയും. കൊച്ചെവിടെ? നോക്കിയപ്പോൾ കണ്ടു: അൽഹംദുലില്ലാ: ദൈവത്തിനു സ്തുതി. വെറുംനിലത്തു പച്ച മണ്ണിൽ പുഴുങ്ങിയ നെല്ലു നിറച്ച വലിയ കൊട്ടയുടെ മറവിൽ കിടക്കുകയാണ്. ഉമ്മ കോരി എടുത്തു മാറോടുചേർത്ത് നടന്നു. വാഴച്ചുവട്ടിൽ കൊച്ചിനെ നെഞ്ചത്തു കിടത്തി മലർന്നു ബോധമില്ലാതെ കിടന്നു.

ഞാൻ ജനിച്ച വീട് കത്തിച്ചാമ്പലായി. അഗ്നി ഭഗവാൻ സന്തോഷിച്ചു. ആ വീട്ടിൽ ഇനി ആരും ജനിക്കുകയില്ലല്ലോ. എല്ലാം ദൈവാനുഗ്രഹത്താൽ മംഗളം.

ലോകത്തിൽ കാര്യമായി വല്ലതും സംഭവിച്ചോ? ഒന്നുമില്ല. അല്ലെങ്കിൽ എന്തു സംഭവിക്കാൻ? പക്ഷേ ,ഒന്നും അറിയാത്ത എൻെറ ബാപ്പായ്ക്ക് ആകെ ഒരു വല്ലായ്മ. എന്തോ പന്തിയില്ലായ്മപോലെ. ബാപ്പാ പറമ്പിൽക്കയറി വീട്ടിലേക്കു നടന്നു. പത്തും തികഞ്ഞിരിക്കുന്ന ഭാര്യയുണ്ടല്ലോ. ബാപ്പയുടെ കൈയിൽ വളരെ നീളമുളള ഒരു പടവലങ്ങാ ഉണ്ടായിരുന്നു. അതുമായി വീട്ടിലേക്കു ചെന്നു. ആകെ ഒരു മനസ്സിലാകായ്മ. വീടു കാണുന്നില്ല! ചുവന്ന മാങ്ങകൾ എങ്ങനെ കറുത്തവയായി? ഭാര്യ എവിടെ?

എല്ലാം, എല്ലാം കത്തിക്കരിഞ്ഞു ചാമ്പലായിരിക്കുന്നു. അടുപ്പുകല്ലിൽ വലിയ ഒരു ചെമ്പുകലം. തൊട്ടടുത്തു നെല്ലുനിറച്ച വലിയ ഒരു കൊട്ട. മുററത്തു ശൂന്യമായ വലിയ ചിക്കുപായ. ഒരുകുടം വെളളം.

വീടും ഭാര്യയും ഇല്ല! അങ്ങനെ തരിച്ചു നിൽക്കുമ്പോൾ—കണ്ണുകളിൽപ്പെട്ടു. തളളയും കൊച്ചും! മുലകൾക്കിടയിൽ മലർന്നുകിടക്കുകയാണ്. അൽഹംദുലില്ലാ!

ബാപ്പാ നീട്ടി ഒന്നുകൂകി. പിന്നെയും രണ്ടുമൂന്നു അർജൻറു കൂവലുകൾ.

എല്ലാവരും വന്നു. ബാപ്പായുടെ ഉമ്മായും ജ്യേഷ്ഠൻെറ ഭാര്യയും ചേർന്നു ഉമ്മായെ നദിയിൽ കൊണ്ടുപോയി കുളിപ്പിച്ചു ശുഭ്ര വസ്ത്രങ്ങൾ ധരിപ്പിച്ചു. എന്നെ ഉപ്പാപ്പാ കൊണ്ടുപോയി നദിയിൽ മുക്കി എടുത്തു കഴുകി വെടിപ്പാക്കി. എന്നിട്ടു രണ്ടു കൈകളിലുമായി എന്നെ ആകാശത്തേക്കു ഉയർത്തി. അതിനുശേഷം എൻെറ രണ്ടു ചെവികളിലും മന്ത്രിച്ചു: അല്ലാഹു നൂറുസ്സെ മാവാത്തിവൊൽ



അറുളി. പ്രപഞ്ചങ്ങളായ എല്ലാ പ്രപഞ്ചങ്ങളുടേയും ചൈതന്യമാകുന്നു, വെളിച്ചമാകുന്നു, സനാതന സത്യമാകുന്നു-ദൈവം. എന്നിട്ടാണു അല്ലാഹു അക്ബർ എന്ന പതിവു ദൈവസ്തുതിയായ ബാങ്കു എൻെറ രണ്ടു ചെവികളിലുമായി മുഴക്കിയത്.

ഞാൻ കരഞ്ഞില്ല എന്നാണു ഉമ്മയും മററും പറഞ്ഞിട്ടുളളത്. പെററിട്ട് ഈ ഭൂമിയിലേക്കു വന്നിട്ടു എന്താണു ഞാൻ കരയാതിരുന്നത്? പക്ഷെ കരഞ്ഞുകാണും. കരഞ്ഞെങ്കിൽ ദൈവം തമ്പുരാൻ മാത്രമാണ് കേട്ടിട്ടുണ്ടാവുക. ഞാൻ പൊട്ടനായിരിക്കുമെന്നു ഒരു സംശയം തോന്നി. പെററതളള എൻെറ പിഞ്ചുതുടയിൽ പതുക്കെ ഒന്നു നുളളി എന്നു പറയുന്നു. അപ്പോൾ ഞാൻ വലിയ വായിലെ അയ്യോ പൊത്തോന്നു കരഞ്ഞു എന്നും പറയുന്നു. ഞാൻ പല്ലില്ലാത്ത മോണകൊണ്ടു മുലക്കണ്ണിൽ അമർത്തി കടിച്ചോ എന്നൊരു സംശയം തോന്നി.

എന്നെ നുളളിനോവിച്ചതിനു പകരമായി അവരെ വേണ്ടവിധത്തിൽ ഞാനാകുന്ന മകൻ ആക്ഷേപിച്ചിട്ടുണ്ട്—'പാത്തുമ്മയുടെ ആട്' എന്ന പുസ്തകത്തിൽ.

ബാപ്പാ തലയോലപ്പറമ്പിൽ ആറിനടുത്ത് പാലാങ്കടവിൽ ഒരു സ്ഥലംവാങ്ങി ചെറിയ ഒരു വീട് വച്ചു താമസം അവിടെയായി. അതൊരു വല്ലാത്ത കാലമായിരുന്നു. മുസ്ളീമിന് അറബു മാത്രമേ പഠിക്കാവൂ. മലയാളം, ഇംഗ്ളീഷ്, ഹിന്ദിയൊക്കെ നരകപാപികളായ കാഫറിൻെറ ഭാഷയാണ്. പഠിക്കരുത്; പഠിപ്പിക്കരുത്. എൻെറ മാതാപിതാക്കൾ എന്നെ ആദ്യം അറബു പഠിപ്പിച്ചു. ഖുർആൻ മുഴുവനും പഠിച്ചു. ദൈവ വചനമാണ് ഖുർആൻ. അതിൻെറ തുടക്കം: ''വായിക്കുക. മാനുഷകുലത്തെ പേനകൊണ്ട് എഴുതാൻ പഠിപ്പിച്ച അത്യുദാരനായ നിൻെറ സ്രഷ്ടാവിൻെറ നാമത്തിൽ വായിക്കുക'' മാനുഷകുലത്തെ എഴുതാൻ പഠിപ്പിച്ചത് അറബു ഭാഷയിൽ മാത്രമല്ലല്ലോ. ഭാഷകൾ മനുഷ്യരുടെ ഇടയിൽ ഒരുപാടുണ്ടല്ലോ. എഴുത്തും വായനയും പഠിക്കുക. ഒരുപാട് ഒരുപാട് കൊല്ലങ്ങളായിട്ട് മുസ്ളിംലോകം എന്തുകൊണ്ട് ഇതു മനസ്സിലാക്കിയില്ല?

വീട്ടിൽ വന്ന് എന്നെ ഖുർആനും മററും പഠിപ്പിച്ചത് അഹമ്മദ് മുസല്യാരാണ്. മലയാളം എഴുതാനും വായിക്കാനും പഠിപ്പിച്ചത് പുതുശ്ശേരി നാരായണപിളളസാർ. ഇംഗ്ളീഷ് പഠിപ്പിച്ചത് മത്തായിസാർ. ശങ്കർജിയാണ് എന്നെ ഹിന്ദി പഠിപ്പിച്ചത്. ശങ്കരൻ നായരായിരുന്നു. വളരെക്കാലം വടക്കെ ഇന്ത്യയിൽ താമസിച്ച് ഖദർധാരിയായി ഹിന്ദി പ്രചാരകനായി സൗമ്യനായി ശങ്കർജി ആയി. വൈക്കം ഇംഗ്ളീഷ് ഹൈസ്കൂളിൽ പഠിക്കുന്ന കാലത്ത് ഒരുപാട് അദ്ധ്യാപകന്മാരിൽ രാമയ്യർസാറിനെ പ്രത്യേകം ഓർക്കുന്നു. കൽച്ചട്ടി രാമയ്യർ എന്ന പരിഹാസപ്പേരുണ്ടായിരുന്നു അദ്ദേഹത്തിന്. ഒഴിവ് ദിവസങ്ങളിൽ വൈക്കത്തുനിന്ന് നാലഞ്ചുമൈൽ നടന്ന് അദ്ദേഹം തലയോലപ്പറമ്പിൽ എൻെറ വീട്ടിൽ വരുമായിരുന്നു; വെളുത്ത പട്ടുഷാൾ പുതച്ച്. കരിക്കും പഴവും കൊടുക്കുമായിരുന്നു. ക്ഷേത്രപ്രവേശന സത്യാഗ്രഹം ഓർക്കുന്നു. അടി, ഇടി, ചുണ്ണാമ്പുകൊണ്ട് കണ്ണെഴുതൽ അകാലികളുടെ ഭക്ഷണവിതരണം. ധർമ്മഭടന്മാർ, സത്യാഗ്രഹികൾ, ടി.കെ. മാധവൻ, ഇ.വി. രാമസ്വാമിനായ്ക്കർ, കെ.പി. കേശവമേനോൻ, ജോർജ്ജ് ജോസഫ്, ഡോക്ടർ കാചിലു-അതോ മൗലാനാ മുഹമ്മദ് അലിയോ? ഇൻഡ്യൻ നാഷണൽ കോൺഗ്രസ്സിൻെറ കോക്കനദ സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്നു മൗലാനാ മുഹമ്മദലി. ടി.കെ. മാധവനെ ഹിന്ദുമതത്തിലെ അയിത്തത്തെപ്പററി പ്രസംഗിക്കാൻ ജാതിഹിന്ദുക്കളായ നേതാക്കന്മാർ തടഞ്ഞപ്പോൾ പ്രസിഡൻറ് മുഹമ്മദ് അലി അനുവാദം കൊടുത്തു. ടി.കെ. മാധവൻ കോൺഗ്രസ്സ് സമ്മേളനത്തിൽ പ്രസംഗിച്ചു. ഓർമ്മ കുഴഞ്ഞുമറിഞ്ഞാണ് കിടക്കുന്നത്. ഗാന്ധിജി വൈക്കത്ത് വന്നതും ഞാൻ ഗാന്ധിജിയെ തൊട്ടതും ഓർമ്മിക്കുന്നു. തൊടുക മാത്രമല്ല, കൈത്തണ്ടിൽ ബലമായി പിടിച്ചു. കാറിൻെറ സൈഡിൽനിന്ന് വീഴാൻ പോയതുകൊണ്ട്. നാലയ്യായിരം ആളുകളെങ്കിലും കാണും റോഡ് നിറയെ. നടുക്കുകൂടി പതുക്കെ കാറിൽ ഗാന്ധിജി.

അനിൽകുമാർ എ.വി.



# നിരീക്ഷണത്തിന്റെ ശാസ്ത്രീയത



കേരളചരിത്രത്തിന്റെ പല മേഖലകളിലേക്കും വെളിച്ചം വീശുന്ന രേഖകളുടെ അഭാവവും ഉള്ള രേഖകളുടെതന്നെ മാമൂൽപ്രിയമായ പാരായണവും അഭ്യൂഹങ്ങൾക്കും അലസധാരണകൾക്കുമാണ് പിലബലമായിട്ടുള്ളത്. സമൂഹരൂപീകരണ (Social formation)ത്തെ സംബന്ധിച്ച് പരികല്പനാപരമായ ചില വാർപ്പ് മാതൃകകൾ പകർത്തിവയ്ക്കാനുള്ള തിടുക്കവും ചില രചനകളിലെങ്കിലും അനാവൃതമാകുന്നുണ്ട്. ഊഹാപോഹങ്ങളുടെയും അർദ്ധസത്യങ്ങളുടെയും പിടിയിലമർന്ന കേരളചരിത്രത്തിന്റെ മേഖലയിൽ ശാസ്ത്രീയാന്വേഷണത്തിന്റെ വാതായനങ്ങൾ തുറന്നിട്ടതിൽ എം.ജി.എസ്. നാരായണൻ, കെ.കെ.എൻ. കുറുപ്പ്, രാജൻ ഗുരുക്കൾ, കേശവൻ വെളുത്താട്ട്, കെ.എൻ. ഗണേശ്, എം.ആർ. രാഘവവാര്യർ തുടങ്ങിയ ചരിത്രപണ്ഡിതന്മാരുടെ നിരീക്ഷണങ്ങൾ




സാമാന്യേതരമായ പരിഗണനയർഹിക്കുന്നു.

സമൂഹ രൂപീകരണം, ജനപഥങ്ങളുടെ ചലനാത്മകസ്വഭാവം, സാമ്പത്തിക കൈമാററത്തിന്റെ രൂപങ്ങൾ ഇവയെ കേന്ദ്രീകരിച്ച് പ്രാചീന ഇന്ത്യാചരിത്രത്തിന് ഡി.ഡി. കൊസാംബി, ആർ.എസ്. ശർമ്മ, റോമിലാ ഥാപ്പർ തുടങ്ങിയവർ നല്കിയ സംഭാവനകളുടെ തുടർച്ചയാണ് മേല്പറഞ്ഞ പണ്ഡിതന്മാർ കേരളചരിത്ര വിശകലനത്തിൽ സാദ്ധ്യമാക്കിയിട്ടുള്ളത്. ഇ.എം.എസ് നമ്പൂതിരിപ്പാടിന്റെ 'കേരളം മലയാളികളുടെ മാതൃഭൂമി'ക്കുശേഷം പ്രബലമായ ശാസ്ത്രീയാന്വേഷണത്തിൽ കെ.എൻ. ഗണേശിന്റെ 'കേരളത്തിന്റെ ഇന്നലെകൾ' ഒരു മുതൽക്കൂട്ടായിരുന്നു. യാഥാസ്ഥിതിക കണ്ടെത്തലുകളെയും മാമൂൽവഴികളെയും പ്രകോപിപ്പിക്കുന്ന ഗൗരവനിരീക്ഷണങ്ങളുടെ ഈടുവയ്പിലേക്കുള്ള ശ്രദ്ധേയമായ മറെറാരു കൃതിയാണ് 'കേരളീയത: ചരിത്രമാനങ്ങൾ'.

ഉപാദാന സാമഗ്രികളെ (Source materials) പുതിയ വിജ്ഞാനശാഖകളുടെ വികാസത്തിന്റെ വെളിച്ചത്തിൽ സമീപിക്കുന്ന മൗലികതയാണ് ഈ ഗ്രന്ഥത്തിന് കേരളചരിത്രത്തിലെ മററു പഠനങ്ങളിൽനിന്ന് വ്യതിരിക്തമായ സവിശേഷത പകർന്നു നല്കുന്നത്. യൂറോപ്യൻ ഫ്യൂഡലിസത്തിന്റെ ചരിത്രവിശകലനത്തിൽ മാർ ബ്ളോക്കിനെപ്പോലുള്ള ചരിത്രകാരന്മാർ തുടങ്ങിവച്ച രീതി ഏറെ ശ്രദ്ധേയമാണ്. കുടുംബരേഖകൾ, നാടൻപാട്ടുകൾ, രാജാക്കന്മാരുടെ എഴുത്തുകുത്തുകൾ—ഇവയെ അവലംബിച്ചുള്ള, ഉപാദാന സാമഗ്രികളുടെ പുതുപ്രയോഗത്തിൽ ഊന്നിനിന്നുകൊണ്ടാണ് മാർ ബ്ളോക് 'ഫ്യൂഡൽ സൊസൈററി' എഴുതിയിട്ടുള്ളത്. ഹസ്സലിന്റെ 'ദ ഇംഗ്ളീഷ് കൺട്രിമെൻ' ഇ.പി. തോംസന്റെ 'മെയ്ക്കിംഗ് ഒഫ് ദ ഇംഗ്ളീഷ് വർക്കിംഗ് ക്ളാസ്' തുടങ്ങിയവയും ഇതേ രീതി പിൻപററിയവയാണ്.

ബഹുശാഖിയായ അപഗ്രഥന സമ്പ്രദായവും (Inter disciplinary approach) പഠനരീതിയും നവവിജ്ഞാനശാഖകളുടെ പ്രയോഗവും ഗൗരവാവഹമായും നിയന്ത്രണത്തോടെയും സമ്മേളിച്ചിരിക്കുന്നു ഡോ. എം.ആർ. രാഘവവാര്യരുടെ 'കേരളീയത: ചരിത്രമാനങ്ങ'ളിൽ. നരവംശ ശാസ്ത്ര പഠനരീതി, വാമൊഴി പാരമ്പര്യം, സ്ഥലനാമപഠനം, പുരാലിഖിതം, ചരിത്ര—പ്രാഗ് ചരിത്രപഠനം എന്നിവയുടെയെല്ലാം സാദ്ധ്യതകളും പരിമിതികളും കണ്ടറിഞ്ഞ് അവധാനതയോടെ, ഉൾക്കാഴ്ചയോടെ ഗ്രന്ഥകാരൻ നിരീക്ഷണങ്ങൾ നടത്തുന്നു.

വാമൊഴി വഴക്കപ്പാട്ടുകളും സാമൂഹ്യശാസ്ത്ര പഠനവും എന്ന അദ്ധ്യായം സാധാരണ ജനങ്ങളുടെ വികാരങ്ങളും വിചാരങ്ങളും പ്രതിഫലിപ്പിക്കുന്ന വാങ്മയങ്ങൾക്ക് ചരിത്രപ്രമാണങ്ങളെന്ന നിലയ്ക്കുള്ള പ്രസക്തിയുടെകൂടി ഉപദർശനം അവതരിപ്പിക്കുന്നു. ''മേൽത്തട്ടുകാരായ ബ്രാഹ്മണരും ഭരണവംശങ്ങളും താന്താങ്ങളുടെ അധികാരാവകാശങ്ങൾ അരക്കിട്ടുറപ്പിക്കാനുണ്ടാക്കിയ ഐതിഹ്യങ്ങളും ആശയങ്ങളുമാണ് പാട്ടുകൂട്ടായ്മകളുടെ ചരിത്രവീക്ഷണമായി മാറിയതെന്ന വസ്തുത സാമൂഹ്യശാസ്ത്രപരമായി വളരെ പ്രാധാന്യമുള്ള ഒന്നാണ്'' (പേജ് 43) എന്ന നിരീക്ഷണം ശ്രദ്ധേയമാണ്. ഗ്രന്ഥകാരന്റെ തന്നെ 'വടക്കൻപാട്ടുകളുടെ പണിയാല'യിലെ കണ്ടെത്തലുകൾ ഇതുമായി ചേർത്തു വയ്ക്കേണ്ടതാണ്.

വടക്കൻപാട്ടുകളും ബല്ലാഡുകളും അമിതമായി ആശ്രയിക്കുന്ന രീതിയുടെ ആശാസ്യതയും രാഘവവാര്യർ സംശയത്തോടെ പരാമർശിക്കുന്നു. വ്യവസായപൂർവ്വ കാർഷിക മുന്നേററങ്ങളെയും ചെറുത്തുനില്പുകളെയും കുറിച്ച് ശ്രദ്ധേയങ്ങളായ നിരീക്ഷണങ്ങൾ നടത്തിയ ഇ.ജെ. ഹോബ്സ്ബാം 'ബാൻഡിററ്സി'ന്റെ പതിപ്പിന് 1969-ലെഴുതിയ മുഖവുരയിൽ പദ്യങ്ങളും ബല്ലാഡുകളും ഉപാദാന സാമഗ്രികളിൽ വിലപ്പെട്ടതാണെന്നിരിക്കിലും അവയെ പൂർണ്ണമായി അടിസ്ഥാനമാക്കുന്നതിന്റെ അപകടത്തിലേക്ക് വിരൽചൂണ്ടിയിട്ടുണ്ട്.

പരശുരാമകഥയെ അവലംബിച്ച് മിത്തിനോടുള്ള ശാസ്ത്രീയ സമീപനം അവതീർണ്ണമാക്കുന്നു മറെറാരദ്ധ്യായത്തിൽ. ''പശുപാലന സമ്പദ്‌വ്യവസ്ഥ (Pastoral economy) ക്രമേണ തിരോഭവിച്ച് തൽസ്ഥാനത്ത് കാർഷിക സമ്പദ്‌വ്യവസ്ഥ പ്രചാരം നേടുന്നതിന്റെ വ്യക്തമായ ലക്ഷണമത്രെ ഭൂദാന കഥകളും ഭൂമിദാനത്തെക്കുറിച്ചുള്ള സങ്കല്പങ്ങളും'' (പേജ് 55). അധികാരവ്യവസ്ഥയുമായുള്ള മിത്തുകളുടെ ബന്ധം അടിവരയുന്നു ഈ വരികൾ.

മിത്തുകളുടെ പുനർപാരായണത്തിലൂടെ ഒരു വർഗ്ഗത്തിന്റെ രാഷ്ട്രീയ മേൽക്കോയ്മയ്ക്കുള്ള പ്രത്യയശാസ്ത്ര ഉപകരണങ്ങളുടെ സ്വഭാവംകൂടി പുറത്തുകൊണ്ടുവന്ന പഠനങ്ങൾ നിരവധിയാണല്ലോ. പ്രാക് ചരിത്രഘട്ടത്തിലെ മിത്തുകളിൽനിന്ന് ഇന്നു നാം സ്വാംശീകരിക്കേണ്ട യാഥാർത്ഥ്യങ്ങളെന്തെന്ന് ഡി.ഡി. കൊസാംബിയുടെയും മററും വിശകലനം പുറത്തുകൊണ്ടുവന്നിട്ടുണ്ട്.

ഇങ്ങനെയുള്ള കഥകൾ ഒരുപരിധിവരെ പുരോഹിത ബ്രാഹ്മണവർഗ്ഗങ്ങളുടെയും ഭരണവർഗ്ഗത്തിന്റെയും അധികാരാവകാശങ്ങളെ സാധൂകരിക്കാനും സ്ഥിരീകരിക്കാനുമാണ് മദ്ധ്യകാല ഭാരതീയ സമൂഹം പലപ്പോഴും പ്രയോജനപ്പെടുത്തിയിട്ടുള്ളത്. കോഴിക്കോട് സർവകലാശാലാ ചരിത്രവിഭാഗം പുറത്തിറക്കിയ 'കേരളോല്പത്തി ഗ്രന്ഥവരി' പറയുന്നു: ''ആ ദ്രവ്യവ്യവസ്ഥയും സാമൂഹ്യനീതിയും ഇവിടത്തെ നാട്ടുകോയ്മകളുടെ വാഴ്ചക്കാലം കഴിയുന്നതുവരെ സമൂല പരിവർത്തനത്തിന് വിധേയമാകാതെ നിലനിന്നു പോന്നു, അതോടൊപ്പം അവയുടെ ഉല്പന്നങ്ങളായ ആശയങ്ങളും (പേജ് 14).

കേരളത്തിന്റെ ഉദ്ഭവവുമായി ബന്ധപ്പെട്ട പരശുരാമ ഐതിഹ്യത്തോട് വിവിധ പണ്ഡിതന്മാർ വ്യത്യസ്ത സമീപനമാണെടുത്തിട്ടുള്ളത്. പത്മനാഭ മേനോൻ, വില്യം ലോഗൻ തുടങ്ങിയവർ, മററു ചരിത്രരേഖകളുടെ അഭാവത്തിൽ ഇതിനെ ചെറിയ തോതിൽ ആശ്രയിക്കുന്നുണ്ട്. എന്നാൽ ഇളംകുളം കുഞ്ഞൻപിള്ള ഇതിന്റെ ചരിത്രമൂല്യത്തെ പൂർണ്ണമായും തള്ളിക്കളയുകയാണ്. അധീശവർഗ്ഗത്തിന്റെ (dominant class) പ്രത്യയശാസ്ത്രായുധമെന്ന നിലയിലെ അസ്തിത്വവും സാമൂഹ്യസ്ഥാപനമെന്ന നിലയിലെ രൂപവും മിത്തുകൾക്കും മററും ഉണ്ടെന്ന തിരിച്ചറിവും അവയെ ചരിത്രനിർമ്മിതിയിൽ എങ്ങനെ ഉപയുക്തമാക്കാമെന്ന സൂചനയും പാഠവും ഈ അദ്ധ്യായം നല്കുന്നുണ്ട്. പുരാവൃത്തങ്ങളെ പൂർണ്ണമായും തള്ളിക്കളയുകയല്ല, പുതിയ വ്യാഖ്യാനങ്ങളെ ഉണർത്തുകയാണ് വേണ്ടത്.

മദ്ധ്യകാലകേരളത്തിലെ ഗ്രാമീണ സമൂഹരൂപീകരണത്തെക്കുറിച്ച് സ്ഥലനാമങ്ങളുടെ തെളിവുകളെ പിൻപററി ഈ ഗ്രന്ഥം ചില കണ്ടെത്തലുകൾക്കും മുതിരുന്നുണ്ട്. ഇന്ത്യൻ ഗ്രാമസമ്പ്രദായങ്ങളെക്കുറിച്ച് പഠനം നടത്തിയ ചാൾസ് മെററ്കാഫ്, ബേഡൻ പൗവ്വൽ, ഹെൻറി മെയ്ൻ തുടങ്ങിയവർ കേരളീയ ഗ്രാമങ്ങളെ തങ്ങളുടെ വിശകലനപരിധിയിൽ ഉൾപ്പെടുത്തിയിട്ടില്ല. ഈ വിടവ് രാഘവവാര്യർ പരിഹരിക്കുന്നുണ്ട്.

കേരളീയ ഗ്രാമീണ സമൂഹരൂപീകരണത്തെക്കുറിച്ച് പുറത്തുവന്ന പരാമർശങ്ങൾ ക്രോഡീകരിച്ച്, ''കേരള ദേശീയത എന്നൊരു പ്രത്യേക സംസ്കാരമാത്ര രൂപീകൃതമാകുന്നതിന് നിദാനമായി വർത്തിച്ച ഗ്രാമീണസമൂഹ രൂപീകരണമാണ്'' ഗ്രന്ഥകാരൻ വെളിപ്പെടുത്തുന്നത്. ദേശീയത ജനകീയമായ സാംസ്കാരികൈക്യം മാത്രമല്ല, ഉല്പാദനബന്ധങ്ങളുടെ വളർച്ചയുടെ പ്രാദേശികമായ ക്രമീകരണം കൂടിയാണ് എന്ന കെ.എൻ. ഗണേശിന്റെ വ്യാഖ്യാനമാണ് കൂടുതൽ (കേരളത്തിന്റെ ഇന്നലെകൾ—പേജ് 379) ശ്രദ്ധേയമായി തോന്നുന്നത്.

''ഗോവയിലെ തന്റെ പൂർവ്വിക തറവാട്ടിലെ പാമ്പിൻകാവിലും വീട്ടിൽ പണിക്കെത്തിയ അസ്പൃശ്യസ്ത്രീയിലും വിദ്യാലയത്തിലേക്കുള്ള വഴിവക്കിൽ മരച്ചുവട്ടിൽ സ്ഥാപിച്ചിരുന്ന കാട്ടുദൈവത്തിലും അദ്ദേഹം തന്റെ ചരിത്രപഠനത്തിനുള്ള കരുക്കൾ കണ്ടെത്തി.'' ഡി.ഡി. കൊസാംബിയുടെ സംഭാവനകൾ വിലയിരുത്തവെ ഒരു നിരൂപകൻ പറഞ്ഞതാണിത്. ഉപാദാന സാമഗ്രികളോടുള്ള പുതിയ സമീപനത്തെയാണ് ഇത് അടിവരയിടുന്നത്. നമ്മുടെ ചരിത്രരചനോപാധികളിൽ പ്രാചീന ലിഖിതങ്ങളും രേഖകളുംപോലെ വിലപ്പെട്ടതാണ് 'ഫീൽഡ് വർക്ക്' എന്ന് കൊസാംബി തെളിയിച്ചിട്ടുണ്ട്. ഇത്തരമൊരു രീതിയുടെ മാതൃക ചെമ്പ്രദേശത്തെ സുബ്രഹ്മണ്യക്ഷേത്രത്തിൽനിന്നു കണ്ടെടുത്ത ശിലാരേഖകളുടെ വിശകലനത്തിലുണ്ട്.

കേരള—ചീനാബന്ധങ്ങൾ, വയനാട്ടിലെ ജൈനക്ഷേത്രങ്ങൾ എന്നീ അദ്ധ്യായങ്ങളും ഈ പ്രത്യേക മേഖലകളിൽ പുതുവെളിച്ചം വീശുന്നവയാണ്. ട്രാവൻകൂർ ആർക്കിയോളജിക്കൽ സീരീസിന്റെ രണ്ടാം വാല്യത്തിൽ ടി.എ. ഗോപിനാഥറാവു ജൈനക്ഷേത്രങ്ങളെക്കുറിച്ച് പറയുന്നത് ഗ്രന്ഥകാരൻ പരാമർശിക്കുന്നുണ്ട്. ഉല്പാദന മിച്ചവും ഈ ക്ഷേത്രങ്ങൾക്ക് വാണിജ്യപ്രവർത്തനവുമായുള്ള ബന്ധവും അപഗ്രഥിക്കപ്പെടുന്നു ഇവിടെ. മതസഹിഷ്ണുതയെന്ന് വിശേഷിപ്പിക്കപ്പെടുകയും വിശദീകരിക്കുകയും ചെയ്യുന്ന ഇത്തരം താല്പര്യങ്ങൾക്ക് കൂടുതൽ അടിസ്ഥാനപരമായ മററു കാരണങ്ങളുണ്ടായിരിക്കണം. ''ജൈനകേന്ദ്രങ്ങളും കച്ചവട സംഘങ്ങളും മററും തമ്മിലുള്ള ചാർച്ചകൾ സൂചിപ്പിക്കുന്നത് അത്തരം കാരണങ്ങളെയാണ്'' എന്ന നിരീക്ഷണം ഈയൊരർത്ഥത്തിലാണ് പരിഗണിക്കപ്പെടേണ്ടതും.

സമൂഹ രൂപീകരണം, നഗരവല്ക്കരണം, സാമ്പത്തികാധാരങ്ങൾ—ഇവയെ ഉപജീവിച്ച് വിസ്ഫോടകങ്ങളായ നിരീക്ഷണങ്ങൾ നടത്തുന്ന ഈ ഗ്രന്ഥത്തെ ശ്രദ്ധേയമാക്കുന്നത്, അതിന്റെ നിരീക്ഷണ നിഗമനങ്ങളിലുപരി അതിലേക്ക് നയിച്ച ഉപാദാന സാമഗ്രികളുടെ ക്രമീകൃതവും ശാസ്ത്രീയവുമായ അപഗ്രഥനമാണ്. സാഹിത്യകൃതികളിൽ അമിതമായി ഊന്നിനില്ക്കുന്നതിലെ അപകടം ഓർമ്മപ്പെടുത്തുന്ന ഗ്രന്ഥകാരൻ ഈയൊരു ദൗർബല്യത്തിനടിപ്പെട്ട സന്ദർഭങ്ങൾ ചുരുക്കമായെങ്കിലുമുണ്ട്. ചരിത്രത്തെയും ഉപാദാന സാമഗ്രികളെയും സമീപിക്കേണ്ടതിന്റെ സമാന്തര വീക്ഷണം പുലർത്തുന്ന ഈ കൃതി ഒരു തുടർച്ചയായി (continuity) അനുഭവപ്പെടുന്നില്ല. നിരീക്ഷണങ്ങളെ പ്രകാശിപ്പിക്കുന്നതിൽ വന്നുപെട്ട ക്ളിഷ്ടതയും ഒരു വിനയായി വർത്തിച്ചിട്ടുണ്ട്. എന്നാൽ ഈ ന്യൂനതകളൊന്നും ഗ്രന്ഥത്തിന്റെ മൊത്തം പ്രാധാന്യത്തെയും വിജയത്തെയും തെല്ലുപോലും ഉലയ്ക്കുന്നില്ല.

കേരളീയത:
ചരിത്രമാനങ്ങൾ
ഡോ. എം.ആർ. രാഘവവാര്യർ
വള്ളത്തോൾ വിദ്യാപീഠം, ശുകപുരം
പേജ്: 242, വില: 50 രൂപ

കുഞ്ഞപ്പ പട്ടാന്നൂർ



# ചരിത്രത്തിന്റെ സത്യം



ആദ്യഗോപുരങ്ങൾ തകർന്നുവീഴുമ്പോൾ
അവസാനവിലാപങ്ങളും നെഞ്ചിൽപേറി
നമ്മൾ പിൻതിരിയേണ്ടതില്ല,
ചരിത്രം
ഇവിടെ അവസാനിക്കുന്നില്ല...

അവസാനത്തെ വെടിയുണ്ടകൾ
തീ വിതച്ചു തിമർത്താലും
നമ്മൾ നിലാവുകൾക്ക് തീകൊളുത്തേണ്ടതില്ല,
ചരിത്രം പിന്നെയും
പ്രിയപുത്രന്മാർക്കമ്മയാകാതിരിക്കില്ല...

ചാവേറുകൾക്കറുതിയില്ലാത്ത പെരുവഴികൾ
നഗ്നപാദരായി നമ്മളെപ്പോഴും
നടന്നുതീർക്കേണ്ടതില്ല,
കുളമ്പടികളെ കീഴ്പ്പെടുത്തും ശരവേഗങ്ങൾക്ക്
നാളെ നമ്മൾ അവകാശികളാവാതിരിക്കില്ല...

ഇനിയുമൊരു ഗോപുരം
താഴോട്ടു പോകിലും
നെഞ്ചിടിപ്പൊക്കെയും
നാവേറുപാട്ടിൽ കൊരുക്കേണ്ടതില്ല...
കടവത്തു തോണിയിൽ
അവസാനയാത്രയും
വഴിമുട്ടിനിന്നുപോയാലും
അവസാന വഴികളുമടഞ്ഞെന്നു-
കരുതേണ്ടതില്ല....

ചരിത്രമൊരു പുഴയൊഴുക്കാണെങ്കി-
ലീയൊഴുക്കിന്നിതാ
പിന്നോട്ടു മാത്രമെന്നോ?

ചലനമൊരു സത്യമാണെങ്കിലി-
ന്നാകെയിപ്പിന്നോട്ടൊഴുക്കാണു-
സത്യമെന്നോ?

ചരിത്രമൊരു പുഴയൊഴുക്കാകുന്നു, പക്ഷെയി-
പ്പിന്നോട്ടൊഴുക്കല്ല സത്യം!
ചലനമൊരു സത്യമാ,ണെങ്കിലും പാതകം
പതിയിരുന്നെത്തുന്നിതിപ്പൊഴും സത്യം!

# ഭക്ഷണം - മായം - വിഷമയം

## പാചകത്തിന് മൺപാത്ര ങ്ങൾ

ഭക്ഷണത്തിന് സ്വാദ് മൺപാത്രങ്ങളിൽ പാചകം ചെയ്യുമ്പോഴാണ് എന്ന് ഏവർക്കും അറിയാം. സ്വാദ് മാത്രമല്ല, ആരോഗ്യത്തിനും അതാണുത്തമമെന്ന വസ്തുത ഒരുപക്ഷേ പലർക്കും അറിഞ്ഞുകൂടാ. ഇതേക്കുറിച്ച് ഗവേഷണം നടത്തിയ റഷ്യൻ ശാസ്ത്രജ്ഞർ പറയുന്നത് ശരീരത്തിന് ഉയരം കൂടാനും ആരോഗ്യത്തിന് ദഹനനീര് വർദ്ധിക്കാനും ഏറ്റവും നല്ലത് മൺപാത്രത്തിൽ പാചകം ചെയ്ത ഭക്ഷണം കഴിക്കുന്നതാണെന്നാണ്. മനുഷ്യൻ പാത്രങ്ങൾ കണ്ടെത്തി ഉപയോഗിച്ചു തുടങ്ങുന്നതിനു മുമ്പ് അവന്റെ ശരാശരി ഉയരം 155 - 158 സെൻറീമീറ്ററായിരുന്നു. മൺപാത്രങ്ങളിൽ പാചകം തുടങ്ങിയപ്പോൾ മെല്ലെ മെല്ലെ വർദ്ധിച്ച് ശരാശരി ഉയരം 180 സെൻറീമീറ്റർ വരെയായി പിന്നീട് ഇതര ലോഹങ്ങൾ കണ്ടെത്തി ഉപയോഗിച്ചു തുടങ്ങിയതോടെ ഉയരം 164 സെൻറീമീറ്ററായി കുറഞ്ഞു.

വീണ്ടും ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശങ്ങളിൽ നമ്മുടെ വീടുകളിൽ അലൂമിനിയം വ്യാപകമായി ഉപയോഗിച്ചു തുടങ്ങിയതോടെ മനുഷ്യന്റെ ശരാശരി ഉയരം സാവധാനം കൂടിക്കൊണ്ടിരുന്നു എന്ന് മേൽ പറഞ്ഞ റഷ്യൻ ശാസ്ത്രജ്ഞർ ശാസ്ത്രീയമായ കണക്കുകളിലൂടെ തെളിയിച്ചിട്ടുണ്ട്. ഓരോ പത്തുവർഷവും യുവതലമുറ 3-4 സെൻറീമീറ്റർ വീതം വളരുന്നതായിട്ടാണ് കണക്കുകളിൽ നിന്നും കാണുന്നത്. അത് ഇനിയും വർദ്ധിച്ചുകൊണ്ടിരിക്കുകയാണ്. അലൂമിനിയത്തിന്റെ ഉപയോഗം ഗണ്യമായി വർദ്ധിച്ചതോടെ കുട്ടികൾ മാതാപിതാക്കളേക്കാൾ ഉയരക്കൂടുതലുള്ളവരായി കാണപ്പെട്ടുന്നു എന്നത് പ്രത്യേകം ശ്രദ്ധേയമാണ്.

### എന്താണിതിന്റെ ശാസ്ത്രീയമായ കാരണം?

ലളിതമായ കാരണമേയുള്ളു. എല്ലാ കളിമണ്ണിലും ഏറ്റവും ചുരുങ്ങിയത് 9% അലൂമിനിയം ഉണ്ട്. മൺപാത്രങ്ങളിൽ പാചകം ചെയ്യുമ്പോൾ മണ്ണിന്റെ അംശം ഭക്ഷണത്തിൽ ലയിച്ചു ചേരുന്നില്ല. കളിമണ്ണിൽ അടങ്ങിയിരിക്കുന്ന 9% അലൂമിനിയത്തിന്റെ നേരിയ അംശം ഭക്ഷണത്തിൽ ലയിച്ചു ചേർന്ന് ദഹനത്തിനും, ശരീരത്തിന്റെ വളർച്ചക്കും, ഉയരം കൂടുന്നതിനും, ആരോഗ്യത്തിനും കാരണമായിത്തീരുന്നു എന്നാണ് ശാസ്ത്രജ്ഞരുടെ കണ്ടുപിടുത്തം. എല്ലിന്റെ വളർച്ച മുരടിപ്പിക്കുന്ന ഫോസ്ഫറസ്സിന്റെ പ്രവർത്തനങ്ങളെ നശിപ്പിച്ച് തരുണാസ്ഥികൾക്ക് വളർച്ച നൽകി, ശാരീരികമായി ഉയർച്ച നൽകുന്നത് വാസ്തവത്തിൽ ഈ അലൂമിനിയത്തിന്റെ അംശമാണ്.

### അലൂമിനിയത്തിന് ഔഷധഗുണമോ?

സംശയിക്കേണ്ട ഇന്ന് ഒട്ടേറെ രോഗങ്ങളുടെ ചികിത്സയ്ക്ക് അലൂമിനിയം സംയുക്തങ്ങൾ ഉപയോഗിക്കുന്നുണ്ട്. ചില ഉദാഹരണങ്ങൾ നോക്കൂ.

| മരുന്ന് | രോഗം |
|---|---|
| അലോപ്പതി | |
| അലൂഡ്രോക്സ് (Aludrox) | വായുക്ഷോഭം, അമ്ലത (Gas and acidity) |
| ജലൂസിൽ (Gelusil) | പുളിച്ചുതികട്ടൽ, നെഞ്ചെരിച്ചിൽ (Hiperacidiy and heart burn) |
| കാറ്റോക്സിമാഗ് (Catoxymag) | പുളിച്ചുതികട്ടൽ, ചുടുകുരു (Hiperacidity and heat burn) |
| അലുഗൽ (Allugal) | വായുക്ഷോഭം, അമ്ലത (Gas and acidity) |
| മ്യൂകെയിൽ(Mucaime) | |
| ഹോമിയോപ്പതി | |
| അലുമിൻ (Alumine) | ദഹനക്കുറവ് (Indigestion) |
| കുപ്രമൻറ് (Cuprament) | ഞരമ്പുരോഗങ്ങൾ (Nerve complaints) |

ഇങ്ങിനെ എത്രയെത്ര മരുന്നുകൾ. എല്ലാറ്റിന്റെയും അടിസ്ഥാനം അലൂമിനിയമാണുതാനും. ഉദര സംബന്ധമായ രോഗങ്ങൾക്ക് ലോകമെമ്പാടും അലോപ്പതിയായാലും ശരി, ഹോമിയോപ്പതിയായാലും ശരി, ഉപയോഗിക്കുന്ന മരുന്നുകൾ അലൂമിനിയത്തിന്റെ സംയുക്തങ്ങളാണ്.

### സ്റ്റെയിൻലസ് സ്റ്റീലിന്റെ ഭംഗി തിളക്കം ഇവ മൺചട്ടിയ്ക്കുണ്ടോ?

ഇല്ല, യാതൊരു സംശയവുമില്ല. പക്ഷെ ഒരു കാര്യമറിയാമോ, എന്തൊക്കെയാണ് സ്റ്റീലിൽ ചേർത്തിരിക്കുന്നത്? 74% ഇരുമ്പ്, 18% ക്രോമിയം, 8% നിക്കൽ, ഫിലാഡെൽഫിയ (അമേരിക്ക) യിലെ ഹാനിമാൻ മെഡിക്കൽ കോളേജിലെ ഡോക്ടർ വില്യം. എഫ്സുന്ദർമാൻ പറയുന്നത് ഈ ലോഹങ്ങളുടെ അംശം പാചകസമയത്ത് തുച്ഛമായി ഭക്ഷണപാനീയങ്ങളിൽ കലരുമെന്നും, അവ മെല്ലെ മെല്ലെ നമ്മുടെ ആരോഗ്യത്തെ ബാധിക്കും എന്നുമാണ്. ഹൃദ്രോഗം, ക്യാൻസർ, നാഡീരോഗങ്ങൾ, വിവധതരം അലർജി, വൃക്ക രോഗങ്ങൾ, ശ്വാസകോശാർബുദം, കണ്ണുരോഗങ്ങൾ, ദഹനതടസ്സം, എന്നിങ്ങനെ പല മാരക രോഗങ്ങൾക്കും തുടക്കം ഈ ലോഹമിശ്രിതങ്ങളിൽ നിന്നുമാകാം. നിക്കലിന്റെ അംശം അവ കൈകാര്യം ചെയ്യുമ്പോൾ എക്സിമ പോലെയുള്ള ത്വക്‌രോഗങ്ങൾക്ക് കാരണമാകുമെന്നു മാത്രമല്ല, ക്രോമിയത്തിന്റെ അംശവും കൂടി ചേരുമ്പോൾ ഹൃദ്രോഗം, കിഡ്നി ദ്രവിക്കുക തുടങ്ങിയ മാരകരോഗങ്ങൾക്കു പോലും ഇടയാകുന്നു എന്ന് എൻസൈക്ലോപീഡിയി ഓഫ് കെമിക്കൽ ടെക്നോളജി വിശദമാക്കുന്നുണ്ട്. എന്തിനു കൂടുതൽ പറയുന്നു, നാരങ്ങാവെള്ളം സ്റ്റീൽ ഗ്ലാസിൽ കുടിക്കുമ്പോൾ ഒരു നേരിയ സ്വാദ് വ്യത്യാസം അനുഭവപ്പെട്ടിട്ടില്ലേ? അതുപോലെ തന്നെ പ്ലാസ്റ്റിക്കും, അപകടകാരിയാണ്. എണ്ണ, നെയ്യ്, പഞ്ചസാര, ഉപ്പ് പലഹാരങ്ങൾ മുതലായ ഭക്ഷണപാനീയങ്ങൾ പ്ലാസ്റ്റിക് പാത്രങ്ങളിൽ സൂക്ഷിക്കുന്നതും ആരോഗ്യത്തിന് ദൂഷ്യം ചെയ്യുന്നു. പ്ലാസ്റ്റിക്ക് ഉണ്ടാക്കുവാൻ ഉപയോഗിക്കുന്ന പ്ലാസ്റ്റിസൈസറുകൾ വെള്ളത്തിൽ അലിയുകയില്ല. പക്ഷേ, എണ്ണ, കൊഴുപ്പ്, എന്നിവയിൽ അലിയും. ഇവ ഗർഭസ്ഥശിശുവിന്റെ വളർച്ചയെ വികലമാക്കുക, കേന്ദ്രനാഡി വ്യൂഹത്തെ ബാധിച്ച് തളർവാതം, കാലുകൾക്ക് തളർച്ച, കരൾ ക്യാൻസർ തുടങ്ങിയ രോഗങ്ങൾക്ക് കാരണമാകാമെന്ന് അമേരിക്കയിലെ ടെക്സാസിലുള്ള ബയ്‌ലർ യൂണിവേഴ്സിറ്റിയിലെ ഗവേഷണങ്ങൾ തെളിയിച്ചിരിക്കുന്നു.

### അലൂമിനിയം പാത്രങ്ങൾക്ക് എന്താണ് പ്രത്യേക ഗുണം?

അഞ്ചെണ്ണമുണ്ട് :- (1) ദഹനനീര് വർദ്ധിപ്പിച്ച് ശരീരത്തിലെ ദഹന സംവിധാനം ശക്തിപ്പെടുത്തുന്നു. (2) ഭക്ഷണപദാർത്ഥങ്ങളിലെ വൈറ്റമിനുകളൊന്നും നഷ്ടപ്പെടുന്നില്ല. (3) ശരീരത്തിന്റെ ശരിയായ വളർച്ച ഉറപ്പു വരുത്തുന്നു. കോശങ്ങളുടെ രൂപീകരണവും, എല്ലിന്റെ വളർച്ചയും ത്വരിതപ്പെടുത്തുന്നു. (4) അലൂമിനിയം പാത്രങ്ങൾ വളരെ വേഗം ചൂടുപിടിക്കുന്നു. ഇന്ധനചിലവ് പകുതിയോളം കുറയുന്നു. (5) അന്തരീക്ഷത്തിലെ രാസപ്രതിപ്രവർത്തനങ്ങളെ ചെറുക്കാനുള്ള ശേഷിയാർജ്ജിക്കുന്ന ഓക്സൈഡ് പാട അലൂമിനിയത്തിന് സുരക്ഷിതത്വം നൽകി പാത്രങ്ങളുടെ പഴക്കം വർദ്ധിപ്പിക്കുന്നു.

### അലൂമിനിയം ലോകമാകെ നിത്യജീവിതത്തിൽ:-

അലൂമിനിയത്തിന്റെ ഔഷധഗുണം ലോകമെമ്പാടും അംഗീകരിച്ചിട്ടുണ്ട്. ഭക്ഷണം പാകം ചെയ്യാൻ മാത്രമല്ല, പായ്ക്ക് ചെയ്യാനും അലൂമിനിയം ധാരാളമായി ഉപയോഗിക്കുന്നു. ഓയിൻമെൻറ്, പേസ്റ്റ് തുടങ്ങിയ നിത്യോപയോഗമുള്ള വസ്തുക്കൾ സുരക്ഷിതമായി വയ്ക്കാനും അലൂമിനിയത്തിന്റെ ലോലമായ ഫോയിലുകൾ സർവസാധാരണമായി കഴിഞ്ഞു. ട്രെയിനിലും, വിമാനത്തിലും, വ്യവസായ ശാലകളിലും, ഹോട്ടലുകളിലും എന്നല്ല ലോകമെമ്പാടും ഭക്ഷണപദാർത്ഥങ്ങൾ സൂക്ഷിച്ചുവെയ്ക്കുന്നതിനും, തീൻമേശകളിലും അലൂമിനിയം ഫോയിൽ നിർമ്മിതമായ പാത്രങ്ങളാണ് ഉപയോഗത്തിൽ വരുത്തുന്നത്. എന്താണിതിനു കാരണം? ആരോഗ്യപരമായി ഏറ്റവും ഗുണകരമെന്ന് സംശയമെന്യേ തെളിയിക്കപ്പെട്ട വസ്തു അലൂമിനിയം മാത്രമാണ്.

### പക്ഷെ എല്ലാ അലൂമിനിയ പാത്രങ്ങളും?

ശരിയാണ് വിലകുറഞ്ഞ അലൂമിനിയം മിശ്രിതംകൊണ്ട് നിർമ്മിച്ച പാത്രങ്ങളാണ് വിപണിയിലധികവും. കറുത്തീയവും, ഇരുമ്പും ചേർത്ത അലൂമിനിയപ്പാത്രങ്ങൾ എളുപ്പം കറുക്കും, ആഹാരം പാകം ചെയ്താൽ പോഷകാംശത്തിനു പകരം വിഷാംശമായിരിക്കും ലയിക്കുന്നത്. മനുഷ്യരാശിയെ അത് ഇഞ്ചിഞ്ചായി കൊല്ലും. വളരെ സൂക്ഷിക്കേണ്ട കാര്യമാണ് ഇത്. അലൂമിനിയത്തിന് ദൂഷ്യമുണ്ടെന്ന് പറയുന്നത് ഇത്തരം പാത്രങ്ങളെ സംബന്ധിച്ചിടത്തോളം ശരിയാണ്.

### അപ്പോൾ?

ഒറ്റമാർഗ്ഗമേയുള്ളു. നമ്മുടെയും, നമ്മുടെ അനന്തര തലമുറയുടേയും ആരോഗ്യത്തെ സംരക്ഷിക്കാൻ ഐ.എസ്.ഐ. മാർക്കുള്ള ശുദ്ധമായ അലൂമിനിയ പാത്രങ്ങൾ മാത്രം വാങ്ങി ഉപയോഗിക്കുക. ഐ.എസ്.ഐ. മാർക്ക് 99% ത്തിനു മേൽ അലൂമിനിയം എന്ന് ഉറപ്പു വരുത്തുന്ന സർക്കാർ മുദ്രയാണ്. ചുരുക്കം കമ്പനികളുടെ ചില ഉത്പന്നങ്ങൾക്ക് മാത്രം ഐ.എസ്.ഐ. മാർക്കുണ്ട്. പക്ഷെ എല്ലാ അലൂമിനിയ ഉത്പന്നങ്ങൾക്കും ഐ.എസ്.ഐ. മാർക്ക് ലഭ്യമായിട്ടുള്ള ഒരേ ഒരു കമ്പനി കേരളത്തിലെ കിഴക്കമ്പലത്തുള്ള അന്നാ അലൂമിനിയം കമ്പനി മാത്രമാണെന്നാണ് അറിയുന്നത്.



എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

"തീവണ്ടിമുറിയിലെ അവിചാരിതമായ കൂടിക്കാഴ്ച; അതൊരിക്കലും സംഭവിക്കില്ലെന്നാണു ഞാൻ കരുതിയത്.

മുൻപു ചുവന്ന വസ്ത്രങ്ങൾ ഉടുത്തവളായിട്ടാണു അവളെ ഞാൻ കണ്ടിരുന്നത്; ചുവന്ന മാതളപ്പൂവിന്റെ ചുവപ്പ്. ഇപ്പോൾ കറുത്ത പട്ടുടുത്തിരിക്കുന്നു അവൾ. അതിന്റെ അററം തലയിലേക്ക് ഉയർത്തിയിട്ടു ചമ്പകപ്പൂവിന്റെ ശോഭയാർന്ന മുഖത്തിൽ വട്ടം ചുററിയിട്ടിരിക്കുന്നു. ആ കറുപ്പിലൂടെ ആഴമേറിയ വിദൂരതയെ അവൾ സ്വായത്തമാക്കിയെന്നു തോന്നി. കടുകുവയലിന്റെ അങ്ങേയരികിലുള്ള വിദൂരത.

അവൾ വർത്തമാനപ്പത്രം പെട്ടെന്നു താഴെയിട്ട് എനിക്കു പ്രണാമമരുളി... ഞാൻ സംഭാഷണം ആരംഭിച്ചു. 'സുഖമാണോ? കുടുംബം എങ്ങനെ?' ഇമ്മട്ടിൽ പലതും. സമീപകാലദിനങ്ങളുടെ മലിനീകരണത്തിന് അതീതമായിയെന്നു തോന്നുന്ന രീതിയിൽ അവൾ ജന്നലിൽക്കൂടി നോക്കിക്കൊണ്ട് ഇരുന്നു. ഒന്നോ രണ്ടോ തീരെച്ചെറിയ ഉത്തരങ്ങൾ. ചില ചോദ്യങ്ങൾക്കു മറുപടിയില്ല. കൈകൊണ്ടുള്ള അക്ഷമയാർന്ന ചലനങ്ങളിലൂടെ അക്കാര്യങ്ങൾ വീണ്ടും പറയുന്നതു വ്യർത്ഥമാണെന്നും മൗനമായി ഇരിക്കുന്നതാണു നല്ലതെന്നും അവൾ എന്നെ ഗ്രഹിപ്പിച്ചു.

അവളുടെ കൂട്ടുകാരോടു കൂടി ഞാൻ വേറൊരു ഇരിപ്പിടത്തിൽ ഇരിക്കുകയായിരുന്നു. തന്റെ അടുത്തു വന്നിരിക്കാൻ അവൾ വിരലുകൾ കൊണ്ടു എന്റെ നേർക്ക് ആംഗ്യം കാണിച്ചു. അത് അവളുടെ ധൈര്യമായിക്കണ്ട് ഞാൻ അവൾ പറഞ്ഞതുപോലെ ചെയ്തു.

മൃദുലമായി അവൾ പറഞ്ഞു; തീവണ്ടിയുടെ കടകട നാദത്താൽ തടുക്കപ്പെട്ടുകൊണ്ട്. 'ദയവു ചെയ്തു കാര്യമാക്കരുത്. നമുക്കു സമയം വ്യർത്ഥമാക്കാൻ സമയമില്ല. അടുത്ത തീവണ്ടിയാപ്പീസിൽ എനിക്ക് ഇറങ്ങണം. താങ്കൾ പിന്നെയും മുന്നോട്ടുപോകും. നമ്മൾ ഇനിയൊരിക്കലും കാണുകില്ല. ഇത്രയുംകാലം നീട്ടിവച്ച ചോദ്യത്തിനു താങ്കളിൽനിന്ന് എനിക്കു ഉത്തരം വേണം. സത്യം പറയുമോ?'

'പറയാം' എന്നു ഞാൻ അറിയിച്ചു. അവൾ ആകാശത്തേക്ക് അപ്പോഴും നോക്കിക്കൊണ്ട് ചോദിച്ചു. 'നമ്മുടെ ആ മറഞ്ഞുപോയ ദിനങ്ങൾ. അവ സമ്പൂർണ്ണമായും പൊയ്ക്കഴിഞ്ഞോ?' അവശേഷിക്കുന്നത് ഒന്നുമില്ലേ?'

ഒരു നിമിഷത്തേക്കു ഞാൻ നാവടക്കി വച്ചു.. എന്നിട്ടു മറുപടി പറഞ്ഞു. 'ദിനത്തിന്റെ പ്രകാശത്തിനുള്ള ആഴത്തിൽ രാത്രിയുടെ നക്ഷത്രങ്ങളാകെയുണ്ടല്ലോ.'

അതിസുന്ദരമായ ഈ കാവ്യം രവീന്ദ്രനാഥ റാഗോറിന്റേതാണ്. 1992-ൽ ആദ്യമായി UBS Publishers' Distributors New Delhi,—London—പ്രസാധനം ചെയ്ത "I won't Let you go" എന്ന റാഗോർക്കവിതകളുടെ സമാഹാരത്തിൽ ഇതുണ്ട്. ഒക്സ്ഫഡിൽ താമസിക്കുന്ന പ്രസിദ്ധയായ ബംഗാളി എഴുത്തുകാരി Ketaki Kushari Dyson ഇംഗ്ളീഷിലേക്കു തർജ്ജമ ചെയ്ത നൂററിപ്പത്തിലധികം കാവ്യങ്ങളും ഇരുപത്തിനാലു ഗാനങ്ങളും ഇതിൽ അടങ്ങിയിരിക്കുന്നു. റാഗോർ തന്നെ തർജ്ജമ ചെയ്ത കാവ്യങ്ങളെ കേതകി വീണ്ടും തർജ്ജമ ചെയ്തിരിക്കുന്നു. ഒരു വ്യത്യാസം മാത്രം. റാഗോറിന്റെ തർജ്ജമ എപ്പോഴും മൂലകാവ്യത്തിന്റെ പുനഃസൃഷ്ടിയാണ് കേതകിയാവട്ടെ അവയെ അതേ രീതിയിൽ ഭാഷാന്തരീകരണം ചെയ്തിരിക്കുന്നു. റാഗോറിന്റെ പുനഃസൃഷ്ടിയും കേതകിയുടെ തർജ്ജമയും തമ്മിൽ താരതമ്യ വിവേചനം നടത്തിയാൽ സഹൃദയന്റെ നെററി ചുളിയും. കാരണം റാഗോറിന്റെ പദപ്രയോഗങ്ങൾക്കുള്ള ഇന്ദ്രിയഗതാനുഭൂതി കേതകിയുടെ പദപ്രയോഗങ്ങൾക്കില്ല എന്നതാണ്. നോക്കുക:-

റാഗോർ:- "Supposing I became a champa flower, just for fun, and grew on a branch high up that tree, and shook in the wind with laughter and danced upon the newly budded leaves, would you known me mother?"

കേതകി:- "If I played a naughty
trick on you, Mum,
and flowered as a champa on a
champa tree
and at sunrise, upon a branch
had a good play among the young
leaves
then you'd lose, and I'd be the winner,
for you won't recognise me.
You'd call 'Khoka, where are you?'
I'd just smile quietly.

**മൃദുല ഹൃദയം ഡിസാസ്റ്ററസാണ്—വിനാശകരമാണ്. അതുള്ളവൻ നിന്ദിക്കപ്പെടും അപമാനിക്കപ്പെടും.**



റോബർട്ട് ഫ്രോസ്റ്റ്

ബംഗാളിൽ വിടർന്ന പുഷ്പത്തെ ററാഗോർ ഇംഗ്ളീഷ് ഭാജനത്തിൽ വച്ചിട്ടും അതിൻെറ കാന്തി മങ്ങിയില്ല. കേതകി അതേ കൃത്യം അനുഷ്ഠിച്ചപ്പോൾ പൂ വാടിപ്പോയി. കുററപ്പെടുത്താനില്ല. ററാഗോർ എവിടെ? കേതകി എവിടെ? എങ്കിലും ഇതുവരെ മലയാളികൾ കണ്ടിട്ടില്ലാത്ത ററാഗോർക്കാവ്യങ്ങൾ നല്കിയെന്ന നിലയിൽ ശ്രീമതിയോട് അവർക്കു കടപ്പാടുണ്ട്. എത്ര വിരസമായ തർജ്ജ്മയിലൂടെയും മൂലകാവ്യത്തിൻെറ സവിശേഷതയിലേക്ക് അനുവാചകന് ചെല്ലാമല്ലോ. മുകളിൽ ആദ്യമായി ചേർത്ത ഗദ്യപരിഭാഷയിലെ അവസാനത്തെ വാക്യം നോക്കുക. പ്രകാശത്തിൻെറ അഗാധതയിൽ നക്ഷത്രങ്ങൾ മറഞ്ഞിരിക്കുന്നു എന്ന പ്രസ്താവം. സാഹിത്യ പഞ്ചാനനൻ വേറൊരു കവിയെക്കുറിച്ചെഴുതിയതിന് ഇവിടെയും സാംഗത്യമുണ്ട്. ''രസഭാവ നിബന്ധനത്തിൻെറ മകുടസ്ഥാനം കവി ഉറപ്പിച്ചിരിക്കുന്നത് ഇവിടെയാണ്.'' (ഓർമ്മയിൽനിന്ന്.) [ഗ്രന്ഥത്തിൻെറ പുറങ്ങൾ 272. വില 150 രൂപ.]

★ ★ ★

The moon's laughter's dam has burst
light spills out.
Tube rose, pour your odour

എന്നു ററാഗോർ. (കേതകിയുടെ തർജ്ജ്മ.) ഈ പരിമളം പ്രസരിച്ചപ്പോൾ ഒരു ദുർബ്ബല നിമിഷത്തിൽ അരവിന്ദഘോഷ് പറഞ്ഞുപോയി 'ററാഗോറിൻെറ കവിത decorative poetry ആണെ'ന്ന്. ഒരു വരിയെങ്കിലും കവിതയായി എഴുതാതെ 'philosophical verses' മാത്രം എഴുതിയ അരവിന്ദഘോഷിൻെറ ഈ പ്രസ്താവം പരിഹാസ്യമത്രേ. അദ്ദേഹം മററു സന്ദർഭങ്ങളിൽ ററാഗോറിനെ വാഴ്ത്തിയിട്ടുണ്ടെന്നും ഞാൻ ഓർമ്മിക്കുന്നു.

## പച്ചവെള്ളം

രാഷ്ട്രവ്യവഹാരത്തിലൂടെയും സാമൂഹികാവസ്ഥകളിലൂടെയും കടന്നുചെന്ന് അവയുടെ ജീർണ്ണതയെ ചിത്രീകരിക്കുകയും അതിലൂടെ ഒരു മൂല്യത്തിൻെറ പ്രകീർത്തനത്തിനു ശ്രമിക്കുകയും ചെയ്യുന്ന ശ്രീ.എൻ.പ്രഭാകരൻെറ ''കൊടും ഭീകരൻ'' എന്ന ചെറുകഥ (കലാകൗമുദി) ചെറിയ പരാജയമല്ല, വലിയ പരാജയമാണ്. മാന്യനാണ് കഥയിലെ പ്രധാന വ്യക്തി. തിരഞ്ഞെടുപ്പു കാലത്ത് പോളിങ് ഓഫീസറായി ജോലിക്കുപോയ അയാൾ സൗന്ദര്യമുള്ള ഒരു പെൺകുട്ടിയുടെ ചൂണ്ടുവിരലിലല്ല, നടുവിരലിൽ മഷി തൊട്ടുവച്ചു പോയി. പൊലീസുകാരൻെറ സഹായംകൊണ്ടു അയാൾ മരിക്കാതെ രക്ഷപ്പെട്ടു. പാർട്ടി സമ്മേളനത്തിൽവച്ച് ആർജ്ജവത്തോടെ സംസാരിച്ച അയാളെ മററുള്ളവർ തെററിദ്ധരിക്കുന്നു. ആരോ ബോംബ് പൊട്ടിച്ചപ്പോൾ, നിരപരാധനായ അയാൾ സാപരാധനായി. മനസ്സിനെസ്സംബന്ധിക്കുന്ന ഏതെങ്കിലും രോഗം തനിക്കുണ്ടെന്ന് ഡോക്ടറിൽനിന്നു സേർടിഫിക്കററ് വാങ്ങാനാണ് അയാളുടെ ശ്രമം. നിഷ്കളങ്കത്വം എന്ന മൂല്യത്തെ ഇങ്ങനെ വികസിപ്പിച്ചുകൊണ്ടുവരാൻ പ്രഭാകരൻ യത്നിക്കുന്നു. പക്ഷേ രാഷ്ട്രവ്യവഹാരത്തെസ്സംബന്ധിച്ച അദ്ദേഹത്തിൻെറ കാഴ്ചപ്പാടിനു ശക്തിയില്ല. സമൂഹത്തിൻെറ കൊള്ളരുതായ്മയെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ നോട്ടവും അതിൻെറ ആവിഷ്കാരവും ദുർബലം. അവയോട് അയാൾ സംഘട്ടനത്തിനു ശ്രമിക്കാതെ ഓടിയകലുന്നതുകൊണ്ട് ക്ഷോഭജനകത്വം ആ ഓട്ടത്തിനു തീരെയില്ല. ചുരുക്കിപ്പറഞ്ഞാൽ കഥാകാരൻ എന്തുദ്ദേശിച്ചുവോ അത് അനുവാചകഹൃദയത്തിൽ വന്നുവീഴുന്നില്ല. അതിനാൽ ദാഹമില്ലാത്തപ്പോൾ പച്ചവെള്ളം കുടിച്ച പ്രതീതി.

## ചോദ്യം, ഉത്തരം

''ഇരുപത്തിരണ്ടു വയസ്സുകഴിഞ്ഞ യുവതിയാണ് ഞാൻ. എനിക്കു ജീവിതം സുഖകരമാക്കാൻ ഒരുപദേശം തരൂ.''

''എനിക്ക് ഉപദേശം തരത്തക്കവണ്ണം ബുദ്ധിയില്ല. എങ്കിലും ഇത്രയുംകാലത്തെ അനുഭവം വച്ചുപറയാം. ഒരു പുരുഷനെയും വിശ്വസിക്കരുത്. ചതിക്കും. പല്ലുവേദന വന്നാൽ ദന്തഡോക്ടറുടെ അടുക്കൽ പോകരുത്. റൂട്ട്കനാൽ ട്രീററ്മെൻറ് നടത്തി 'പല്ലിൻെറ പോട് അടയ്ക്കാമെങ്കിലും മിക്ക ഡോക്ടർമാരും അതു ചെയ്യില്ല മെനക്കേടു കരുതി. പിടുങ്ങിയെടുക്കും. ഏതെങ്കിലും കാലത്ത് ഗർഭാശയത്തിനു രോഗം വന്നാൽ ഗൈനീക്കോളജിസ്ററിൻെറ അടുത്തു പോകരുത്. ''അങ്ങ് എടുത്തുകളയാം' എന്നാവും ആദ്യം അദ്ദേഹം പറയുക. ആരുമായിട്ടെങ്കിലും ശണ്ഠയുണ്ടായാൽ വക്കീലിൻെറ അടുത്തു പോകരുത്. 'രജിസ്ററേഡ് നോട്ടീസ് അയയ്ക്കാം' എന്നുപറയും അദ്ദേഹം. മനസ്സിൻെറ ശാന്തിക്കായി സന്ന്യാസിമാരെ കാണാൻ പോകരുത്. ചെറുപ്പക്കാരിയെയും കെട്ടിപ്പിടിച്ചാവും അവർ കാതിൽ മന്ത്രം പറഞ്ഞുതരിക.''

''കവിതയെന്നാൽ എന്താണ്?''

''തർജ്ജ്മയിൽ നഷ്ടപ്പെടുന്നതെന്തോ അതാണ് കവിതയെന്നു റോബർട് ഫ്രോസ്ററ് പറഞ്ഞിട്ടുണ്ട്.''

''കവിതയിൽ കൺസീററ് എന്നു പറയുന്നത് എന്താണെന്ന് അറിഞ്ഞാൽ കൊള്ളാം.''

''അമ്പലം കോട്ടുവായിട്ടതുപോലെയാണ് അമ്പലക്കുളമെന്ന് കുഞ്ഞിരാമൻ നായർ എഴുതുമ്പോൾ കൺസീററ് ജനിക്കുന്നു.''

''സ്വാതന്ത്ര്യത്തെക്കുറിച്ച് ബോധമുണ്ടാകുന്നത് എപ്പോൾ?''

''സർക്കാർ ഓരോന്നിനും നികുതി വർദ്ധിപ്പിച്ച് പൗരന്മാരെ അടിക്കുമ്പോൾ ഇതാണോ ദൈവമേ സ്വാതന്ത്ര്യം എന്ന് അവർ ചോദിക്കും. അതുതന്നെ സ്വാതന്ത്ര്യബോധം.''

''ഡോക്ടർ സുകുമാർ അഴീക്കോട് മംഗളം വാരികയിൽ നിങ്ങളുടെ സാഹിത്യവാരഫലത്തെക്കുറിച്ച് പുച്ഛരിച്ചു പലതും പറഞ്ഞിരിക്കുന്നു. നിങ്ങൾ അദ്ദേഹത്തിൻെറ അഭിപ്രായങ്ങളോടു യോജിക്കുന്നുണ്ടോ? അതോ

വ്യക്തികളെ തേജോവധം ചെയ്യാൻ സാഹിത്യത്തെ ഉപകരണമാക്കുന്നത് ഒരു തരത്തിലുള്ള വ്യഭിചാരമാണ്.



അവ അറിഞ്ഞു ക്ഷോഭിച്ചു വട്ടനകത്തു അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നുവോ?''

'' 'തത്ത്വമസി' എന്ന മഹാവാക്യത്തിൻെറ അർത്ഥം മനസ്സിലാക്കിയിട്ടുള്ള ഞാൻ അദ്ദേഹത്തെ തിരിച്ചു പുച്ഛരിക്കുന്നില്ല. സ്നേഹത്തോടും ബഹുമാനത്തോടും കൂടി അദ്ദേഹത്തെ വീക്ഷിക്കുന്നു.''

''കാലം വേഗത്തിൽ പോകുകയാണോ?''

''അതേ. ലൈബ്രറിയിൽനിന്നു പുസ്തകമെടുത്തു വീട്ടിൽ കൊണ്ടുവച്ചിട്ട് പിന്നെ അതെടുത്തു നോക്കുമ്പോൾ രണ്ടുമാസം കഴിഞ്ഞിരിക്കും. ഒരുമാസം താമസിച്ചതിൻെറ പിഴ കൊടുക്കേണ്ടിവരും. 'അയ്യോ കഴിഞ്ഞയാഴ്ചയല്ലേ ഞാനിത് എടുത്തത്' എന്നു നിങ്ങൾ അദ്ഭുതത്തോടെ പറയും. കാലം വളരെ വേഗം പോകുന്നു.''

''നിങ്ങൾ വടകരയ്ക്കു വടക്കു പോയിട്ടില്ലെന്ന് ഒരിക്കൽ എഴുതിയതു വായിച്ചു. എൻെറ നാടായ കണ്ണൂരു വരുന്നോ?''

''അയ്യോ വേണ്ട. അവിടെ വിശ്വസാഹിത്യകാരന്മാരില്ലേ. എനിക്ക് അവരെ കണ്ടാൽ പേടിയാകും.''

## അസഭ്യ പദവർഷം

വയലാർ രാമവർമ്മയോട് ഒരു നോവലെഴുത്തുകാരനു വിരോധമുണ്ടായപ്പോൾ അദ്ദേഹം രാമവർമ്മയുടെ ദ്വിതീയ വിവാഹത്തെ അസഭ്യമായ രീതിയിൽ ചിത്രീകരിച്ചുകൊണ്ടു നോവലെഴുതി. പി.കെ.ബാലകൃഷ്ണൻെറ ''പ്ളൂട്ടോ പ്രിയപ്പെട്ട പ്ളൂട്ടോ'' നല്ല കൃതിയല്ലെന്നേ ഞാൻ 'കൗമുദി'യിൽ എഴുതിയുള്ളു. അതിൻെറ കലാശൂന്യത മനസ്സിലാക്കാൻ ഒരു സ്പാനിഷ് കൃതിയായ "Platero and I" വായിച്ചുനോക്കണമെന്നും നിർദ്ദേശിച്ചു. ആ കൃതിയിൽ ഒരു കഴുതയുടെ കഥയാണ് പറഞ്ഞിട്ടുള്ളത്. പക്ഷേ കൗമുദിയുടെ പത്രാധിപരായ കെ.ബാലകൃഷ്ണൻ സെൻസേഷനുണ്ടാക്കാനായി ''പ്ളൂട്ടോ പ്രിയപ്പെട്ട പ്ളൂട്ടോ'' ആ സ്പാനിഷ് കൃതിയിൽനിന്നു മോഷ്ടിച്ചതാണെന്ന അർത്ഥത്തിൽ ലീഡ് നല്കി ലേഖനം പ്രസിദ്ധപ്പെടുത്തി. എൻെറ ലേഖനത്തിൽ അങ്ങനെ പറഞ്ഞിട്ടുണ്ടോ എന്നു പോലും നോക്കാതെ പി.കെ.ബാലകൃഷ്ണൻ എന്നെയും എൻെറ അച്ഛനമ്മമാരെയും അസഭ്യങ്ങളിൽ കുളിപ്പിച്ചുകൊണ്ട് ഒരു നോവൽ കൗമുദിയിൽ എഴുതാൻ തുടങ്ങി. കോളേജധ്യാപകനായിരുന്ന എനിക്കു ക്ളാസ്സിൽ നില്ക്കാൻ വയ്യാത്ത വിധത്തിലുള്ള തെറിയായിരുന്നു ആ നോവലിലാകെ ഉണ്ടായിരുന്നത്. അതുകണ്ടു ക്ഷോഭിച്ച ഒരുകൂട്ടം വിദ്യാർത്ഥികൾ സുകുമാരക്കുറുക്കളുടെ നേതൃത്വത്തിൽ പി.കെ.ബാലകൃഷ്ണനെ ദേഹോപദ്രവം ഏല്പിക്കാൻ തീരുമാനിച്ചു. ഇതു രാത്രി ഏഴുമണിക്ക് അറിഞ്ഞ ഞാൻ ടാക്സിക്കാറിൽ കയറി എൻെറ ശിഷ്യൻ സുകുമാരക്കുറുക്കളുടെ വീട്ടിൽച്ചെന്ന് അതിൽനിന്നു പിന്തിരിയണമെന്നും അദ്ദേഹം എന്തു വേണമെങ്കിലും എഴുതിക്കോട്ടെ എന്നും വിദ്യാർത്ഥികൾ അതിൽ കോപിക്കരുതെന്നും അറിയിച്ചു. കുറുക്കളും കൂട്ടുകാരും അതിൽനിന്നു പിന്മാറി. പി.കെ.ബാലകൃഷ്ണനോടു നോവൽ രചന തുടരരുതെന്ന് അഭ്യർത്ഥിക്കാൻ പില്ക്കാലത്ത് സർവകലാശാലയിലെ മലയാളം പ്രഫെസറായ ഡോക്ടർ രാമചന്ദ്രൻ നായരോട് ഞാൻ അപേക്ഷിച്ചു. രാമചന്ദ്രൻനായർ പറഞ്ഞിട്ടും പി.കെ.ബാലകൃഷ്ണൻ വഴങ്ങിയില്ല. ഒടുവിൽ അഞ്ചധ്യായം പരിപൂർണ്ണമാക്കിയിട്ട് നോവൽ പരിപൂർണ്ണമാക്കാതെ അദ്ദേഹം പേന താഴെവച്ചു. ഇതൊക്കെ സംഭവിച്ചിട്ടും പി.കെ.ബാലകൃഷ്ണൻ മരിച്ചപ്പോൾ ഞാൻ അദ്ദേഹത്തെക്കുറിച്ച് നല്ല രീതിയിലാണ് മാധ്യമം പത്രത്തിൽ എഴുതിയത്. എൻെറ ആ ലേഖനം വേറെ രണ്ടു പത്രാധിപന്മാർ സ്വന്തം പത്രങ്ങളിൽ എടുത്തു ചേർക്കുകയുണ്ടായി. അന്ന് ചെറുപ്പമായിരുന്നതുകൊണ്ടാണ് ഞാൻ അഭ്യർത്ഥനയുമായി പി.കെ.ബാലകൃഷ്ണൻെറ അടുക്കൽ രാമചന്ദ്രൻ നായരെ അയച്ചത്. ഇന്നാണെങ്കിൽ ഒററ നോവലല്ല, പന്ത്രണ്ടു വാല്യങ്ങളിൽ നോവലുകൾ എഴുതിയാലും ഞാൻ വകവയ്ക്കില്ല. പ്രായക്കൂടുതൽ വരുത്തിയ പരിപാകമാണ് ഇതിനു കാരണം. പി.കെ.ബാലകൃഷ്ണൻ ഇന്നു ജീവിച്ചിരുന്നെങ്കിൽ, അതുപോലൊരു സംഭവമുണ്ടായെങ്കിൽ ''മറയത്തു പോട്ട്'' എന്നുപറഞ്ഞു മിണ്ടാതിരിക്കുകയേയുള്ളു. അതും പരിപാകം കൊണ്ടായിരിക്കും.

വ്യക്തികളെ തോജ്ജോവധം ചെയ്യാൻ സാഹിത്യത്തെ ഉപകരണമാക്കുന്നത് ഒരുതരത്തിലുള്ള വ്യഭിചാരമാണ്. വ്യഭിചാരിൻ എന്ന സംസ്കൃത പദത്തിനു 'പരസ്ത്രീഗാമീ' എന്നും വ്യഭിചാരിണീ എന്ന പദത്തിന് 'പരപുരുഷ ഗാമിനീ സ്ത്രീ' എന്നും അർത്ഥമുണ്ടെങ്കിലും പഥഭ്രഷ്ട, നിയമഭംഗഃ എന്ന അർത്ഥത്തിലാണ് ഞാനിവിടെ ആ പദം പ്രയോഗിക്കുന്നത്. ഈ നിലയിൽ ഒരു വ്യഭിചാരകർമ്മമാണ് ശ്രീ.കരിമ്പുഴ രാമചന്ദ്രൻ ''പുകയും വെളിച്ചവും'' എന്ന പദ്യരചനയിലൂടെ അനുഷ്ഠിക്കുന്നത്. സത്യസായിബാബയുടെ നേർക്കാണ് രചയിതാവു ഗ്രാമ്യപദവർഷം നടത്തുന്നത്.

''ബോംബ് ചെയ്തപോലുള്ള കൃത്രിമമുടി! തുടു
റോബിതു താരം മാത്രം; അവതാരമല്ലിഷ്ടാ!''

ഐൻസ്റ്റൈയിനുള്ള ബുദ്ധിശക്തി നമുക്കില്ല. അതുപോലെ സായിബാബയ്ക്കുള്ള ഈശ്വരസാക്ഷാത്കാരം നമുക്കുമില്ല. അതിൽക്കവിഞ്ഞ് എനിക്ക് അദ്ദേഹത്തെക്കുറിച്ച് ഒന്നും പറയാനില്ല. ആർക്കും ഒരുപദ്രവം ചെയ്യാതെ, കഴിയുന്നിടത്തോളം അന്യർക്കു ഉപകാരം ചെയ്ത് ആശുപത്രികളും കോളേജുകളും നടത്തി സമുദായത്തിന് ഉൽകർഷം വരുത്താൻ ശ്രമിച്ച് ജീവിക്കുന്ന ഭാരതത്തിലെ ഒരു പൗരനെ ഇങ്ങനെ ആക്ഷേപിക്കാൻ കരിമ്പുഴ രാമചന്ദ്രന് എന്തധികാരം? സായിബാബയ്ക്ക് ഒരു കഴിവുമില്ലെന്നിരിക്കട്ടെ; അദ്ദേഹത്തിന് ഐശ്വരാംശമില്ലെന്നുമിരിക്കട്ടെ. എന്നാലും അദ്ദേഹത്തെ ആക്ഷേപിക്കാമോ. കരിമ്പുഴ രാമചന്ദ്രനെ ഇമ്മട്ടിൽ ആക്ഷേപിച്ചാൽ അദ്ദേഹത്തിനെന്തു തോന്നും? കേരളത്തിലെ ഉത്കൃഷ്ടമായ ഒരു വാരികയിൽ (മാതൃഭൂമി) അമാന്യമായ ഈ ധ്വംസനം വന്നതിൽ ഞാൻ ദുഃഖിക്കുന്നു. പിന്നെ ''പുകയും വെളിച്ചവും'' എന്ന രചനയെക്കുറിച്ച്; അതു കവിതയല്ല പദ്യം



ബ്രെഹ്റ്റ്

''സ്വാതന്ത്ര്യത്തെക്കുറിച്ച് ബോധമുണ്ടാകുന്നത് എപ്പോൾ?''
''സർക്കാർ ഓരോന്നിനും നികുതിവർദ്ധിപ്പിച്ച് പൗരന്മാരെ അടിക്കുമ്പോൾ ഇതാണോ ദൈവമേ സ്വാതന്ത്ര്യം എന്നു അവർ ചോദിക്കും. അതുതന്നെ സ്വാതന്ത്ര്യബോധം.''



ടോൾസ്റ്റോയി

മാത്രമാണ്. അതിൽ സററയറില്ല; വ്യക്തിശത്രുത മാത്രമേയുള്ളു. സത്യസായിബാബ ലോകത്തിൻെറ ദുഃഖം കൂട്ടുന്നില്ല. കരിമ്പുഴ രാമചന്ദ്രൻ ഇതുപോലുള്ള പദ്യങ്ങളെഴുതി ലോകത്തിൻെറ ദുഃഖം കൂട്ടിക്കൊണ്ടിരിക്കുന്നു. ഇതൊന്നുമറിയാതെ മുൻപുണ്ടായ ഒരു സംഭാഷണത്തിനിടയ്ക്ക് പ്രൊഫെസർ വി.ജഗന്നാഥപ്പണിക്കർ എന്നോടു പറഞ്ഞു:- ''സ്ററാലിനെ വിമർശിക്കാം, മാവോ സേതൂങ്ങിനെ വിമർശിക്കാം. ലോക്കൽ എസ്.ഐയെ വിമർശിച്ചാൽ ആരോഗ്യത്തിനു കേടായി വരും.'' എസ്.ഐയെ വിമർശിക്കാതെ രാമചന്ദ്രൻ അങ്ങുദൂരെ പുട്ടപ്പർത്തിയിൽ ഇരിക്കുന്ന സായിബാബയെ പുലഭ്യം പറഞ്ഞത് ആദരണീയമായ പ്രവൃത്തിതന്നെ.

## മൃദുത്വം

മഹാനായ ജർമ്മൻ സാഹിത്യകാരൻ ബ്രഹ്ററ് ഒരു നോവൽ എഴുതിയിട്ടുണ്ട്. Threepenny Novel എന്നാണ് അതിൻെറ പേര്. അതിൽ മൃദുലഹൃദയം കരിങ്കല്ലുപോലെയാകുമെന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്. കുററം പറയാനുമില്ല അതിൽ. മൃദുലഹൃദയമുണ്ടെങ്കിൽ വിനാശാത്മക സംഭവങ്ങൾ ഉണ്ടാകും. ആ വ്യക്തി തകർന്നടിയും. സ്വന്തം കാര്യം പറഞ്ഞ് പ്രിയപ്പെട്ട വായനക്കാരെ ബോറ് ചെയ്യുകയാണെന്നു കരുതരുതേ. ഒരാൾ ഉച്ചയ്ക്കു പന്ത്രണ്ടു മണിക്കു ഫോണിൽ വിളിച്ച് 'വീട്ടിലോട്ടു വരട്ടോ' എന്നു ചോദിച്ചു എന്നോട്. 'വരൂ' എന്നു ഞാൻ വിനയത്തോടെ പറഞ്ഞു. ഉച്ചയ്ക്കൂണ് പന്ത്രണ്ടു മണിക്കാണ്. അദ്ദേഹം വന്ന് ഒരു മണിക്കൂർ ഇരുന്നാൽ പിന്നെ ഊണുകഴിക്കാനൊക്കുകയില്ല. വിശപ്പ് എന്നത് വയററിലെ മാംസപേശികളുടെ സങ്കോചമാണല്ലോ. അവ കുറച്ചുനേരം സങ്കോചം നടത്തിയിട്ട് വെറുതെയങ്ങിരിക്കും. അതുകൊണ്ട് ഉണ്ണാനിരുന്നു. ഒരു ഉരുള വായ്ക്കകത്തേക്ക് ആക്കിയതേയുള്ളു. ഡോർബെല്ലിൻെറ കർണ്ണകഠോരമായ ശബ്ദം. എഴുന്നേററു തിടുക്കത്തിൽ കൈ കഴുകിയിട്ട് ആഗതനെ വിളിച്ചു അകത്തിരുത്തി. ഫാൻ കറക്കി. ചായ കൊടുത്തു. (ഈ അല്പത്വം ക്ഷമിക്കണം.) അദ്ദേഹം ഒററയിരുപ്പിൽ ഇരുന്നത് രണ്ടരമണിവരെ. ഇനി ഊണു വേണ്ടെന്നു പറഞ്ഞ് സ്വന്തം മുറിയിൽ ദുഃഖത്തോടെ വന്നിരുന്നതേയുള്ളു. ഡോർബെൽ വീണ്ടും കാതു പിളർന്നു. ഞാൻ എഴുന്നേല്ക്കാൻ പോയില്ല. അപ്പോൾ സഹധർമ്മിണി വന്നറിയിച്ചു ആരോ വന്നുനില്ക്കുന്നുവെന്ന്. ഞാൻ വന്നയാളിനെ ആദരപൂർവ്വം ക്ഷണിച്ച് അകത്തിരുത്തി. മൂന്നുമണിക്ക് ഒരു ബന്ധുവിനെ ചികിത്സിക്കുന്ന ഡോക്ടറെ കാണാൻ നേരത്തേ ഏർപ്പാടു ചെയ്തിരുന്നു ഞാൻ. അതിനാൽ കുറച്ചൊക്കെ സംഭാഷണം നടത്തിയിട്ട് 'നാളെയാണ് താങ്കൾ പോകുന്നതെങ്കിൽ ധാരാളം സംസാരിക്കാം. ഇപ്പോൾ പോകേണ്ടിയിരിക്കുന്നു ഡോക്ടറെ കാണാൻ' എന്ന് വിനയത്തോടെ പറഞ്ഞു. വന്ന യുവാവ് വിട്ടില്ല. മൂന്നുമണിവരെ സംസാരിച്ചു ഞാൻ അസ്വസ്ഥനായി തിരിയുകയും പിരിയുകയും ചെയ്തപ്പോൾ അദ്ദേഹം മെല്ലെ എഴുന്നേററ് 'കടമ്മനിട്ടയുടെ വീട് ഏതെ'ന്നു ചോദിച്ചു. വീട്ടിൻെറ മുൻവശത്തേക്ക് അദ്ദേഹത്തെ വിളിച്ചുകൊണ്ടുചെന്ന് 'അതാ' എന്നു ചൂണ്ടിക്കാണിച്ചുകൊടുത്തു. 'മുൻപ് ഇവിടെ നിന്നാൽ ശരിയായി കാണാമായിരുന്നു. ഇപ്പോൾ ഒരു മരം, വളർന്നതുകൊണ്ടു വീടു മറഞ്ഞുപോയി എന്നും ഞാൻ പറഞ്ഞു. ഉടനെ അദ്ദേഹം എന്നോടു 'ഇപ്പോൾ കണ്ണു ശരിക്കു കാണാമോ' എന്നു ചോദിച്ചു. 'നിങ്ങൾക്കുള്ള വിഷൻെറ പത്തിരട്ടി ശക്തിയാർന്ന വിഷനാണ് എനിക്കുള്ളത്' എന്നു പറഞ്ഞിട്ട് ഞാൻ അകത്തേക്കു പോന്നു. ഉച്ചയ്ക്ക് ഉണ്ടില്ല; ഡോക്ടറെ പററിച്ചു. ശരീരത്തിനും മനസ്സിനും ക്ഷീണം. രാത്രി ഒൻപതു മണിയോടെ കിടന്നുറങ്ങി ഒരാഹാരവും കഴിക്കാതെ. മൃദുലഹൃദയം ഡിസാസ്ട്രസാണ്—വിനാശകരമാണ്. അതുള്ളവൻ നിന്ദിക്കപ്പെടും അപമാനിക്കപ്പെടും. നമുക്കു ബ്രഹ്ററിലേക്കു തിരിച്ചുവരാം. കൈയില്ലാത്ത ഒരുത്തനെ ആദ്യമായി കാണുന്നവൻ ഞെട്ടൽകൊണ്ട് രണ്ടു പെൻസ് കൊടുക്കും. പിന്നീടും അയാളെ കണ്ടാൽ കൊടുക്കുന്നത് അരപ്പെൻസായിപ്പോകും. മൂന്നാമതും യാചിക്കാൻ വന്നാൽ യാചകനെ അയാൾ പൊലിസ് സ്റേറയ്ഷനിൽ ഏല്പിച്ചെന്നുവരും, എന്നൊക്കെ ബ്രഹ്ററ് ആ നോവലിൽ എഴുതിയിട്ടുണ്ട്. ഹൃദയത്തിൻെറ മൃദുലസ്വഭാവം സ്ഥിരമായി നില്ക്കുന്നത് സാഹിത്യത്തിൽ മാത്രമാണ്. വ്യക്തിയായ എഴുത്തുകാരന് അതുണ്ടോ എന്നുചോദിച്ചാൽ ഇല്ലെന്നു പറയേണ്ടതായിവരും. കേരളവർമ്മ വലിയകോയിത്തമ്പുരാൻെറ നൃശംസത കുപ്രസിദ്ധമാണ്. പക്ഷേ ''മയൂരസന്ദേശ''ത്തിൽ അദ്ദേഹം മൃദുലഹൃദയനായി പ്രത്യക്ഷനാകുന്നു. ദേശാഭിമാനി വാരികയിൽ ''ഒരു പ്രതിസന്ധി'' എന്ന ചെറുകഥയെഴുതിയ അക്ബർ കക്കട്ടിൽ എന്ന സാഹിത്യകാരൻ ഹൃദയമൃദുലതയോടെയാണ് നമ്മുടെ മുൻപിൽ നില്ക്കുന്നത്. ഗൾഫ് രാജ്യത്തിൽ ജോലി ചെയ്യുന്ന ഒരു വിജാതീയനോട് ജീവിക്കാൻവേണ്ടി ബന്ധപ്പെടുകയും പരോക്ഷ വ്യഭിചാരത്തിൽ ഏർപ്പെടുകയും ചെയ്യുന്ന ഒരു രമണിയുടെ കഥ പറയുകയാണ് അദ്ദേഹം. അയാൾ അയയ്ക്കുന്ന കത്തുകൾ സ്കൂളിൽ പഠിക്കുന്ന മകനാണു കിട്ടുക. അവനാണ് അച്ഛനറിയാതെ അവ അമ്മയെ ഏല്പിക്കുന്നത്. ഈ നിന്ദ്യകർമ്മം ചെയ്തിട്ടും വായനക്കാർക്കു രമണിയോടോ അവളുടെ മകനോടോ ദേഷ്യമില്ല. മറിച്ചു സഹതാപമേയുള്ളു. സാമൂഹിക സ്ഥിതികൾ ആ പരോക്ഷ വ്യഭിചാരത്തിനു ഹേതുക്കളായി വർത്തിക്കുന്നുവെന്നാണ് അക്ബർ കക്കട്ടിൽ ധ്വനിപ്പിക്കുന്നത്. അതിരുകടന്ന വികാരം ഒഴിവാക്കി ആഖ്യാനത്തിന് ചടുലഗതി വരുത്തി കഥാകാരൻ കഥ പറയുന്നു.

## സംഭവങ്ങൾ

എൻ.കൃഷ്ണപിള്ള ആരോടും വാദപ്രതിവാദത്തിനു പോകുമായിരുന്നില്ല. എങ്കിലും പി.കേശവദേവുമായി ഒരിക്കൽ അദ്ദേഹത്തിന് ഇടയേണ്ടതായിവന്നു. ടോൾസ്റേറായിയെക്കാൾ വലിയ കലാകാരനാണു താനെന്ന് പലപ്പോഴും പറഞ്ഞ കേശവദേവ് ഒരിക്കൽ ''ഞാൻ ഇവന്മാരുടെ-സായ്പന്മാരുടെ-കൃതികൾ വായിക്കാറില്ല'' എന്നു പ്രഭാഷണമധ്യേ ഉദ്ഘോഷണം ചെയ്തു. എൻ.കൃഷ്ണപിള്ള അതിനു മറുപടി നല്കി. ''വെള്ളായണിപ്പരമു വിവാഹങ്ങൾക്കു ക്ഷണിച്ചാൽ പോകുമായിരുന്നില്ല. എന്താണു കാരണമെന്നു പരമുവിനോടു ചോദിച്ചപ്പോൾ ഉത്തരം ഇങ്ങനെയായിരുന്നു:- 'ഞാൻ പോയാൽ അവിടെ വല്ല കിണ്ടിയോ മൊന്തയോ കണ്ടാൽ അത് എടുത്തുകൊണ്ടുപോരും. ക്ഷണിച്ചവൻെറ വീട്ടിൽച്ചെന്നു മോഷ്ടിക്കുന്നതു ശരിയല്ലല്ലോ.' പരമുവിൻെറ ഈ സദാചാരബോധം നമ്മുടെ പല സാഹിത്യകാരന്മാർക്കുമില്ല.

2. വർഷം 1936. അക്കാലത്ത് തിരുവനന്തപുരത്തെ ശാസ്തമംഗലം എഴുന്നള്ളത്ത് പ്രധാനപ്പെട്ട ഘോഷയാത്രയായിരുന്നു. എന്തൊരു തിക്കും തിരക്കും! ചെറുപ്പക്കാരായ ആണുങ്ങൾക്കു ജനക്കൂട്ടത്തിൽ തള്ളിയും ഉന്തിയും നടക്കാൻ ആഗ്രഹമുണ്ടാകുന്നതു സ്വാഭാവികം. എന്നാൽ എൻെറ ബന്ധുവായ ഒരു വൃദ്ധനും അതേ ആഗ്രഹം. വാതംകൊണ്ട് കൈവിരലുകൾ മടങ്ങുകയില്ല. തോളിനു കാഠിന്യം. എങ്കിലും എഴുന്നള്ളത്തുദിവസം നേരത്തേ ധാന്വന്തരം കുഴമ്പു പുരട്ടി തടവി തോളിനും വിരലുകൾക്കും അയവു വരുത്തും. അയാളുടെ കൂടെ അയൽവീട്ടിലെ മധ്യവയസ്കനുമിറങ്ങും. അയാൾക്കു നല്ല ആരോഗ്യം. ധാന്വന്തരം കുഴമ്പിൻെറ പ്രയോഗമൊന്നും വേണ്ട. രണ്ടുപേരും ജനക്കൂട്ടത്തിൽ ഒലിച്ചുപോകും. പോകുന്നതിനിടയ്ക്ക് വൃദ്ധൻ ജനക്കൂട്ടത്തിലെ അല്പബലവിഭാഗത്തിൻെറ മാർദ്ദവം പരിശോധിച്ചറിയും. ധാന്വന്തരം കുഴമ്പിൻെറ ശക്തി! എന്തെങ്കിലും കാരണംകൊണ്ട് വൃദ്ധൻെറ ഭുജശിഖരമോ അംഗുലികളോ അവയുടെ പ്രവൃത്തി ചെയ്തില്ലെങ്കിൽ മധ്യവയസ്കൻ കൈപിടിച്ചു വേണ്ടതു പ്രവർത്തിപ്പിക്കും. അയാൾക്ക്-മധ്യവയസ്കന്-ഇംഗ്ളീഷിൽ പറയുന്ന Vicarious enjoyment. (പരോക്ഷ സുഖാസ്വാദം.) വൃദ്ധൻെറ മൃദുത്വത്തിലുള്ള അഭിമർദ്ദം വിവിധ പ്രതികരണങ്ങൾ ഉണ്ടാക്കുമല്ലോ. സംസ്കാരമുള്ളവർ അറിഞ്ഞതായി ഭാവിക്കില്ല. സംസ്കാരമില്ലാത്തവർ ഛീ, പട്ടി തുടങ്ങിയ ഓമനപ്പദങ്ങൾ വർഷിക്കും. ആദ്യത്തെ കൂട്ടരുടെ അവഗണനയിലും രണ്ടാമത്തെ കൂട്ടരുടെ പദപ്രയോഗത്തിലും ഒരേ മാനസികനിലയോടെ വർത്തിക്കുമായിരുന്നു വൃദ്ധനും കൂട്ടുകാരനും. എഴുന്നള്ളത്തു കഴിഞ്ഞാൽ വീട്ടിൽ വന്നുകിടക്കും എൻെറ ബന്ധു. പിന്നെ 364 ദിവസം കഴിയുമ്പോൾ അയാൾ ധാന്വന്തരം കുഴമ്പു വാങ്ങും.

സാഹിത്യവാരഫലാംഗന തിരക്കിൽപ്പെട്ടു നടക്കുകയാണ് കൈരളിയുടെ എഴുന്നള്ളത്തു കാണാൻ. അപ്പോൾ ചിലർ ധാന്വന്തരം കുഴമ്പു നേരത്തേ തേച്ച് മയംവരുത്തിക്കൊണ്ട് അവളുടെ മൃദുത്വത്തിൽ കൈയമർത്താൻ എത്തുന്നു. അതിനു മടി കാണിച്ചാൽ അവരെക്കൊണ്ട് വേണ്ടതു പ്രവർത്തിപ്പിക്കാൻ ചില കൂട്ടുകാരും. പക്ഷേ സംസ്കാരഭദ്രമായ ജീവിതം നയിക്കുന്ന അവൾ ഒന്നുമറിയുന്നില്ല എന്ന മട്ടു കാണിക്കുന്നു.

## ജീർണ്ണത

''പ്രശാന്തമായിരുന്ന തെളിമയുടെ തീർത്ഥം കലങ്ങിത്തുടങ്ങിയിരിക്കുന്നു. അനന്തതയുടെ സനാതന നീലിമ വ്യാപിച്ചുകിടന്നിരുന്ന ആകാശം കറുത്തുകൂടുകയാണ്. പതുക്കെ പതുക്കെ അതൊരിരുണ്ട വന്യതയായി മാറുന്നതു നോക്കിക്കൊണ്ട് അയാൾ പൂമുഖകോലായിലെ ചിത്രത്തൂണും ചാരിയിരുന്നു. ഇലയനക്കംപോലും നഷ്ടപ്പെട്ട അന്തരീക്ഷം നിഗൂഢതയാർന്നൊരു കനത്ത നിശ്ശബ്ദതയുടെ ചുഴിയിലേക്ക് ഒതുങ്ങുന്നു.''

ശ്രീ.പി.എ.ദിവാകരൻെറ ''കറുത്ത മഴ'' എന്ന ചെറുകഥയുടെ തുടക്കമാണിത് (കുങ്കുമം വാരിക). ഇങ്ങനെ എഴുതുന്നതുകൊണ്ട് എന്തു പ്രയോജനം? വ്യക്തിയെ വർണ്ണിച്ചാലും പ്രകൃതിയെ വർണ്ണിച്ചാലും അവയുടെ സാന്നിദ്ധ്യം നമ്മൾക്ക് അനുഭവപ്പെടണമല്ലോ. ദിവാകരൻെറ രചനയിൽ വസ്തുവില്ല; വെറും വാക്കുകളേയുള്ളു. ഇതു രചനയുടെ ജീർണ്ണതയിലേക്കു കൈചൂണ്ടുന്നു.



രവീന്ദ്രനാ... ...ഗോർ

ഹൃദയത്തിൻെറ മൃദുലസ്വഭാവം സ്ഥിരമായി നില്ക്കുന്നത് സാഹിത്യത്തിൽ മാത്രമാണ്. വ്യക്തിയായ എഴുത്തുകാരന് അതുണ്ടോ എന്നു ചോദിച്ചാൽ ഇല്ലെന്നു പറയേണ്ടതായിവരും.

---

(14-ാം പേജിൽ നിന്നും തുടർച്ച)

ശക്തി തകർത്തിരിക്കുകയാണ. അത്തരം സാഹചര്യത്തിൽ ബലംപ്രയോഗിച്ച വിപ്ളവത്തെപ്പറ്റിയും തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തെപ്പറ്റിയുമുള്ള സിദ്ധാന്തം അപ്രസക്തമാണ്.''

പാസ്സാക്കപ്പെട്ട ഭരണഘടനയിൽ പാർട്ടിയുടെ ലക്ഷ്യം (വകുപ്പ് 2) ഇതാണ്.

''തൊഴിലാളിവർഗ്ഗത്തിൻേറയും മറ്റ് അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളുടേയും മുന്നണിപ്പടയാണ് കമ്മ്യൂണിസ്റ്റു പാർട്ടി. മാർക്സിസത്തിൻെറ അടിസ്ഥാനത്തിൽ മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുന്ന അവസ്ഥയ്ക്ക് അറുതിവരുത്തി സോഷ്യലിസവും കമ്മ്യൂണിസവും ജനാധിപത്യപരമായരീതിയിൽ കെട്ടിപ്പടുക്കുക എന്നതാണ് പാർട്ടിയുടെ ലക്ഷ്യം. തൊഴിലാളിവർഗ്ഗ സാർവ്വദേശീയത പാർട്ടി ഉയർത്തിപ്പിടിക്കും.''

ജനാധിപത്യപരമായിട്ടുള്ള സംഘടനാപ്രവർത്തനമാണ് പാർട്ടി അംഗങ്ങൾക്ക് നല്കുന്നത്. സി.പി.എം. ഭരണ ഘടനയ്ക്ക് വിരുദ്ധമായി പാർട്ടി ബ്രാഞ്ച് സമ്മേളനങ്ങൾ എല്ലാവർഷവും നടത്തണമെന്ന് ഈ ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിരിക്കുന്നു. സംസ്ഥാനം, ജില്ലാ, ഏരിയാ, ബ്രാഞ്ച് എന്നീ നാലുതട്ടുകളിലുള്ള കമ്മിറ്റികൾക്കാണ് ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിട്ടുള്ളത്. ഏരിയാ കമ്മിറ്റിക്കും ബ്രാഞ്ച് കമ്മിറ്റിക്കും ഇടയിൽ സി.പി.എം-ലും സി.പി.ഐയിലും മറ്റുമുള്ള ലോക്കൽ കമ്മിറ്റികൾക്ക് ഭരണഘടനയിൽ വ്യവസ്ഥയില്ല.

മൊഹിത്സെൻ, മോഹൻ പുനാമിയ, പാണ്ഡ്യൻ എം.പി, കാന്തലോട്ട് കരുണൻ, എ. വാസു (ഗ്രോ യൂണിയൻ) എന്നീ നേതാക്കളും സമ്മേളനത്തെ അഭിവാദ്യം ചെയ്തു പ്രസംഗിച്ചു.

സമ്മേളനം എം.വി. രാഘവൻ ജനറൽ സെക്രട്ടറിയായും, സി.പി. ജോൺ ജോയിൻറ് സെക്രട്ടറിയായും, എം.കെ. കണ്ണ..., പാട്യം രാജൻ, സി.പി. മൂസ്സാൻ ..., എം. എച്ച്. ഷാരിയർ, പി. ബാലൻമാ...ർ, കെ.ആർ. അരവിന്ദാക്ഷൻ, ടി. ...ൻ, സി.എ. അജീർ, ജി. സുഗുണൻ ...ർ അംഗങ്ങളായും 11 പേരടങ്ങുന്ന സംസ്... സെക്രട്ടേറിയറ്റിനെയും 47 അംഗങ്ങളടങ്ങു... സംസ്ഥാന കമ്മിറ്റിയേയും തിരഞ്ഞെടു...

മാർക്സിസത്തിനും കമ്മ്യൂണിസ്റ്റിനും എതിരായ പുതിയ വെ... ...ളികളെ ഒരു തൊഴിലാളിവർഗ്ഗ പാർട്ടി... കണ്ടില്ലെന്ന് നടിക്കാൻ സാധിക്കു... ഈ വെല്ലുവിളികളെ എങ്ങനെ നേരിടാ... ...സ്ഥാനത്തെ, എങ്ങനെ മു... ...മെന്നുള്ളതുമാണ് ഒരു കമ്മ്യൂ... ...ി ഇപ്പോൾ ഗൗരവമായി ചർച്ച... ...ി ... സി.എം.പി.യുടെ ... സമ്മേളനം ഏറ്റവും ... ...തിയത് ഇത്തരം പ്രശ്നങ്ങളെ...

# ടോംസിന്റെ ബോബനും മോളിയും




Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.